Name of Publication
Theendaappaadu

Place of Publication
Kottayam

Periodicity of Publication
Annual

Publisher's Name
Dr. MJ Jalaja

Nationality
Indian

Address
Principal, Government Rajiv Gandhi Institute of Technology, Pampady, Kottayam

Editor' s Name
Ravisankar C

Nationality
Indian

Address
Student Editor, College Union, Government Rajiv Gandhi Institute of Technology, Pampady, Kottayam

Principal
Dr MJ Jalaja

Staff Editor
Nimmy George

Student Editor
Ravisankar C

Board of Editors
Niranj P Anil, Anuvind C N, Athul Krishna V, Athul P, Dheekshit Sekhar, Gokul Gopi, Leya Susan, Anjana P, Rahul Ulleri, Roopalekshmi K S, Sahil Bin Rahman, Sajin Pramod, Sandra Santhosh, Vyshak T, Vyshnav P K, Yahiya M

Illustration
Sajin Pramod, Adarsh T, Akhil P, Arun Kumar R, Hiba Aboobacker, Liyana Lajudheen, Nivedhya Shaji, Vandana S

Design
Alcheminks

# message



ക്യാമ്പസിന്റെ ഹൃദയസ്പന്ദനങ്ങൾ ഒപ്പിയെടുക്കുന്ന
സ്മരണികകളാണ് കലാലയ മാഗസിനുകൾ. യുവത്വത്തിനു
മാത്രം സ്വന്തമായ കൂസലില്ലായ്മയും അതിർവരമ്പുകളില്ലാത്ത
സൗഹൃദവും സമാനതകളില്ലാത്ത നവീനതയും ആർക്കും പ
ണയപ്പെടുത്താത്ത  സാമൂഹ്യബോധവും നിയതമായ അനു
പാതത്തിൽ സാഹിത്യാത്മകമായി സംയോജിക്കുമ്പോഴാണ് ഒരു
നല്ല സ്മരണിക പിറവിയെടുക്കുന്നത്. ക്രിയാത്മകവും ഭാവനാ
ത്മകവുമായ സാഹിത്യ സൃഷ്ടികൾക്ക് കാലമേറെ കഴിഞ്ഞാലും
വായനക്കാരന്റെ മനസ്സിനെ ഉദ്ദീപിപ്പിക്കുവാനും ഉലയ്ക്കുവാ
നും അതോടൊപ്പം സ്വാന്തനപ്പെടുത്തുവാനും സാധിക്കുമെന്നതി
ൽ സംശയമില്ല.

നമ്മുടെ കലാലയ സ്മരണികയുടെ അണിയറയിൽ അഹോരാ
ത്രം പ്രയത്നിച്ച ഒരോരുത്തരെയും അനുമോദിക്കുവാൻ ഞാൻ
ഈ അവസരം പ്രയോജനപ്പെടുത്തട്ടെ. സാഹിത്യ സൃഷ്ടികൾ
കൊണ്ട് ഇതിനെ സമ്പന്നമാക്കിയ കുട്ടികൾക്കും മിനുക്ക് പ
ണികൾ നടത്തിയ എഡിറ്റോറിയൽ  ബോർഡിനും സൂക്ഷ്മ പ
രിശോധന നടത്തിയ അദ്ധ്യാപക സമിതിക്കും നന്ദിയുടെ ന
റുമലരുകൾ.

കോവിഡ് മഹാമാരിയുടെ പരിമിതികളിൽ അകപ്പെട്ട്   അറി
ഞ്ഞതിൽ പാതി പറയാതെയും പറഞ്ഞതിൽ പാതി പതിരായും
പോയാലും, RIT യ്ക്ക് എക്കാലവും അഭിമാനിക്കുവാൻ വക ന
ൽകുന്നതാവട്ടെ ഈ മാഗസിനും എന്ന് ആത്മാർത്ഥമായി ആശം
സിക്കുന്നു...

Dr. M J Jalaja
Principal

---



Education is not only an act of acquiring knowledge but also learning a skill to lead life and forming one's personality. College Magazine is intended to bring out the hidden literary talents in the students and the teachers and to inculcate leadership skills among them. A college magazine reflects the quality of the college. The magazine provides a platform for students and staff members to share information, spread the latest technical knowledge and cultivate right ways that will equip all of us to stay competent in our respective fields of study and research. Publishing college magazine in the year 2019-20 was a great challenge faced by our students due to the pandemic situation existing in our state due to COVID-19. I take this opportunity to congratulate and thank all staff members and students who have contributed to this magazine and made this effort a great success.

Nimmy George,
Assistant Professor,
Electronics and Communication Engineering Dept.

തിരിച്ചറിവും വിവേകവും സംഗമിക്കുന്നിടത്താണ് വിദ്യാഭ്യാസത്തിന് പൂർണ്ണത ലഭിക്കുന്നത് എന്ന മിഥ്യാധാരണയുള്ള ഒരു കൂട്ടത്തിന്റെ ചിന്തകളും ചർച്ചകളും തുന്നിച്ചേർത്തുവെച്ചിരിക്കുന്ന ഇടമാണിത്. ഇവിടെ ബോറൻ താളുകളെ പെട്ടെന്ന് മറിച്ചിടുവാനും ആസ്വാദന യോഗ്യമല്ലാത്ത സൃഷ്ടികളെ ചോദ്യം ചെയ്യുവാനും സ്രഷ്ടാക്കളെ വേണ്ടുവോളം പുലഭ്യം പറയുവാനും സർവ്വസ്വാതന്ത്ര്യവും നിങ്ങൾക്കാണ്. തുടരുക.....



പ്രതിഷേധിച്ചവരോട് അയിത്തം
പ്രഖ്യാപിച്ചവരോട് പ്രതികരണങ്ങളെ
തീണ്ടാപ്പാടകലെ നിർത്തിയവരോട്

മനുഷ്യക്കോലമല്ല
വല്ലാത്തൊരു ജന്തു അല്ലെങ്കിലൊരു സത്വം
അക്ഷരമുറച്ച കാലം മുതൽക്ക് സത്വമാ
ഗ്രന്ഥപ്പുരയിൽ തന്നെയാണ്

പച്ചമലയാളത്തോടൊപ്പം ഉയിർപ്പെടുത്ത തെറികളെ കേവലം രണ്ടോ മൂന്നോ അക്ഷരങ്ങൾ ചേർന്നുണ്ടാകുന്ന വാക്കായി മാത്രം പരിമിതപ്പെടുത്തി ചിന്തിക്കുവാനുള്ള വിശാലത നേടിയിട്ടില്ലാത്ത സിസ്റ്റത്തിലാണ് നാമിന്ന്. അതിനാൽ ആ സിസ്റ്റത്തിനു വേണ്ടി ഞങ്ങൾ, മാഗസിൻ സമിതി, ഈ മാഗസിനിലുടനീളം വരുന്ന Unparliamentary വാക്കുകളെ *മരുത്ത്* എന്ന വാക്കുകൊണ്ട് പകരം വക്കുന്നു....

***മരുത്ത്*** n. wind, air, oxygen, the 15th lunar asterism, (H.M.) God of wind or air (വിൻഡ്, എർ, ഓക്സിജൻ, ദ ഫിഫ്റ്റീൻഥ് ലൂനാർ എയ്സ്റ്ററിസം, ഗോഡ് ഓഫ് വിൻഡ് ഓർ എർ) : കാറ്റ്, വായു, ജീവവായു, വായുഭഗവാൻ.

ഘോരമായ റിസർച്ചുകൾക്ക് ഒടുവിൽ അവതരിപ്പിക്കുന്ന ഒരു പഠനലേഖനമല്ല ഇത്. മനസ്സിലുള്ള ചില ചുരുളഴിയാത്ത ചിന്തകളും കാഴ്ചപ്പാടുകളുമാണ്. അതുകൊണ്ടുതന്നെ വ്യക്തമായ ഒരു conclusion ഇലേക്ക് എത്തിക്കുന്നില്ല. പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് പറയാനുദ്ദേശിച്ച കാര്യങ്ങൾ ബാഹ്യമായി തൊട്ടു-തൊട്ടില്ല എന്ന മട്ടിൽ പറഞ്ഞു പോവുകയാണ്. ചില പ്രത്യേക സാഹചര്യങ്ങളാൽ അജ്ഞാതനായിരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

*മരുത്ത്.!* നെറ്റി ചുളിയുന്നു.
ഏഹ്..! ഇതിപ്പോ എന്താപ്പാ. ഇതൊരു മാഗസിനിൽ വന്ന ലേഖനം അല്ലേ. ഇങ്ങനെ മ്ലേച്ഛമായ പദങ്ങൾ ഉപയോഗിക്കാൻ പാടുണ്ടോ.? എന്നുപറയുന്നവരിൽ ബഹുഭൂരിപക്ഷം ആളുകളും ദിവസം ഒരു നൂറു തവണ പറയുന്ന വാക്ക് ആയിരിക്കാം ഇത്. *മരുത്തേ* , *മരുത്ത്* പരീക്ഷ പൊട്ടി . ഉഫ്ഫ് എജ്ജാതി മരുത്തിലെ ഗോൾ . എനിക്ക് *മരുത്ത്* വില അല്ലേടാ നീ തരുന്നത്.

നിത്യ ജീവിതത്തിൽ ഇത്രയും അധികം ഉപയോഗിക്കുന്ന ഒരു വാക്ക് എന്തുകൊണ്ട് ഒരു ആർട്ടിക്കിളിൽ വന്നുകൂടാ. അത് പിന്നെ ഓരോന്നിനും അതിന്റേതായിട്ടുള്ള സമയവും സാഹചര്യവും ഒക്കെ ഇല്ലേ.
അഥവാ socially acceptable ആയിട്ടുള്ള സ്ഥലങ്ങളിൽ socially acceptable ആയിട്ടുള്ള വാക്കുകൾ ഉപയോഗിക്കണം. അല്ല ആരാണീ സമയവും സാഹചര്യവും socially acceptable ഉം ഒക്കെ തീരുമാനിച്ചത്.?
എന്ന ചോദ്യം ഉന്നയിക്കുന്നതിനോട് ഒപ്പം പരമാവധി socially acceptable ആയിട്ടുള്ള ഒരു ആർട്ടിക്കളിന് വേണ്ടി vocabulary *മരുത്ത്* ലേക്ക് ചുരുക്കിയിരിക്കുന്നു.
ഭാഷയുടെയും അതുവഴിസംസ്കാരത്തിന്റെയും ശുദ്ധി കലശത്തിൽ നമ്മളും പങ്കാളികൾ ആവണമല്ലോ. കടുകട്ടിയായ ശുദ്ധ മലയാളവും ആവശ്യത്തിൽ കൂടുതൽ ഉന്നതകുല ജാതിയിൽ പിറന്ന സംസ്കൃതവും ചാലിച്ച ഒരു നാലുവരി അങ്ങ് കാച്ചിയാൽ. ആഹാ അന്തസ്സ്.
മറ്റൊരു കാര്യം.

**കടുകട്ടിയായ ശുദ്ധ മലയാളവും ആവശ്യത്തിൽ കൂടുതൽ ഉന്നതകുല ജാതിയിൽ പിറന്ന സംസ്കൃതവും ചാലിച്ച ഒരു നാലുവരി അങ്ങ് കാച്ചിയാൽ. ആഹാ അന്തസ്സ്.**

ചില വാക്കുകൾക്ക് മലയാളം ആലോചിച്ചപ്പോൾ പെട്ടെന്ന് കിട്ടിയില്ല. അത് ഇംഗ്ലീഷിൽ തന്നെ എഴുതി. പിന്നെ തിരുത്താൻ പോയില്ല. അത് ഇംഗ്ലീഷിന്റെ സവർണ്ണമേന്മ കണ്ടിട്ട് ഒന്നുമില്ല. I feel more comfortable this way and hope my reader does so too. ഇംഗ്ലീഷ് പഠനവും ഉപയോഗവും ഒക്കെ നമ്മുടെ മലയാളത്തനിമയുടെയും മേന്മയാർന്ന സംസ്കാരത്തിന്റെയും ഒക്കെ മേലെയുള്ള കടന്നുകയറ്റം ആണെന്ന് പറയുന്നവർക്ക് എതിരെയുള്ള ഒരു പ്രതിഷേധവും ആയിക്കോട്ടെ എന്ന് കരുതി.

I mean like Who who f****** cares.Bro?

പറയുന്നയാൾ ക്കും

കേൾക്കുന്നയാൾക്കും കാര്യം പിടി കിട്ടിയാൽ പോരേ. ഇന്ന് ഇംഗ്ലണ്ട്കാരെ ക്കാൾ എത്രയോ അധികം പുറമേയുള്ള ആളുകൾ ഇംഗ്ലീഷ് സംസാരിക്കുന്നുണ്ട്. ഒരുപക്ഷേ English colonization ന്റെ ഒരു വലിയ വിജയം തന്നെയായിരിക്കാം അത്. ലോകത്ത് എല്ലാ ജനങ്ങളെയും ഒരു ഭാഷ കൊണ്ട് connect ചെയ്യാൻ അതിനാൽ സാധിച്ചിട്ടുണ്ട്. അതിന് നൽകേണ്ടിവന്നത് ലോകമെമ്പാടുമുള്ള ഒരുപാട് പേരുടെ ചോരയുടെ വില ആണെന്നുള്ളത് സാന്ദർഭികമായി സൂചിപ്പിക്കുന്നു.

**കഴുതയും പട്ടിയും നായ യും നായിന്റെ മോനും തെ റികൾ ആയി മാറിയത് അവ മനുഷ്യനെ ക്കാൾ താഴ്ന്ന തും വൃത്തിഹീ നവും ബുദ്ധി കുറഞ്ഞതു മായ മൃഗങ്ങൾ മനുഷ്യന് താ ഴെയാണെന്ന് ബോധത്തിൽ നിന്നാണ്**

യഥാർത്ഥത്തിൽ ഭാഷയുടെ ഈ ഒരു പോളിഷിംഗ് പ്രോസസ് കാലാകാലങ്ങളായി സമൂഹം നടത്തി വരുന്ന ഒരു ശുദ്ധികലശ പ്രക്രിയയാണ്. അതിന് അതിന്റേതായ ഒരു രാഷ്ട്രീയമുണ്ട്. അത് തെറ്റ്,അത് ശരി എന്ന് usual cliche ഏർപ്പാട് തന്നെ.

അമ്മ , അച്ഛൻ എന്നീ സംസ്കൃത വേരുകളുള്ള വാക്കുകൾ സ്നേഹത്തിന്റെ പര്യായം ആവുകയും തന്ത , തള്ള എന്ന മലയാളം വാക്കുകൾ വെറുപ്പിന്റെ പര്യായങ്ങൾ ആവുന്നതും ഇങ്ങനെ യൊക്കെ തന്നെയാണ്.

ജാതിപ്പേര് പറഞ്ഞ് ആക്ഷേപിക്കുന്നത് പലപ്പോഴും നേരിട്ട് കണ്ടിട്ടുള്ള അനുഭവങ്ങളുണ്ട്. പതിനായിരക്കണക്കിന് അല്ലെങ്കിൽ അതിനും ഒരുപാട് മുമ്പുള്ള നീചമായ ജാതിവിവേചനത്തിന്റെയും വെറുപ്പിന്റെയും ചീഞ്ഞുനാറുന്ന അവശിഷ്ടങ്ങൾ ആയിരിക്കാം ഈ പ്രയോഗങ്ങൾ. So-called കീഴ്ജാതിയിലെ മനുഷ്യരും അവരുമായി ബന്ധപ്പെട്ട എന്തും നീചവും മ്ലേച്ഛം ആണെന്ന് സവർണബോധം. ഒരു മനുഷ്യനെ അപമാനിക്കാൻ എങ്കിൽ അവനെ ഒരു കീഴ്ജാതിക്കാരായി ചിത്രീകരിച്ചാൽ മതിയെന്നുള്ള തോന്നൽ.

കഴുതയും പട്ടിയും നായയും ശുനക പുത്രനും തെറികൾ ആയി മാറിയത് അവ മനുഷ്യനെക്കാൾ താഴ്ന്നതും വൃത്തിഹീനവും ബുദ്ധി കുറഞ്ഞതുമായ മൃഗങ്ങൾ മനുഷ്യന് താഴെയാണെന്ന് ബോധത്തിൽ നിന്നാണ് എന്ന കാര്യം പകൽ പോലെ വെളിച്ചം ആണ്.
ഇതേ ചിന്താഗതിയോടെ മനുഷ്യൻ മനുഷ്യന്മാർക്കുള്ളിൽ തന്നെ വേർതിരിവുകൾ ഉണ്ടാക്കാൻ തുടങ്ങി. അങ്ങനെ പാണനെയും,പുലയനെയും, കറുത്തവനെയും ഒക്കെ നായയെയും പട്ടിയെയും പന്നിയെയും ഒക്കെ കാണുന്ന അതേ അറപ്പോടും വെറുപ്പോടും കൂടെ കാണാൻ തുടങ്ങി സവർണധവള മേധാവി മാരും so-called തമ്പുരാക്കന്മാരും.
നൂറ്റാണ്ടുകൾക്ക് ഇപ്പുറവും അടിച്ചമർത്തലും അയിത്തവും ഒക്കെ ഭാഷയിൽ നിന്നും മായാതെ ഒരു ചോദ്യചിഹ്നമായി അവശേഷിക്കുന്നു.

ഭാഷയിലൂടെ മനുഷ്യനിലെ സെക്സിസ്റ്റ് നെ കൂടി പരിചയപ്പെടാം. ജാതിയുടെയും നിറത്തിന്റെയും ഒക്കെ പേരിലുള്ള തെറിവിളികളും കളിയാക്കലുകളും ഒക്കെ വന്ന വഴിയെ തന്നെ ആയിരിക്കാം lgbtq community കാർ ക്കെതിരെയുള്ള ഭാഷയിൽ അധിക്ഷേപങ്ങളുടെയും ഉൽഭവം. 9,ശിഖണ്ഡി,ആണും പെണ്ണും കെട്ടത് തുടങ്ങിയവ എല്ലാം തെറികളും ആക്ഷേപ വാക്യങ്ങളും ആയി മാറിയത് ഇങ്ങനെ തന്നെ ആയിരിക്കാം.

വെടി,പടക്കം, പോക്ക് കേസ്,തേവിടിശ്ശി,whore എന്നീ വാക്കുകൾ ഒന്നു പരിശോധിച്ചു നോക്കാം. സമൂഹം കല്പിച്ചിട്ടുള്ള ലിഖിതനിയമങ്ങൾ ഏതെങ്കിലും തെറ്റിച്ചു കൊണ്ടുള്ള ഒരു സ്ത്രീയെ സമൂഹം വിളിക്കുന്ന പേരുകൾ ആണിത്. ഒരാളെ മോശമായി ചിത്രീകരിക്കാൻ വളരെ മോശമായ ഒരു വസ്തുവിനെ പേര് ചാർത്തി വിളിക്കുന്ന അതേ deglorification തന്നെയാണ് ഇവിടെയും നടക്കുന്നത്.
സ്വശരീരം ലൈംഗിക ആവശ്യത്തിനുവേണ്ടി വിൽക്കുന്ന ആളുകളോടുള്ള കാലാകാലങ്ങളായിട്ടുള്ള അറപ്പിന്റെയും വെറുപ്പിന്റെയും, വേശ്യാവൃത്തി ഏറ്റവും മോശമായ

തൊഴിലാണെന്ന ചിന്താഗതിയുടെയും അനന്തരഫലം.
ഒന്ന് ആലോചിച്ചു നോക്കിയാൽ നമ്മൾ എല്ലാവരും പല ആവശ്യങ്ങൾക്കായി നമ്മുടെ ശരീരവും അതിന്റെ ആവതും വിറ്റ് തന്നെയല്ലേ ജീവിതമാർഗം കണ്ടെത്തുന്നത്.

Is not everyone a whore?

അപ്പൊ വിൽക്കുന്നതിന് അല്ല പ്രശ്നം. വിൽക്കുന്ന വസ്തുവിനാണ് പ്രശ്നം.
അതെ..അതെ..
ശരീരത്തിലെ ഏറ്റവും മോശപ്പെട്ട വസ്തു ആണല്ലോ ലൈംഗിക അവയവം.! ഒരുപക്ഷേ ഈ ഒരു ചിന്താഗതിയിൽ നിന്ന് തന്നെ ആയിരിക്കാം deglorification of private organs ന്റെ ഉൽഭവം. അതായത് കണ്ണും മൂക്കും കയ്യും പോലെ തന്നെ ശരീരത്തിലെ അവയവങ്ങൾ ആയ *മരുത്തും,* ****,*****, മാറും,നിതംബവും എല്ലാം തെറികൾ ആയി പരിണമിച്ചത് ഇങ്ങനെ ആയിരിക്കാമെന്ന്.

Prostitution എന്റെ പേരിൽ അനേകായിരം മനുഷ്യർ പീഡിപ്പിക്കപ്പെടുകയും പെൺവാണിഭത്തിലും സെക്സ് റാക്കറ്റുകൾക്കും ഇരയാവുകയും ചെയ്യുന്നുണ്ട് എന്നുള്ളത് വേദനാജനകമായ ഒരു കാര്യം തന്നെയാണ്. അതിനെതിരെ ശക്തമായ പ്രതിഷേധങ്ങളും നിയമനടപടികളും വരേണ്ടതും ഉണ്ട്.
എങ്കിലും സ്വമനസ്സാലെയും തന്റെയും ഉപഭോക്താവിന്റെയും ആരോഗ്യത്തിനു വേണ്ടിയുള്ള സുരക്ഷ മുൻകരുതലുകൾ എടുത്തുകൊണ്ടും prostitution ഒരു തൊഴിലായി എടുക്കുന്നതിൽ എനിക്ക് ഒരു തെറ്റും കാണാൻ സാധിക്കുന്നില്ല.

അവസാനിപ്പിക്കുന്നതിന് മുൻപ് ചുരുക്കിപ്പറഞ്ഞാൽ ഇന്നുകാണുന്ന ജാതി,മത,വർഗ്ഗ,വർണ്ണ,ലിംഗ വിവേചനങ്ങളും കപടസദാചാരവും ഒക്കെ കാലാകാലങ്ങളായി generation to generation പകർന്നു നൽകുന്നതിൽ ഭാഷക്കും ഒരു വലിയ പങ്കുണ്ട്.
വിഖ്യാത റഷ്യൻ നോവലിസ്റ്റ് ഫിയോദർ ദസ്തയേവ്സ്കി പറഞ്ഞത് ഞാൻ ഓർക്കുന്നു
മനുഷ്യന് എന്തും ശീലമാകും.മരുത്തൻ.!

---



**എഴുതപ്പെട്ട ചരിത്രങ്ങൾ അംഗീകരിച്ചേക്കില്ല...**
**പറയാൻ ഭയക്കുന്ന ജാതികൾ അംഗീകരിച്ചേക്കില്ല...**
**പക്ഷെ അവളും അവൾ മുറിച്ചെറിഞ്ഞ മാറിടങ്ങളും,**
**അവ പറയും അവൾ പറഞ്ഞ വിപ്ലവം**

"എന്താടോ വാര്യരെ നന്നാവാത്തെ...."

"നന്നാവാൻ വല്ല മാർഗ്ഗവുമുണ്ടോ"

"ഉണ്ട് നീലകണ്ഠാ.. ഒരെളുപ്പ വഴിയുണ്ട്!
മോനുണ്ടല്ലോ വീട്ടിലൊരെണ്ണം. എന്ത് പ്രായമുണ്ട്?"

"ആറു വയസ്സ് കാണും.
ഹാ..താനൊക്കെ വിചാരിച്ചാൽ നന്നാവും."

"നേരെ വീട്ടിലേക്ക്  പോവുക
എന്നിട്ട്
മകനെ അരികിൽ വിളിക്കുക
ഇറക്കമുള്ള പാവാട ധരിക്കുവാൻ പറയുക!
ആറു മണിക്ക് ശേഷം പുറത്തിറങ്ങരുതെന്ന് പറയുക!"

"ഭാവിയിലൊരു വീട് നോക്കി നടത്തേണ്ടത് അവനാണെന്ന് പ
റഞ്ഞ് പഠിപ്പിക്കുക!"

"ചാരിത്ര്യം കാത്തു സൂക്ഷിച്ച് കുടുംബത്തിന്റെ, ബന്ധുക്കളുടെ
അഭിമാനം സംരക്ഷിക്കാൻ പറഞ്ഞ് പഠിപ്പിക്കുക!"

മ. ഫി. ഒരു *Maijinu Jerome / S4 CE*



കരിങ്കൽപ്പാറകളാൽ തീർത്ത ചുവരുകൾ, മുന്നിൽ യാചനകളും ഉപ്പുനീർത്തുള്ളികളും. കാതുകളിൽ ഇരച്ചുകേറുന്ന ദുഃഖങ്ങളും പാലിക്കപ്പെടാത്ത വാഗ്ദാനങ്ങളും. എനിക്ക് അനങ്ങുവാൻ സാധിക്കുന്നില്ല... എന്റെ കരങ്ങൾ ആരുടെയോ ബന്ധത്തിലായിരിക്കുന്നു. എന്റെ ഗ്വഹരം വഹിക്കുന്ന വായുവിനെപ്പോലും ഞാൻ അറിയുന്നു. തിമിരാന്ധകാരത്തിലും ഇടനാഴിയിലൂടെയരിച്ചിറങ്ങുന്ന വെളിച്ചത്തിൽ ഞാൻ എന്നെ കണ്ടു. വികലമായ ഒരു രൂപം, വ്രണപ്പെട്ട മനുഷ്യന്റെ ആലയം. തകർന്നടിഞ്ഞ ഈ മനുഷ്യനെ നോക്കി എന്തിന് ഇവൾ വിലപിക്കുന്നു...? ശരീരമാകമനം മൂടി ലോഹച്ചീളുകൾ, അവ എനിക്ക് ചങ്ങലകളായിരുന്നു, ബന്ധങ്ങൾ. എന്നെ ലക്ഷ്യമാക്കി ഒരുവൻകടന്നുവരുന്നു. അവന്റെ കണ്ണുകൾ ചുഴലികളായിരുന്നു. ഭാഷയാകട്ടെ ഒട്ടും വശ്യമല്ലതാനും. എങ്കിലും ഞാൻ സ്വരമുയർത്തി, വാക്കുകളില്ല, ചലനങ്ങളില്ല. അതെ! ഞാൻ വെറും ഒരു പാഴ്! സമ്പന്നനെങ്കിലും ഭാഷയില്ലാത്തവൻ. കൂട്ടത്തിനിടയിലും ഒറ്റപ്പെട്ടവൻ. എല്ലാറ്റിനും ദൃക്സാക്ഷിയെങ്കിലും ഇരുട്ടിനു അടിമയായിരിക്കുന്നവൻ. മറ്റുള്ളവർക്ക് ദിശാബോധം ഉളവാക്കുമ്പോൾ, സ്വയം ലക്ഷ്യമില്ലാത്തവൻ ഞാൻ... ഞാനെന്റെ മനസ്സാക്ഷി.

കൂരമ്പിന്റെ മൂർച്ചയുള്ള ഒരു ചൂണ്ടുവിരൽ. അതെന്നെ സ്പർശിച്ചിരുന്നില്ല. എങ്കിലും ഇടനെഞ്ചിൽ ഒരു വേദന, ആഴത്തിലുടെ ഒരു മുറിവ് രൂപപ്പെട്ടു. ആ ഗർത്തത്തിലൂടെ ഞാൻ സഞ്ചരിച്ചപ്പോൾ നാഴികകൾ നിമിഷങ്ങൾ ആയി ഞാനെന്നെ ഏഴ് തവണ വലംവച്ചു. എന്നിൽനിന്ന് എനിക്കിനി മോചനമില്ല. ചങ്കിൽ നിന്ന് ചോര ഇറ്റിറ്റു വീഴുന്നുണ്ടായിരുന്നു. കവിളത്തരിച്ചിറങ്ങിയ ചൂടുനീരിനെ തുടക്കാൻ ആഞ്ഞപ്പോൾ എന്റെ കരങ്ങൾ ബന്ധത്തിലായിരുന്നില്ല, മറിച്ച് ഉറ്റുനോക്കുന്ന ആ ചൂണ്ടുവിരൽ എന്റേതെന്ന് ഞാൻ തിരിച്ചറിഞ്ഞു. ഞാനെന്തിന് സ്വയം ചോദ്യചിഹ്നം ആകുന്നു? ഞാൻ കുറ്റവാളിയോ അതോ ഇല്ലയോ? സ്വാർത്ഥനാണെങ്കിൽ ഞാനെന്തിന് ഇവനെ ഊട്ടി? അറുത്തുമാറ്റാൻ പറ്റാത്തവിധം അതെന്റെ കൂടെ ഒട്ടിപ്പിടിച്ചു നിൽക്കുന്നു, ഒരു ഇത്തിൾക്കണ്ണി പോലെ അവനെന്റെ ശരീരത്തെ ഒരു നേരിയ പ്രകാശത്തിലേക്ക് തള്ളിയിട്ടു. ഞാനിപ്പോൾ ചലനമുള്ളവനാണ്, ഭാഷയുള്ളവൻ. മൂകനെന്ന് മുദ്രകുത്തിയ സമൂഹത്തോട് ഊന്നി സംസാരിക്കുന്ന പ്രാസംഗികൻ. ഞാനും അവനും ചുഴിയിലകപ്പെട്ട സഞ്ചാരികൾ ആയിരുന്നു. ഓരോ തവണയുമവൻ എന്നെ പ്രകാശത്തിലേക്ക് തള്ളിയിട്ടു. എന്നിൽ നിന്നെന്നെ ഉരുത്തെടുത്തവൻ ഞാൻ... ഞാനെന്റെ എതിരാളി.

**മൂകനെന്ന് മുദ്രകുത്തിയ സമൂഹത്തോട് ഊന്നി സംസാരിക്കുന്ന പ്രാസംഗികൻ. ഞാനും അവനും ചുഴിയിലകപ്പെട്ട സഞ്ചാരികൾ ആയിരുന്നു. ഓരോ തവണയുമവൻ എന്നെ പ്രകാശത്തിലേക്ക് തള്ളിയിട്ടു.**

ശിഥിലമായ ജീവിതത്തിന്റെ ഉടയോൻ, ആചാരങ്ങൾ അലങ്കാരമാക്കാത്തവന്റെ ഉള്ളിലെ ആൾദൈവം. നിത്യേന ഞാൻ എനിക്ക് പുഷ്പാഞ്ജലികൾ അർപ്പിച്ചു. ശുദ്ധിവരുത്തിയെങ്കിലും നാറുന്ന ചിന്തകൾ. അന്യന്റെ സ്വരം എന്നും എപ്പോഴും വെറുത്തിരുന്നവൻ യോനിയെ സ്പർശിക്കാതെ ആദ്യചുവടുകൾ വച്ചതതൊരുവന് ചാർത്തി തന്ന പട്ടം, സൃഷ്ടാവ്. അച്ചിൽ വാർത്തെടുത്ത കുശവൻ സൃഷ്ടിയിലും അവന്റെ വിരലടയാളം ഉണ്ടെങ്കിൽ, എന്നിലും ഒരടയാളം പതിഞ്ഞിരിക്കും. ഭാവിയോടുള്ള, ഈ പൊതിഞ്ഞുപോകുന്ന ഓരോ നിമിഷങ്ങളോടുമുള്ള എന്റെ ഉള്ളിലെ ഭയം ഇതിൽനിന്ന് ജ്വലിക്കുന്നതാകുമോ? ഞാൻ കാണുന്ന തെറ്റുകളും ശരികളും എന്റെ വിരൽത്തുമ്പിൽ കെട്ടിയിട്ടിരിക്കുന്നു. വിജനമായ പാതയിൽ ഭ്രാന്തമായ് അലയുന്ന ഈ സത്വത്തിന്റെ നിയന്ത്രണം ഞാനായിരുന്നു. ഞാൻ, ഞാനെന്റെ ദൈവം.



 

# Silence is a language

*Hridya M G / S6 CE*



Weaving the strands of solitude,
I whispered to the dreary scars.
"Thou remind me the castle,
that shivered the curse of silence on me."

Darkness exclaimed "Which castle,My girl,
Is it the castle which sang your glories."
"No...Castle of shattered dreams." my words echoed
in silence.
With his mucky Soul that lashed on me.

I was left alone amidst the storm;
Haunting silence portrayed me rape victim.
Then that me who giggled to bells and words;
Atlast succumbed to language of silence.

# സാബത്ത് മനുഷ്യനുവേണ്ടിയാണ്; മനുഷ്യൻ സാബത്തിനു വേണ്ടിയുള്ളതല്ല

*Jobin / S4 MCA*



ആചാരങ്ങളും അനുഷ്ഠാനങ്ങളും അവയുടെ നടത്തിപ്പും മുന്നോട്ടു പോക്കുമെല്ലാം മതങ്ങളും വിശ്വാസങ്ങളും ഉടലെടുത്ത കാലം തൊട്ടുതന്നെ നമ്മുടെ സമൂഹത്തിൽ നിലനിൽക്കുന്നതാണ്. മതങ്ങളെ സംബന്ധിച്ചിടത്തോളം അവയുടെ നിലനിൽപ്പ് തന്നെ ഇത്തരം ആചാരങ്ങളിലും വിശ്വാസികളെ പിടിച്ചുനിർത്തുക എന്നതിലുമാണ് .അതുകൊണ്ടുതന്നെ ഈ ആചാരങ്ങളിൽ ഉണ്ടാകുന്ന നേരിയ തോതിലുള്ള മാറ്റങ്ങൾ പോലും മതനേതൃത്വത്തെ അസ്വസ്ഥരാക്കും . അതുകൊണ്ടുതന്നെയാണ് മാറ്റപ്പെട്ട ആചാരങ്ങളെ, അതായത് കാലത്തിനും സമൂഹത്തിനും ഇന്നും ചേരാത്ത ആചാരങ്ങൾ, ആരെങ്കിലും മാറ്റുവാനായി ശ്രമം നടത്തുമ്പോഴെല്ലാം മതനേതൃത്വം ശക്തമായ എതിർപ്പ് എക്കാലവും പ്രകടിപ്പിച്ചിട്ടുള്ളത്.

മതങ്ങളുടെ ഉത്ഭവത്തെ സംബന്ധിച്ച് ഉള്ള വാദങ്ങളിൽ ശ്രദ്ധേയമായി ഈ ലേഖകന് തോന്നിയ ഒരു വാദമുണ്ട് .അത് ഇങ്ങനെയാണ്- അതാത് കാലത്തെ ജനങ്ങളെ ആ കാലത്തെ മനുഷ്യർ സാംസ്കാരിക വളർച്ചയ്ക്കും പുരോഗതിക്കും യോജിച്ച ജീവിത രീതി പിന്തുടരുന്നതിന് നിർബന്ധിക്കുന്ന ഒന്നായി രൂപപ്പെടുത്തിയെടുത്തവയാണ്" മതങ്ങൾ എന്നത് .മതത്തിന്റെ നിയമങ്ങൾ എഴുതിവെച്ച പുസ്തകങ്ങൾ ആണ് വിശ്വാസ പുസ്തകങ്ങൾ എന്നത്. മതങ്ങളെ യുക്തിസഹവും വിമർശനാത്മകവും ആയി കാണുന്ന ആളായിരിക്കുമ്പോൾ തന്നെ ദൈവവിശ്വാസി കൂടി ആയതുകൊണ്ട് മതങ്ങളെ സംബന്ധിച്ച വാദങ്ങളിൽ ഈ വാദത്തോട് ആണ് കൂടുതൽ ശരി തോന്നുന്നതും, ചേർച്ച തോന്നുന്നതും .അത് പുസ്തകങ്ങളിൽ എഴുതി വച്ചിരിക്കുന്ന പോലെ ഇന്നിന്റെ ലോകത്തിന്റെ ബുദ്ധിക്ക് അംഗീകരിക്കാൻ സാധിക്കുന്നവയല്ല. എന്നാൽ സമൂഹത്തെ ഒരു പരിധിവരെ നല്ല ഉപദേശങ്ങൾ നൽകി മുന്നോട്ട് കൊണ്ടുപോകാനും മതപുസ്തകങ്ങൾ സഹായിച്ചിട്ടുണ്ട് എന്നതും പറയാതിരിക്കാൻ സാധിക്കില്ല .എന്നാൽ പുസ്തകങ്ങളിൽ എഴുതി വെച്ചാലും ഇല്ലെങ്കിലും മാറ്റപ്പെടേണ്ട ആചാരങ്ങൾ മതങ്ങളിൽ ഉണ്ട എങ്കിൽ അത് മാറ്റപ്പെടുക തന്നെ ചെയ്യണം. മാറ്റങ്ങൾ സൃഷ്ടിച്ചെടുക്കാൻ ശ്രമിക്കുന്നവർ നേരിടുന്ന എതിർപ്പുകൾ സ്വാഭാവികം മാത്രമാണ്. എന്നാൽ സകല എതിർപ്പുകളും ഒരിക്കൽ മാറുകയും മാറ്റപ്പെടേണ്ടത് മാറ്റി സമൂഹം മുന്നോട്ടു പോവുകയും ചെയ്യും എന്നാണ് ചരിത്രം നമ്മെ കാട്ടിത്തരുന്നത്.

മതങ്ങളും ദൈവങ്ങളും ആചാരങ്ങളും എല്ലാം മനുഷ്യനു വേണ്ടി സൃഷ്ടിക്കപ്പെട്ടു എങ്കിൽ മനുഷ്യവിരുദ്ധത മതങ്ങളിൽ നിന്നും ഉണ്ടാകുമ്പോൾ അതിൽ തിരുത്തൽ വരുത്തുവാനും മതങ്ങൾ തയ്യാറാവണം. യേശു തന്റെ ജീവിതകാലത്ത് പറഞ്ഞ ഒരു കാര്യമുണ്ട് സാബത്ത് മനുഷ്യനുവേണ്ടിയാണ് മനുഷ്യൻ മതത്തിനു വേണ്ടിയല്ല . സാബത്ത് ആചാരത്തിന്റെ പേരിൽ രോഗശാന്തി നൽകുന്നത് അന്നത്തെ മതസമൂഹം എതിർത്തപ്പോഴാണ് ഇന്നും പ്രസക്തമായ ഈ വാക്കുകൾ യേശുവിൽ നിന്നും ഉണ്ടാകുന്നത് . അതേ തുടർന്ന് സാബത്ത് പോലുള്ള ആചാരങ്ങളുടെ പേരു പറഞ്ഞു മനുഷ്യനന്മ ചെയ്യുന്നത് തടയുന്നവരെയും യേശു ശക്തമായ ഭാഷയിൽ വിമർശിക്കുന്നുണ്ട്. എന്നാൽ മതത്തെ കൂടുതൽ പുരോഗമനപരമാക്കുവാൻ ശ്രമം നടത്തിയ യേശു അന്നത്തെ മതനേതൃത്വത്തിന്റെ കണ്ണിലെ കരടായിരുന്നു എന്ന കാര്യം നമുക്കറിയാം . ആ വിരോധം പിന്നീട് യേശുവിനെ ക്രൂശിക്കുന്നത് വരെ ചെന്നെത്തിയതും നമുക്കറിയാം. ഇതുപോലെതന്നെ മതത്തെ നേർവഴിയിൽ കൊണ്ടുവരാൻ, ദുരാചാരങ്ങൾ പൊളിച്ചടുക്കാൻ ശ്രമിച്ച എല്ലാവരും അതാത് കാലങ്ങളിൽ കുറ്റപ്പെടുത്തലുകളും ആക്രമണങ്ങളും നേരിട്ടിട്ടുണ്ടെന്നത് ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

**എഴുതി വെച്ചാലും ഇല്ലെങ്കിലും മാറ്റപ്പെടേണ്ട ആചാരങ്ങൾ മതങ്ങളിൽ ഉണ്ട് എങ്കിൽ അത് മാറ്റപ്പെടുക തന്നെ ചെയ്യണം.**

കപടഭക്തിക്കാരായ ശാസ്ത്രിമാരും പരീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ കഷ്ടം; നിങ്ങൾ ഒരുത്തനെ മതത്തിൽ ചേർക്കുവാൻ കടലും കരയും ചുറ്റി നടക്കുന്നു; ചേർന്നശേഷം അവനെ നിങ്ങളെക്കാൾ ഇരട്ടിച്ച നരകയോഗ്യൻ ആക്കുന്നു (മത്തായി 23:15) എന്നുപ

റഞ്ഞ യേശു , മതം മനുഷ്യനെ മയക്കുന്ന കറുപ്പ് എന്നുപറഞ്ഞ കാൾ മാർക്സ്, ഒരു ജാതി ഒരു മതം ഒരു ദൈവം എന്നു പ റഞ്ഞ ശ്രീനാരായണഗുരു എല്ലാവരും അതാത് കാലത്ത് ഇത്തരം ആക്രമണങ്ങൾ നേരിട്ടവരാണ്. അനാചാരങ്ങൾ മാറ്റുവാനുള്ള ആവശ്യം ഉന്നയിക്കപ്പെട്ടപ്പോൾ എല്ലാം മതഭ്രാന്തന്മാർ പ റയുന്ന വാദം അനാചാരങ്ങളാണ് മാറ്റപ്പെടേണ്ടത് ഇത് സദാചാരം ആണത്രേ! എന്നാൽ ചരിത്രത്തിൽ മാറ്റപ്പെട്ടിട്ടുള്ള ദുരാചാരങ്ങൾ എല്ലാംതന്നെ അതു മാറ്റപ്പെടുന്നിടം വരെ സമൂഹത്തിലെ സദാചാരങ്ങൾ തന്നെയായിരുന്നു. ആരുടെയെങ്കിലുമൊക്കെ ശ്രമങ്ങളിൽ ഉണ്ടായിരുന്ന ആചാരങ്ങളിലെ പൊളിച്ചെഴുത്തിന് ശേഷം മാത്രമാണ് അത്തരം ആചാരങ്ങളെ ദുരാചാരം എന്ന് പേരിട്ടു വിളിക്കാൻ സമൂഹം തയ്യാറായത്.

വിശ്വാസം എന്ന അതിസങ്കീർണവും തൊട്ടാൽ കൈ പൊള്ളുന്നതുമായ ഈ കാര്യം നമ്മുടെ ഈ ആധുനിക സമൂഹത്തിലും മനുഷ്യനെ ചൂഷണം ചെയ്യുന്നതിനും മത സമൂഹം നിരന്തരം ഉപയോഗിച്ചുപോരുന്നു . വിശ്വാസത്തെ ചൂഷണോപാധിയായി കണ്ട് ലാഭം കൊയ്യുന്ന കള്ള സന്യാസിമാരും കപ ട ആത്മീയ നേതാക്കളും ഒട്ടുമേ കുറവല്ല. അവർക്ക് രാഷ്ട്രീയ അഭയം നൽകുന്ന രാഷ്ട്രീയ പാർട്ടികളും നേതാക്കന്മാരും വിശ്വാസത്തേയും മതത്തെയും എല്ലാം രാഷ്ട്രീയ മുതലെടുപ്പിനായി ഉപയോഗിക്കുന്ന സാഹചര്യവും പുതിയ ഇന്ത്യയിൽ സർവ്വസാധാരണമായിരിക്കുന്നു. നാം കേരളീയർക്ക് ഇത് അത്ര പരിചിത മല്ലെങ്കിലും, അതിരുകൾക്കപ്പുറം ഉള്ള കാഴ്ച ഇതൊക്കെയായിത്തീർന്നിട്ടുണ്ട്. എങ്കിലും കേരളത്തിൽ സമീപകാല ചരിത്രത്തിൽ ഇത്തരം പുതുകാഴ്ചകൾ കണ്ടുതുടങ്ങിയിട്ടുണ്ട്. എന്നാൽ അത്തരം പരിശ്രമങ്ങളെല്ലാം ഒരുപ രിധിവരെയെങ്കിലും ചെറുത്തു തോൽപ്പിച്ചു നിൽക്കാനായി എന്നിടത്താണ് കേരളത്തിന്റെ വിജയം.

മാറ്റി എഴുതേണ്ട ആചാരങ്ങൾ ഇന്നല്ലെങ്കിൽ നാളെ മാറ്റപ്പെടുക തന്നെ ചെയ്യുമെന്നാണ് ലോകചരിത്രവും കേരള ചരിത്രവും നമുക്ക് ന ൽകുന്ന പാഠം . ക്ഷേത്രപ്രവേശന വിളംബരം ഉണ്ടായതിലും വർഷങ്ങൾക്കുശേഷമാണ് കീഴാളർ ക്ഷേത്രത്തിൽ പ്രവേശിച്ചത് എന്ന് നമുക്കറിയാം. അതുപോലെതന്നെ ഓരോ മാറ്റവും പെട്ടെന്ന് ഒരുനാൾ ഉണ്ടായി വന്നതല്ല . സമരങ്ങളും അവകാശ പോരാട്ടങ്ങളും ആശയ പ്രചാരണങ്ങളും എല്ലാം വഴി തന്നെയാണ് ഓരോ മാറ്റവും സമൂഹത്തിൽ സൃഷ്ടിക്കപ്പെട്ടത് .അതുകൊണ്ടുതന്നെ കാലത്തിന് ചേരേണ്ടതെന്തൊക്കെയാണോ അതൊക്കെ കാലം തന്നെ പൊളിച്ചെഴുതും എന്നത് സമീപകാലഭാവി തന്നെ തെളിയിക്കും എന്നാണ് പ്രതീക്ഷ വച്ചു പുലർത്തേണ്ടത്.

ചേറ് കട്ടപിടിച്ച നഖം കൊണ്ട്
തലയൊന്ന് ചൊറിഞ്ഞ്, അവസാന
താളും മറിച്ചിട്ട് ഉറക്കെ പ്രഖ്യാപിച്ചു
അണ്ഡകടാഹത്തിലെ ജ്ഞാനി ഞാൻ  തന്നെ

# വൈറസുകൾ ഭരിക്കുമ്പോൾ....

*Magazine Committee*

നാട് മുടിക്കാനെത്തിയവൻ കുലദ്രോഹി,
എന്തിനാണ് ഇവിടേയ്ക്ക് വന്നത്?
ചോദ്യശരങ്ങൾ എനിക്ക് നേരെയോ
അതോ വൈറസിനെതിരെയോ!
അവൻ പറന്നു പിടിക്കുമത്രേ കാറ്റിനെ
അവർ വാ തോരാതെ ശകാരിച്ചു നിന്നു
ചൂടവന് പേടിയാണത്രേ തന്ത്രത്തിനും
മന്ത്രത്തിനും ചൂടും മസാലയും ഏകി
അവർ എതിരിട്ടു. അതിരുകളില്ലാത്ത
ആകാശത്തെ വാഴ്ത്തിപ്പാടിയവർ
മതിലുകൾ കെട്ടി ഭൂമിയെ കീറിമുറിച്ച്.
വഴികളടച്ച് അവർ ദൂത് അയച്ചു.
ആംബുലൻസിന്റെ മുഴക്കങ്ങൾ
വെറുപ്പും അകൽച്ചയും സൃഷ്ടിച്ചു
ആരോടെന്നില്ലാതെ ദേഷ്യം, ഭീതി, വെറുപ്പ്,
കരുതൽ കരുതിയതിനപ്പുറം.
അടിയും തടയുമായി വഴിയോരങ്ങളിൽ
ആയുധങ്ങൾ രാകി. എന്നാൽ ഇവരുടെ
നാവുകൾക്ക് മൂർച്ച പോരായിരുന്നു.
നാടകീയതയും അതിഭാവുകത്വവും
നിറയ്ക്കാൻ അവർക്കായില്ല.
സർവേ കല്ലിലും കലുങ്കുകളിലും
ആർത്തുലച്ച് അവരുടെ പാട്ടുകൾ
അവസാനിച്ചു.ചിലർ ദൂതയച്ചു. വീട്ടുകാർ
ആരെങ്കിലും പുറത്തിറങ്ങിയാൽ കാൽ
തല്ലിയൊടിക്കും. മറ്റു ചിലർ ഫോണിലൂടെ
ഭീഷണിപ്പെടുത്തി, കർമ്മഫലമെന്നു പറഞ്ഞു തലയിൽ കൈവെച്ചു. നാലാൾ
കൂടുന്നിടത്തും അന്തിചർച്ചയ്ക്കും
വിഷയമായി. (കൊറോണക്കാലത്തെ ചില
അനുഭവങ്ങൾ)

മരണമാരിയെന്ന് നാം തന്നെ കണക്കാക്കുന്ന മനുഷ്യവർഗ്ഗത്തിന്റെ തന്നെ ഉന്മൂലനത്തിന് കെൽപ്പുള്ള കൊറോണ വൈറസ് ലോകമെങ്ങും പടർന്നുപിടിച്ചപ്പോൾ നമുക്ക് ചുറ്റും കണ്ട ചില ചിത്രങ്ങളാണ്. തൻറെ ബുദ്ധിവൈഭവം കൊണ്ട് മാത്രം ഭൂമിയെ മുഴുവൻ അടക്കിവാണവൻ ഒരു അണുവിനോളം പോന്ന കൊച്ചു ഭീമനെ ഭയന്ന് ഒളിവിൽ പോകേണ്ടി വരുന്നു. ലോകം മുഴുവൻ നിശ്ചലം ആക്കപ്പെട്ടു. ഒതുങ്ങി ജീവിച്ചിടത്തു നിന്നും പോരാടിയും എതിരിട്ടും കീഴ്പ്പെടുത്തിയും ലോകത്തിൻറെ ഉച്ചിയിൽ സ്ഥാനമുറപ്പിച്ച മനുഷ്യകുലത്തിന് തിരിച്ചടിയായിരുന്നു കൊറോണയുടെ വരവ്. ചൈനയിലെ വുഹാനിൽ നിന്ന് പൊട്ടിപ്പുറപ്പെട്ട് മാർച്ച് ആദ്യവാരം കൊച്ചുകേരളത്തിൽ പേരുറപ്പിക്കുമ്പോൾ കിട്ടിയതെല്ലാം കെട്ടിപ്പെറുക്കി ഹോസ്റ്റൽ വിടുമ്പോൾ ഒരാഴ്ചയ്ക്കു ശേഷം തിരിച്ചു വരുന്നതിനെ പറ്റി മാത്രമായിരുന്നു ചിന്തകൾ. തിരക്കൊഴിഞ്ഞ ബസ്സുകളിൽ എല്ലാവരും അപരിചിതനാണ്, വായും മുഖവും മൂടികെട്ടി ആരെയും മനസ്സിലാക്കാൻ ആവാത്ത വിധം ആരോ തട്ടിക്കൊണ്ടുപോകുന്ന പോലെ. പരിചിതമായ റെയിൽവേ സ്റ്റേഷനുകൾ പോലും എന്തോ അപരിചിതത്വം തോന്നിപ്പിച്ചു.

പതിവുപോലെ തിരക്കുകൾ ഇല്ലാതെ വിജനമായ വഴിയോരങ്ങളും കടവരാന്തകളും, നാട്ടിലെങ്ങും പോലീസ് റോന്ത് ചുറ്റിത്തുടങ്ങി. ശ്വാസമടക്കിപ്പിടിച്ച് വീട്ടിൽ എത്തും വരെ എന്തോ നിശബ്ദതയായിരുന്നു. സ്വപ്നത്തിൽ പോലും കണ്ടിട്ടില്ലാത്ത.... അല്ല പ്രതീക്ഷകൾക്കും അപ്പുറം ഉള്ള വീഴ്ച ആയിരുന്നു കോവിഡ്-19 സൃഷ്ടിച്ചത്. സാമൂഹിക അകലം, മാസ്ക്, സാനിറ്റൈസർ ജീവ മന്ത്രം പോലെ ഉരുവിട്ട് കൊണ്ടിരുന്നു. ഇതിനുമുമ്പും മഹാമാരികളും ദുരന്തങ്ങളും മനുഷ്യകുലത്തെ കടന്നാക്രമിച്ചിട്ടുണ്ടെങ്കിലും ഇത്രയും പെട്ടെന്ന് പടർന്നു പിടിച്ചതായി, ഇത്രയും വ്യാപ്തിയിലും ആഘാതത്തിലും മനുഷ്യകുലത്തെ കീഴ്പ്പെടുത്തിയത് മറ്റൊന്നില്ല, എന്ന് പറയുന്നതിൽ തെറ്റില്ല. 80 മില്യണിലധികം രോഗികൾ 1.5മില്യണിലധികം മരണം. മാനവരാശി ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽ എത്തിനിൽക്കുമ്പോൾ ആരോഗ്യമേഖലയിലും ശാസ്ത്രസാങ്കേതിക മേഖലയിലും തുടങ്ങി എല്ലാ വിഭാഗങ്ങളിലും ആധിപത്യം ഉറപ്പിച്ചിരിക്കുന്നസാഹചര്യത്തിലാണ് മനുഷ്യന് മുകളിൽ ആധിപത്യമുറപ്പിച്ച് കുഞ്ഞൻ ഭീമന്റെ കടന്നുവരവ്. ഭൂമിയും കടന്ന് മനുഷ്യന്റെ കാൽമുദ്രകൾ പതിഞ്ഞ കാലഘട്ടത്തിൽ നാലു ചുവരുകൾക്കുള്ളിലെ കാരാഗ്രഹവാസം വിധിച്ചുകൊണ്ട്. നേരിട്ട് തമ്മിൽ കാണുന്നില്ലെങ്കിലും അടച്ചുപൂട്ടി ഇരിക്കേണ്ടി

**ഇതിനുമുമ്പും മഹാമാരികളും ദുരന്തങ്ങളും മനുഷ്യകുലത്തെ കടന്നാക്രമിച്ചിട്ടുണ്ടെങ്കിലും ഇത്രയും പെട്ടെന്ന് പടർന്നു പിടിച്ചതായി, ഇത്രയും വ്യാപ്തിയിലും ആഘാതത്തിലും മനുഷ്യകുലത്തെ കീഴ്പ്പെടുത്തിയത് മറ്റൊന്നില്ല എന്ന് പറയുന്നതിൽ തെറ്റില്ല.**

വന്നു എങ്കിൽ പോലും തമ്മിൽ ബന്ധിപ്പിക്കാനുള്ള സാങ്കേതികമികവ് മനുഷ്യകുലത്തിന് ഉണ്ട്. സ്മാർട്ട്ഫോണും ഇൻററ്നെറ്റും ഒക്കെ നാല് ചുവരുകൾക്കുള്ളിൽ നിന്ന് പോലും എല്ലാ സൗകര്യങ്ങളും ഒരുക്കി തന്നു. വർക്ക് ഫ്രം ഹോം, സ്റ്റഡി ഫ്രം ഹോം.. വൈറസിനു മുന്നിൽ പതറി നിൽക്കാൻ മനസ്സിലായിരുന്നു. എങ്കിലും കാഞ്ചനക്കൂട്ടിലെങ്കിലും ബന്ധനം ബന്ധനം തന്നെയല്ല.

മറ്റ് എന്തിനെയും കാൽക്കീഴിലാക്കാൻ മാത്രം താൻ വളർന്നു എന്ന മനുഷ്യന്റെ അഹങ്കാര ബോധത്തിലേക്ക് ഒരു തിരിച്ചറിവ് കൂടിയാണ് കോവിഡ്-19 കൊണ്ടുവന്നത്. ശക്തമായ പ്രതിരോധങ്ങൾ ഏർപ്പെടുത്തി ഇന്നോ നാളെയോ വൈറസിനെ കീഴ്പ്പെടുത്തുമെന്ന രീതിയിൽ പ്രവർത്തനങ്ങൾ ഒരു ഭാഗത്ത്.എല്ലാം അറിയുന്നവർ എന്ന് ആഹ്ലാദിക്കുമ്പോൾ പോലും നാം എന്തുമാത്രം മുന്നിലാണെന്ന് ഒരു ഓർമ്മപ്പെടുത്തൽ ആകുന്ന മറുഭാഗം കോവിഡ്-19 നമുക്ക് മുന്നിൽ തുറന്നിടുന്നു. ഭയം വിതറിയാണ് കോവിഡ്-19 വന്നുകയറിയത്. അറിവില്ലായ്മയുടെ ഭയം. അകത്തിരുന്ന് നോക്കുമ്പോൾ പരിചിതമായ പുറംലോകം, അപരിചിതത്വം മാത്രം. അകത്തും പുറത്തും വീണ്ടെടുപ്പിനായുള്ള പോരാട്ടമാണ് നടക്കുന്നത്. മനസ്സുകളുടെ അകലം കുറച്ചുകൊണ്ട് ഇൻററ്നെറ്റ്, അരികത്ത് ഉണ്ടായിരുന്നിട്ടും കാണാതെ പോയതിൽ ഒക്കെ കണ്ണെത്തിക്കാൻ ഒത്തിരി നിമിഷങ്ങൾ, തിരക്കുപിടിച്ച ജീവിതത്തിൽ എപ്പോഴൊക്കെയോ അറ്റുപോയ ബന്ധങ്ങളുടെ കണ്ണികൾ കൂട്ടിച്ചേർക്കാൻ ശ്രമിക്കുന്ന ചിലർ, സ്വന്തം ജീവൻ പോലും പണയം വെച്ച് നാടിനെയും നാട്ടാരെയും കാക്കാൻ ശ്രമിക്കുന്ന ചിലർ, വഴിയടച്ചും അകറ്റിനിർത്തും പ്രതിരോധിക്കുന്ന ചിലർ, തല്ലിയോടിച്ചും ഭീഷണിപ്പെടുത്തിയും ഊരുവിലക്ക് കൽപിച്ചും ചിലർ.  ഒന്നിച്ചിറങ്ങി പാത്രം കൊട്ടിയും തിരിതെളിച്ചും മന്ത്രംചൊല്ലിയും ഗോമൂത്രം കുടിച്ചും എല്ലാം കൊറോണയെ അകറ്റാൻ നോക്കിയതും പ്രബുദ്ധരായ മനുഷ്യൻറെ ബുദ്ധി തന്നെ. പ്രതിഷേധം വൈറസിനോടോ? രോഗത്തെ മാറ്റാൻ  മരുന്നും മന്ത്രവും പച്ചവെള്ളംപോലെ വിറ്റഴിച്ച് കബളിക്കപ്പെട്ടപ്പോൾ തലച്ചോറ് Quarantine ൽ ആയിരുന്നിരിക്കണം.

**തിരക്കുപിടിച്ച ജീവിതത്തിൽ എപ്പോഴൊക്കെയോ അറ്റുപോയ ബന്ധങ്ങളുടെ കണ്ണികൾ കൂട്ടിച്ചേർക്കാൻ ശ്രമിക്കുന്ന ചിലർ, സ്വന്തം ജീവൻ പോലും പണയം വെച്ച് നാടിനെയും നാട്ടാരെയും കാക്കാൻ ശ്രമിക്കുന്ന ചിലർ, വഴിയടച്ചും അകറ്റിനിർത്തും പ്രതിരോധിക്കുന്ന ചിലർ, തല്ലിയോടിച്ചും ഭീഷണിപ്പെടുത്തിയും ഊരുവിലക്ക കൽപിച്ചും ചിലർ**

മനുഷ്യൻ ഒരു സാമൂഹിക ജീവിയാണ് ജീവിക്കുന്നത് തന്നെ. സമൂഹത്തോട് കടപ്പെട്ടിരിക്കുന്നത് അതുകൊണ്ട് തന്നെ സമൂഹത്തിൽ നിന്ന് വിട്ടു നിൽക്കണം. അങ്ങനെയാണ് സാമൂഹ്യജീവി ഇലക്ട്രോണിക് ജന്തുവായി മാറിയത്. വലിയൊരു ഭൂഗോളം നാലുചുവരുകൾക്കുള്ളിൽലേക്ക്, ഒരു പെട്ടിക്കകത്തേക്ക് വികസിച്ചിരിക്കുന്നു. സിനിമകളിലും മറ്റും കണ്ടുപരിചയിച്ചതാണ്  പകർച്ചവ്യാധികൾ പടരുമ്പോൾ രോഗിയെ ആക്രമിച്ച് ഇല്ലാതാക്കി രോഗം തടയുന്ന രീതികൾ. എന്നാൽ ഇന്നത്തെ കാലത്ത് മനുഷ്യൻറെ  സാങ്കേതിക വിദ്യകളും ആരോഗ്യമേഖലയിലെ അറിവുകളും അതിനുമാത്രം ഉതകുന്നതാണോ? അത്തരമൊരു സോമ്പി ചിന്താഗതിയോടെ തന്നെ രോഗികളെയോ രോഗസാധ്യതയുള്ളവരെയോ treat ചെയ്യുന്നത് പലഭാഗത്തും കണ്ടതാണ്. സാഹചര്യങ്ങളെ വിവേക ബുദ്ധിയോടെ നോക്കിക്കാണാനും പെരുമാറാനുമുള്ള കഴിവാണ് മനുഷ്യനെ മറ്റുജീവികളിൽ നിന്ന് വ്യത്യസ്തമാക്കുന്ന്. കോവിഡ് കാലത്ത് രജിസ്റ്റർ ചെയ്യപ്പെട്ട കേസുകളുടെ കണക്കുകൾ മാത്രം പരിശോധിച്ചാൽ മതി ഇക്കാര്യത്തിൽ നാം എത്ര മാത്രം മുന്നിലാണെന്നറിയാൻ. കോവിഡ് പ്രോട്ടോക്കോൾ ലംഘനം എന്നത് അസ്വാഭാവികമല്ല എന്ന് പറയുന്നതിൽ തെറ്റില്ല. ലാത്തിയും തോക്കും ഡ്രോണും കൊണ്ട് പഠിപ്പിച്ചതൊന്നും ചില്ലറയല്ല. എന്ത് ചെയ്യരുതെന്ന് പറയുന്നോ അത് ചെയ്യാനുള്ള വിവേക ബുദ്ധി കുത്തിവച്ചതും നിലവിലുള്ള വ്യവസ്ഥിതികൾ തന്നെ. മഹാമാരിക്കാലത്തെ indirect പ്രത്യാഘാതങ്ങൾ മൂലം, പാലായനവും പട്ടിണിയും മാനസികപ്രശ്നങ്ങളും കവർന്നെടുത്ത ജീവനുകൾ ചെറുതല്ല. വഴിയടച്ച്

ചികിത്സ നിഷേധിക്കപ്പെട്ട് മരണപ്പെട്ടവർ അതിർത്തികൾ മാറിയതിന്റെ പേ രിൽ അവകാശങ്ങൾ നിഷേധിക്കപ്പെട്ട് മരണപ്പെട്ടവർ. ഒരു ജീവന്റെ വില നിർണയിക്കുന്നത് സ്വദേശമോ ഭാഷയോ ആസ്തിയോ ജാതിയോ മതമോ ആണോ? "മതം മനുഷ്യനെ മയക്കുന്ന കറുപ്പ്" കൊറോണ കാരണം റെസ്റ്റ് കിട്ടിയവരുടെ കൂട്ടത്തിൽ ദൈവവും കാണും. ആരാധനാലയങ്ങൾ മാസങ്ങളോളം അടഞ്ഞു കിടന്നു. ഉൽസവങ്ങളോ പെരുന്നാളുകളോ ഉറൂസുകളോ ആഘോഷങ്ങളും ആചാരാങ്ങളോ ഇല്ലാതെ മാസങ്ങൾ കടന്നു നീങ്ങി.

നാളെ എന്നത് ഒരു പ്രതീക്ഷയാണ് അതിജീവിക്കാനുള്ള കരുത്തുണ്ട്, അതിജീവിക്കുക തന്നെ ചെയ്യും. തിരിച്ചറിവുകളുടെ കാലഘട്ടം കൂടിയാണ് കടന്നുനീങ്ങിയത്, ചിലരെങ്കിലും ചിലതെങ്കിലും പിന്തിരിഞ്ഞു നടക്കുകയാണെന്നുള്ള ഓർമപ്പെടുത്തൽ. ചിലതൊക്കെ പുതിയ പാഠങ്ങൾ ചിലതൊക്കെ ഓർമപ്പെടുത്തലുകൾ. കാലൊച്ച നിലച്ച വഴിവരമ്പുകളിൽ മുളച്ചുപൊന്തിയ തളിരുകൾ അതിജീവനത്തിന്റെ വീണ്ടെടുക്കലിന്റേതുകൂടിയാണ്. മാറേണ്ടതുണ്ട് മാറ്റേണ്ടതുണ്ട്. ചിതലുപിടിച്ച ചിന്തകളെ തേച്ചുമിനുക്കിയെടുക്കണം, കടലാസ് താളുകളിലെ കറുത്ത വരകളിൽ പിച്ച വെച്ചവസാനിക്കാനോ ഓർമകളുടെ മറവിൽ ഒളിപ്പിക്കാനോ ധൃതിപ്പെടണ്ട

---



" "
..............

# The Stagnant Season

*Jasmine / S4 ECE*



When the rays peep through the canopy and down touches the streets,
the world begins a new battle with time.
The chirping of birds,
The barking of dogs,
The whistling sound of engines,
The rising car horns,
The people rushing in chaos,
through the blustery troublesome wind Is a portrait of life! few months back.

But now, we've fallen to a new story
with a void of optimism.
From lazy mornings, where
the alarm clock bleeps in vain
to the late night sleep,
which monotonously continue on.
unpleasant news from all over.
Where many drown to the ocean
of their own tears.
But never leave the flame of hope Afterall tomorrow is a mystery
which begins from another dawn.
Where the world is fast asleep.

# ഒരു മോണോലോഗ്

*Sahil / S2 ME*

**പാഠം ഒന്ന്.(ബാല്യം/നല്ല കുട്ടി).**

ജീവിതപാതയിലെ ബാല്യമെന്ന ഘട്ടത്തിൽ സുഗുണനും സുശീലനും സർവ്വോപരി ബുജിയുമായി വീട്ടുകാർ വളർത്തിയത് കൊണ്ടാവാം. ഞാൻ മറ്റൊരു നല്ല കുട്ടിയായിരുന്നു. അടക്കവും ഒതുക്കവും ഉള്ള നന്നായി പഠിക്കുന്ന ഒരു കണ്ണുണ്ണി. ഞാൻ മാത്രമല്ല. ഒരു വലിയ ബഹുഭൂരിപക്ഷം. അന്ന് കൊറേ കേട്ടിട്ടുണ്ട്. അവൻമാരുടെ ഒന്നും ഒപ്പം നടക്കരുത് ചീത്ത കുട്ടികളാ , കൂട്ടുകാരെ തിരഞ്ഞെടുക്കുമ്പോൾ സൂക്ഷിച്ച് തെരഞ്ഞെടുക്കണം, കച്ചറ ചെക്കന്മാരുടെ ഒപ്പം ഒന്നും കമ്പനി വേണ്ട . നന്നായി പഠിക്കണം നല്ല എൻജിനീയർ ആവണം. അതിനെക്കുറിച്ച് മാത്രം ആലോചിച്ചാൽ മതി വേറൊന്നും ആലോചിച്ച് തല പുണ്ണാക്കേണ്ട . വല്ലിമ്മ പലപ്പോഴും പറയുന്നത് കേട്ടിട്ടുണ്ട് . ഏയ്ഷ്, ഓന്റെ ചേലും കോലോം കണ്ടിലേ. ഓന്റെ മുടീം, കജ്ജില്ലാത്ത കുപ്പായോം, ട്രവ്സറും. കണ്ടാ അറിയാ. ഓൻ കഞ്ചാവാ. ഇബന്റെ ഒന്നും പെരേല് തന്തേം തള്ളേം ഇല്ലേ . തറവാട്ടിലെ സ്ഥിരം കുശലം പറച്ചിലുകൾക്കിടയിൽ ഇടക്ക് കേക്കാറുണ്ട്. എടി ഇബളേ..ഞമ്മളെ മറ്റേ അസർപ്പാക്കാന്റെ പെണ്ണ് ല്ലേ..ഓൾ ഏതോ ഹിന്ദു ചെർക്കന്റെ ഒപ്പരം ചാടി പോയിത്രെ. ഔഫ്..! ഇന്റെ ബദരീങ്ങളെ, ഓളൊരു തൊലിക്കട്ടി. പടച്ചോനെ. ഞങ്ങളെ കുട്ട്യേളെ കാക്കണേ . മതപഠന ശാലയിലെ ഉസ്താദ് പറഞ്ഞതും ഞാൻ ഓർക്കുന്നു

അമ്പലത്തിലെ ഉത്സവത്തിന് ഒന്നും പോകരുത് അതൊന്നും നമുക്ക് ചേർന്നതല്ല.

സ്ത്രീകൾ എല്ലാവരും പർദ്ദ ധരിച്ച് മുഖം മറച്ചു നടന്നാൽ മാത്രമേ ബലാൽസംഗങ്ങൾ കുറയുകയുള്ളൂ എന്നും സ്ത്രീ ശരീരം പരിശുദ്ധമായ വസ്തുവാണെന്നും അത് തന്നെ നിക്കാഹ് കഴിച്ച ഇണയുടെ മുന്നിൽ അല്ലാതെ പ്രദർശിപ്പിക്കരുത് എന്നും അങ്ങനെ പ്രദർശിപ്പിക്കുന്നത് സാത്താന്റെ വഴിയാണെന്നുമൊക്കെ പറഞ്ഞതും ഞാൻ ഓർക്കുന്നു.

ഇങ്ങനെ ഇങ്ങനെ വളർന്നുവരുമ്പോൾ കേട്ടതും കണ്ടതും racism,sexism, myosginy,intolerance ന്റെ എല്ലാം പലവിധത്തിലുള്ള ഷേഡുകൾ. ഇതൊന്നും പോരാതെ സമൂഹവും സമുദായവും അംഗീകരിക്കുന്ന മാന്യമായ ജീവിതം (മാന്യമായ പഠനം, മാന്യമായ ജോലി, മാന്യമായ കല്യാണം, മാന്യമായ സമ്പാദ്യം, മാന്യമായ കുടുംബജീവിതം, മാന്യമായ പാരന്റിംഗ്) നയിക്കുന്ന ഉത്തമപൗരനും സർവ്വോപരി എൻജിനീയറും ആകാനുള്ള കണ്ടീഷനിങ്ങും. എവിടെയൊക്കെയോ എന്തൊക്കെയോ തകരാറുണ്ടെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്. പ്രതികരിച്ചില്ല. അതിനുള്ള ചങ്കുറപ്പ് ഉണ്ടായിരുന്നില്ല. സമൂഹത്തിന്റെയും സമുദായത്തിന്റെയും എല്ലാ ചട്ടക്കൂടുകളിലും ഒതുങ്ങി കൊണ്ട് വളരെ എ - പൊളിറ്റിക്കൽ ആയിട്ടുള്ള കുട്ടിക്കാലത്ത് സിനിമകളിലും കാർട്ടൂണുകളിലും, അവർ നിർമ്മിച്ച ഫാന്റസിയുടെ ലോകത്തും ആയിരുന്നു ഞാൻ അഭയം പ്രാപിച്ചിരുന്നത് എന്ന് സാന്ദർഭികമായി സൂചിപ്പിക്കുന്നു.

**പാഠം രണ്ട് (വിപ്ലവത്തിന്റെ പുതുപുലരി/ചീത്ത കുട്ടി)**

ഒരേയൊരു പുലരി. ഒരേയൊരു യൗവ്വനം. ഒരേയൊരു വസന്തം. വെള്ളിത്തിരയിലും പുസ്തകത്താളുകളിലും കണ്ട, സിനിമകളും കാർട്ടൂണുകളും തീർത്ത മായാലോകത്ത് മാത്രം ഞാൻ കണ്ടിട്ടുണ്ടായിരുന്നു മലകളും, പുഴകളും, വഴികളും, നാടുകളും, കാടുകളും, പൂമ്പാറ്റകളും, പൂക്കളും, ഇലകളും , പിന്നെ കൊറേ മനുഷ്യരും.

ഒരുകോടി പന്ത്രണ്ടായിരത്തിനൂറ്റിരണ്ട് സ്വപ്നങ്ങളുമായി, ഒരായിരം ചുവന്ന പുഷ്പങ്ങൾ പൂത്തുലഞ്ഞ ക്യാമ്പസ് എന്ന സ്വർഗ്ഗഭൂമിയുടെ കവാടം കടന്ന് ആദ്യമായി വന്നപ്പോൾ ഒരൽപ്പം അഹങ്കാരത്തോടെ തന്നെ വാനം മുട്ടെ പാറിപ്പറന്നിരുന്ന ആ പതാകയും. അതിനു ചുറ്റും നിന്ന് ഇടിമുഴക്കങ്ങൾക്ക് വിറ നൽകും വിധം ജനാധിപത്യമന്ത്രങ്ങൾ ഉരുവിട്ടിരുന്ന ഒരുപറ്റം പച്ച മനുഷ്യരെയും ഞാൻ കാണാനിടയായി.

**എവിടെയൊക്കെയോ എന്തൊക്കെയോ തകരാറുണ്ടെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്. പ്രതികരിച്ചില്ല. അതിനുള്ള ചങ്കുറപ്പ് ഉണ്ടായിരുന്നില്ല**

സായാഹ്നങ്ങളും രാത്രികളും അവരോടൊപ്പം പങ്കിട്ടു. സൂര്യനു കീഴിലുള്ള എന്തിനെക്കുറിച്ചും ഉള്ള ചർച്ചകൾ. എതിർപ്പുകളോടുള്ള കലഹിക്കൽ. ജീവിത പാഠങ്ങൾ. പൊളിറ്റിക്സ്. സാധാരണക്കാരന്റെ പൊളിറ്റിക്സ്. വിദ്യാർഥികളുടെ പൊളിറ്റിക്സ്. അധികാരികൾക്കും മേലാളന്മാർക്കും അടിയറവ് പറയാതെ ആവശ്യങ്ങൾക്കും അവകാശങ്ങൾക്കും വേണ്ടിയുള്ള പോരാട്ടത്തിന്റെ പൊളിറ്റിക്സ്.

ഭരണകേന്ദ്രങ്ങളുടെയും രാഷ്ട്രീയപാർട്ടികളുടേയും വളർച്ചയും തളർച്ചയും, മുന്നണികൾക്കിടയിലെ വാക്ക് - തർക്കങ്ങളും, ഒത്തുതീർപ്പുകളും, വിശുദ്ധവും അവിശുദ്ധവുമായ കൂട്ടുകെട്ടുകളും ഒന്നും അല്ല രാഷ്ട്രീയം എന്നും രാജ്യത്തിന്റെ മുക്കിലും മൂലയിലും ഉള്ള ഓരോ പൗരന്റെയും ദൈനംദിനജീവിതത്തെ ബാധിക്കുന്ന

എന്തും അവന്റെ രാഷ്ട്രീയം ആണെന്ന തിരിച്ചറിവ്.

ജനാധിപത്യത്തിന്റെ ഉയർത്തെഴുന്നേൽപ്പിന് വേണ്ടിയുള്ള പോരാട്ടവീഥിയിൽ നാട് നീളെ നടന്ന് പങ്കാളിയായപ്പോൾ ഇതേ ജനാധിപത്യത്തിന്റെ ജനനത്തിനു വേണ്ടി എന്റെ ഈ പ്രായത്തിൽ പോരാടി വീരമൃത്യു വരിച്ച ഭഗത് സിങ്ങിനെയും ചന്ദ്രശേഖർ ആസാദിനെയും എല്ലാം പലപ്പോഴും ഓർമിക്കുകയുണ്ടായി. തൊണ്ട കീറി വിളിച്ച ഓരോ മുദ്രാവാക്യത്തിലും ബാല്യകാലത്തിന്റെ അവശേഷിപ്പായ ആ ചങ്ങല കെട്ടിന്റെ ബാക്കിയുള്ള ഓരോ കണികയും ഞാൻ തച്ചുടക്കുകയായിരുന്നു.

**സമൂഹവും സമുദായവും കെട്ടിപ്പടുത്ത ചങ്ങലക്കെട്ടുകളും മതിൽക്കെട്ടുകളും അനന്തരം നിഷ്പ്രഭം ആയിരിക്കുന്നു. ആയിട്ടുണ്ടോ.**

ഊര് തെണ്ടി ഒറ്റക്കുള്ള യാത്രകൾ. പിന്നെ ബന്ധങ്ങൾ,സൗഹൃദങ്ങൾ,പ്രണയം,വിരഹം,വിഷാദം, പിന്നെ പുറത്ത് പറയാൻ പറ്റാത്ത കൊറച്ചു നല്ല ശീലങ്ങൾ, ക്യാമ്പസ്, പ്രസ്ഥാനം, കൊടി, വിപ്ലവം, വീണ്ടും പ്രണയം. പ്രണയങ്ങളുടെ ഒരു നീണ്ട നിര.

ടിക്...ടിക്..ടിക്...ടിക്...

അയ്യോ. ചാവു മണിയുടെ ഒച്ചയല്ലേ ആ കേക്കുന്നെ. ഡ്രിങ്.....ഡ്രിങ്.....ഇല്ലട നാറീ ചത്തിട്ടില്ല...കൊറച്ചു ജീവൻ കൂടി ബാക്കിയുണ്ട്. ആയുസ്സിന്റെ കൊണം. കൊറച്ചു കനൽ തരി കൂടി എവിടെയോ ബാക്കിയുണ്ട്. എവിടെയെന്ന് ഞാൻ പറയൂല. ചാത്തൻമാര് പരുന്തായി വേഷം മാറി വന്ന് റാഞ്ചിക്കൊണ്ട് പോകും. കനൽ ഒരു തരി മതിയെന്നൊക്കെയാ സഖാവ് പറയാറ്. സഖാവിനത് പറയാം. നമ്മക്കൊരു ചങ്കല്ലേ ഒള്ളൂ. ഡബിൾ ഇല്ലല്ലോ.

എന്തായാലും സമൂഹവും സമുദായവും കെട്ടിപ്പടുത്ത ചങ്ങലക്കെട്ടുകളും മതിൽക്കെട്ടുകളും അനന്തരം നിഷ്പ്രഭം ആയിരിക്കുന്നു. ആയിട്ടുണ്ടോ. അറിയില്ല.

ഭൂതകാലത്തിന്റെ നിഴലുകൾ നിരന്തരം വേട്ടയാടിക്കൊണ്ടിരുന്നു. പൂർണമായിട്ടല്ലെങ്കിലും ഒരു വലിയ മാറ്റം സംഭവിച്ചിരിക്കുന്നു. ഒരു പുതിയ കുട്ടി ജനിച്ചിരിക്കുന്നു. ഇപ്രാവശ്യം ജനിച്ചത് മണ്ണുണ്ണി അല്ല ഒരു വിപ്ലവകാരിയാണ്.

എന്തൊക്കെ ചെയ്യണ്ട എന്ന് പറഞ്ഞുവോ അത് മാത്രം ചെയ്യുന്ന ഒരു പക്കാ REBEL. അവസാനം ആരെപ്പോലെ ആവരുത് എന്ന് പറഞ്ഞോ, ആരെ കണ്ടു പഠിക്കരുതെന്ന് പറഞ്ഞോ അതിന്റെ ഒരു EPITOME ആയി നാം മാറിയിരിക്കുന്നു. എല്ലാ വിധ ദുശ്ശീലങ്ങളും ഉള്ള ഒരു ഒത്ത ദുർഗുണസമ്പന്നൻ. അഥവാ ചീത്ത കുട്ടി.

We are the kids our parents warned us about.

യഥാർത്ഥത്തിൽ കാലത്തിന്റെ കടന്ന് പോക്കിനൊപ്പം സാഹചര്യങ്ങളോടും സർവ്വോപരി സമൂഹത്തിനോടും സമുദായത്തിനോടും ഒക്കെയുള്ള നിരന്തരമായ ഏറ്റുമുട്ടലുകൾക്കൊടുവിൽ ജനിക്കുന്ന ഒരു വിപ്ലവകാരിയാണ് ഈ ചീത്തക്കുട്ടി. ചില മനുഷ്യരിൽ ഈ പ്രതിഭാസം അകാലചരമം അടയും. ചാവാണ്ട് നോക്കിക്കൊ..! ചത്തുപോയ ഒരുകോടി ചീത്ത കുട്ടികൾകൾക്ക് ഒരായിരം രക്തപുഷ്പങ്ങൾ.

ഇൻക്വിലാബ് സിന്ദാബാദ്
ലാൽ സലാം

---

**"ചെറുത്തുനിൽപ്പുകളെ പുണരുക,
അവയെ പിടികൂടുക,
അതിന് പണം നൽകുക..."
– അരുന്ധതി റോയ്**



# കഞ്ചാവ്

Irfad K P / S4 CSE



സമയം മരിക്കുന്ന വേറെ ഏത് സമയമാണുള്ളത്
നിസ്സഹായത്തിൽ , ഉന്മാദത്തിൽ ,ദുഃഖങ്ങളിൽ
ഇത്രയേറെ സമാനതകളില്ലാത്ത സ്വീകാര്യമായ
വേറെന്തുണ്ട്
ഇടുങ്ങിയ ഹൃദയങ്ങൾ വിശാലമായി
തുറക്കുന്ന സന്ദർഭങ്ങൾ കാണാറില്ലേ...
വാർധക്യം ബാധിച്ച കണ്ണുകൾ
അന്ന് മാത്രമല്ലേ ചോരത്തുടിപ്പായി മാറുന്നത്
നിർവികാരമെന്നു  നീ കരുതിയതെല്ലാം
വശ്യസാഗരസൗരഭ്യമായി തീർന്നില്ലേ....
ഓർമകൾക്കുമീതെ പറക്കില്ലെന്നു കരുതിയ
പക്ഷികൾ  ചിറകു മുളക്കുന്ന സമയം
മൂകമായി നിൽക്കേണ്ടതെല്ലാം
യാത്ര പറയാതെ പോകുന്നിടം
എല്ലാത്തിനും അപ്പുറം
എന്റെ  കഞ്ചാവ് മാത്രമാണെന്റെ ജീവിതം



അക്ഷരങ്ങളെ ഭയക്കുന്നൊരു രാജ്യമുണ്ടായിരുന്നു
അവ സത്യത്തിനു വേണ്ടി മുറവിളി കൂട്ടും
വസ്തുതകളെ പെറ്റുപെരുകിക്കും
അവ തെറ്റിനെ ചിഹ്നം കുരുക്കിക്കൊല്ലും
അവ ചിന്തകളെ വേട്ടയാടും
അവ മതിൽക്കെട്ടുകൾ തകർക്കും
ചരിത്രങ്ങളെ ഓർത്തുവയ്ക്കും
യുക്തിയെ കൂട്ടിരുത്തി യുദ്ധം ചെയ്യും
വിശപ്പിനെ പാലൂട്ടി ദാരിദ്ര്യത്തിനമൃതേകി
അവ പാപമാണ് പാപിയാണ്
അവ സത്യത്തിന്റെ ദുർനടത്തിപ്പുകാരാണ്
ജനങ്ങൾ വിധിയെഴുതി
അക്ഷരങ്ങൾ വിധി നടപ്പിലാക്കി
അവ നുണ പടർത്തി
വസ്തുതകളെ കുഴിച്ചു മൂടി
മിഥ്യകൾക്ക് കണ്ണാടിയായി
ചിന്തകളെ തടങ്കലിലിട്ടു
മതിൽക്കെട്ടുകളാലാകാശം തൊടും
കഥയില്ലാത്ത ജനങ്ങളുടെ രാജ്യത്തിരുന്ന്
ഞാൻ കവിതയെഴുതി
അക്ഷരങ്ങൾ മരിച്ചതറിയാതെ

Shivanand/S4 EEE



ഇനി നേടാനൊന്നുമില്ല
എല്ലാം വായിച്ചു കഴിഞ്ഞു
പകുതി ജീവിതം ബാക്കിയാണ്
ഇനിയെന്ത്?

# തിരസ്കരിക്കപ്പെട്ട നീതിയും അതിജീവനവും, ഇഷ കിഷോർ

Anuvind / S4 CE , Shivanand / S4 EEE

### കൊറോണക്കാലത്തെ ജീവിതം

കൊറോണ എന്ന് പറഞ്ഞാൽ ശെരിക്കും നമ്മൾക്ക് മൊത്തം stuck ആയി. പുറത്ത് എവിടെയും പോവാൻ പറ്റില്ല. Main reason ഇതാണ് , നമ്മുടെ കാര്യങ്ങളൊന്നും നടക്കുന്നില്ല,ഒറ്റപ്പെട്ടാണല്ലോ നമ്മൾ പൊതുവെ ജീവിക്കുന്നത്, അത് കൊണ്ട് തന്നെ ജോലികൾ നടക്കുന്നില്ല.കൃത്യമായ വരുമാനമില്ല. ട്രാൻസുകൾക്ക് വേണ്ടി ഒരുപാട് പദ്ധതികളൊക്കെ ആ സമയത്ത് വന്നിട്ടുണ്ടായിരുന്നു. സാമൂഹ്യനീതി വകുപ്പിന്റെ ഭക്ഷ്യ കിറ്റൊക്കെ ലഭിച്ചിരുന്നു. Mentally depressed ആയിട്ടുള്ള ആളുകൾക്ക് വേണ്ടി councelling പോലുള്ള കാര്യങ്ങൾ ഗവൺമെന്റിന്റെ ഭാഗത്ത് നിന്ന് നടത്തിയിരുന്നു. ആ ഒരു രീതിയിൽ എനക്ക് കൂടുതൽ ബാധിച്ചിട്ടില്ല. പക്ഷേ നമ്മുടെ സംഘടന യിൽ സംസ്ഥാന തലത്തിൽ ചർച്ച ചെയ്യുമ്പോൾ അതൊക്കെ വളരെയധികം ബാധിച്ചിട്ടുണ്ട്.

### തൊഴിൽ മേഖലയിലെ പ്രവർത്തനങ്ങൾ

ഞാനിപ്പോ കാഞ്ഞങ്ങാട് സിറ്റി ചാനലിൽ news read ചെയ്തു കൊണ്ടിരിക്കുന്നു. പിന്നെ ഇപ്പൊ Kerala Finance corporation ന്റെ സ്വയം തൊഴിൽ എന്നൊരു പദ്ധതി വന്നിട്ടുണ്ടായിരുന്നു. ആ സമയത്ത് ഞാനൊരു Beauty parlour cum tailoring shop നുവേണ്ടി കൊടുത്തിട്ടുണ്ടായിരുന്നു. അത് എനക്ക് പാസ്സായി കിട്ടി.Already bridal work ചെയ്യുന്നുണ്ടായിരുന്നു. അപ്പോ finance മുഖേന കൂടുതൽ product കൾ വാങ്ങാനും tailoring സംരംഭങ്ങൾ തുടങ്ങാനും എന്നെ കൊണ്ട് പറ്റി എന്നുള്ളതാണ്.

തയ്യലും പാർലറും ഞാൻ എത്തിപ്പെട്ടതാണ്. Dance ,anchoring ,modelling ഇതൊക്കെയാണ് പാഷൻ. ബാക്കിയൊക്കെ കടന്നു വന്ന വഴികളിലൂടെ എത്തിപ്പെട്ടതാണ്. വരുമാനത്തിന് വേണ്ടിയാണ് bridal



work ലേക്ക് ഇറങ്ങിയത്. എല്ലാവർക്കും ഞാൻ comfortable ആവണമെന്നില്ല. Bridal work ന് വിളിക്കുമ്പോൾ പെൺകുട്ടി കളോട് ഞാൻ പറയാറുണ്ട് ,വീട്ടിൽ പറയണം ,ഇങ്ങനെ ഉള്ള ആളാണ് വരുന്നതെന്ന്. അങ്ങനെ അനുഭവം ഉണ്ടായിട്ടുണ്ട് , വേറെ എത്ര പാർലർ ഉണ്ട് ,നിങ്ങൾക്ക് വേറെ ആരെയും കിട്ടിയില്ലേ എന്നൊക്കെ ചോദിക്കുന്നത് കേട്ടിട്ടുണ്ട്. ഇപ്പോഴും നമ്മളെ പൂർണമായി അംഗീകരിക്കാൻ പ റ്റത്തവരുണ്ട്.

**വേറെ എത്ര പാർലർ ഉണ്ട് ,നിങ്ങൾക്ക് വേറെ ആരെയും കിട്ടിയില്ലേ എന്നൊക്കെ ചോദിക്കുന്നത് കേട്ടിട്ടുണ്ട്.**

നമ്മൾ നമ്മളായി തന്നെ നിൽക്കുക എന്നുള്ളതാണ്. പൊതുവേ കേരളീയർക്ക് ഇത്തരം ആൾക്കാർ culture ന്റെ ഭാഗമല്ല എന്ന ചിന്തയാണ്. മറ്റു സംസ്ഥാനങ്ങളിൽ ഭിക്ഷ എടുക്കാനും രാത്രി കാലങ്ങളിൽ സെക്സ് വർക്കിന് പോകുന്നവരും ഉണ്ട്. ട്രാൻസുകളുടെ ഭാഗത്ത് നിന്നും ഒരു settled person ആവാനുള്ള മനോഭാവം ആണ് വേണ്ടത്. ഒരു opportunity കിട്ടുമ്പോൾ അത് utilise ചെയ്യണം.കമ്മ്യൂണിറ്റിയിൽ മാറ്റം ഉണ്ടാവുമ്പോൾ സൊസൈറ്റിയിൽ മാറ്റം ഉണ്ടാവും.

സംഘടനാപ്രവർത്തനം അങ്ങനെ എല്ലാത്തിലുമൊന്നും ഞാൻ കൊണ്ടുപോകാറില്ല.സംഘടനാപ്രവർത്തനം വേറെയാണ്, പ്രൊഫഷനും പാഷനും വേറെയാണ്.ഡാൻസ് ചെയ്യുന്ന ടീമിൽ gents , girls ,trans അങ്ങനെ എല്ലാവരുമുണ്ട്. Gen-

der base ചെയ്തിട്ട് ഡാൻസ് പ്രൊഫഷനെ കൊണ്ടുപോയിട്ടില്ല. News read ചെയ്യുമ്പോഴും നമുക്ക് വേണ്ട കാര്യങ്ങൾ present ചെയ്യാറുണ്ട്. സംഘടനയെക്കൂട്ടി പോവാറില്ല.ഞാൻ പൊതുവിൽ എവിടേലും പോകുന്നതും എന്റെ കാര്യങ്ങൾ ചെയ്യുന്നതും ഒറ്റക്കാണ്.Gender base ചെയ്ത് discussion വരുന്ന സമയത്ത് മാത്രമേ സംഘടനയെ ഉൾപ്പെടുത്താറുള്ളൂ.

രാഷ്ട്രീയ പരമായി DYFI ലേക്കാണ് കൂടുതൽ ട്രാൻസുകളെ കൊണ്ടുവന്നിട്ടുള്ളത്.ഞങ്ങളുടെ ടീമിലുള്ള എല്ലാവരും തന്നെ വ്യത്യസ്തമായ രാഷ്ട്രീയ അനുഭാവമുള്ള വരാണ്. അതുകൊണ്ട് തന്നെ ആരെയും നിങ്ങൾ സംഘടനയിലേക്ക് ഇറങ്ങണം എന്ന് പറഞ്ഞു pressure ചെയ്യാറില്ല. പക്ഷേ ഈ മാറ്റങ്ങൾ കാണുമ്പോൾ അവർക്ക് സ്വമേധയാ തോന്നുമല്ലോ.  അവർക്ക് കിട്ടുന്ന പ്രാധാന്യം നമുക്കും കിട്ടണമെന്ന്. ഇപ്പൊ DYFK  Democratic Youth Federation of Kerala , transgenders ന്റെ മാത്രം.ഇടതുപക്ഷ അനുഭാവമുള്ളവരുടെ സംഘടനയാണ്. Politically ഇപ്പൊ അതാണുള്ളത്.

**ഒരേ വിഷയത്തിനെക്കുറിച്ച് അഞ്ചു ചാനലുകളിൽ ചർച്ച വെക്കുമ്പോഴും എല്ലാം വേറെ**

**വർത്തമാനകാല വാർത്താ മാധ്യമങ്ങളെപ്പറ്റി**

ഞാൻ ഇപ്പോൾ  ചാനൽ പ്രവർത്തനത്തിൽ രണ്ടാം വർഷമാണ്.

പലപ്പോഴും എനിക്കും തോന്നിയിട്ടുള്ള ഒരു കാര്യമാണത്. കാരണം, നമുക്ക് ഇന്ന് കിട്ടുന്ന ഒരു ന്യൂസ് സത്യം ആണോ എന്ന് തിരിച്ചറിയാൻ പറ്റാത്ത ഒരു അവസ്ഥ ആണ്. കാരണം, ഒരിക്കൽ വന്ന flash ആയ ഒരു ന്യൂസ് കുറച്ചു കഴിയുമ്പോൾ മാറിപ്പോവുന്ന ഒരു situation ഉണ്ട്. എനിക്ക് തോന്നാറുണ്ട് ഇപ്പൊഴത്തെ മാധ്യമങ്ങൾ എന്ന് പറഞ്ഞാൽ ഇങ്ങനെ exclusives മാത്രം തേടി പോവുന്ന ഒരു സംഭവമാണ്. എന്തെങ്കിലും ഒരു ചെറിയ സംഭവം കിട്ടുമ്പോൾ അതിനെ നമ്മൾ നമ്മളുടേതായ ഭാവനകളിൽ  ഇങ്ങനെ., മറ്റേതോ സിനിമയിൽ പറയുന്ന പോലെ ഉണ്ടത്രേ.. വരുമായിരിക്കുമത്രേ.. എന്നൊക്ക പറയുന്ന പോലെ ഇവരുടേതായിട്ടുള്ള ഭാഷയിൽ അതിനെ മാറ്റുന്നുണ്ട് എന്നുള്ളത് ഒരു സത്യമാണ്. പിന്നെ ഇപ്പൊ ഞാനും നിങ്ങളും തമ്മിൽ ബന്ധപ്പെട്ടിട്ടുള്ള വിഷയമാണെങ്കിൽ അതിനെക്കുറിച്ചെന്തിനാണ് മൂന്നാമതും നാലാമത്തും ഒരാൾ ചർച്ച ചെയ്യുന്നത്.? അതെടുത്ത് പറയേണ്ടുന്ന ഒരു കാര്യമാണ്. കാര്യം..ഇതിനു ഏറ്റവും apt  ആയിട്ടുള്ള ഒരു  സംഭവം പറയുന്നുള്ള ആൾക്കാര് നമ്മൾ രണ്ടുപേരുമാണ് അല്ലേ..നമുക്കിടയിലുള്ള പ്രശ്നങ്ങൾ എന്താണെന്നോ, ഇപ്പൊ ഞാൻ തട്ടിപ്പ് നടത്തിയിരുണ്ടെങ്കിലും നിങ്ങൾ തട്ടിപ്പ് നടത്തിയിട്ടുണ്ടെങ്കിലും അതിൽ മൂന്നാമതൊരാളെ ഇരുത്തിയിട്ടാണ് ചർച്ചകൾ ചെയ്യുന്നത്. അല്ലെങ്കിൽ ഇതുമായിട്ട് യാതൊരു ബന്ധവുമില്ലാതെ വേറെ എവിടെയൊക്കെയോ കിടക്കുന്ന എങ്ങനെയൊക്കെയോ കിടക്കുന്ന അനുഭാവികൾ ആണെന്ന് പറഞ്ഞു നടക്കുന്ന ആളുകളെയാണ് നമ്മൾ പിടിച്ചിരുത്തുന്നത്. അതുകൊണ്ടാണ് പലപ്പോഴും നമ്മൾ heading ൽ പറയുന്ന കാര്യങ്ങൾ പിന്നീട് മാറ്റി പറയേണ്ടി വരുന്നത്. ഇപ്പൊ മുഖ്യമന്ത്രി പറഞ്ഞതിനെക്കുറിച്ച് ഞാനിവിടെ വെറുതെ പ്രസംഗിച്ചിട്ട് കാര്യമില്ല. അതിനു മുഖ്യമന്ത്രി തന്നെ പ്രസംഗം നടത്തണം അല്ലേ? ഇപ്പൊ ഞാനൊരു വിവാദ പ്രശ്നമായി ഞാൻ ഇറങ്ങിയിട്ടുണ്ടെങ്കിൽ അതിനെക്കുറിച്ചു ചർച്ച ചെയ്യാൻ ഏറ്റവും apt ആയിട്ടുള്ള ആൾ ഞാൻ തന്നെയാണ്. എന്നോട് നിങ്ങൾക്ക് തിരിച്ചും മറിച്ചും എങ്ങനെ വേണമെങ്കിലും ചോദ്യം ചെയ്യാം ഒരു ചാനലിൽ ഇരുത്തിയിട്ട്. പക്ഷെ മൂന്നാമതൊരാൾക്ക് ഇതുമായിട്ട് യാതൊരു ബന്ധവുമില്ല.

അതെനിക്ക് ഭയങ്കരമായിട്ട് തോന്നിട്ടിട്ടുണ്ട്. ഒരേ വിഷയത്തിനെക്കുറിച്ച് അഞ്ചു ചാനലുകളിൽ ചർച്ച വെക്കുമ്പോഴും എല്ലാം വേറെ വേറെയൊക്കെത്തന്നെയാണ് വരുന്നത്.

ഞാൻ ഇതുവരെ അങ്ങനെ de-



bate ൽ ഒന്നും നിന്നിട്ടില്ല. അല്ലാണ്ട് ഇങ്ങനെ കോമൺ ആയിട്ടുള്ള സ്റ്റേജ് പരിപാടികളിൽ ഒക്കെ debate ൽ പങ്കെടുക്കാൻ വേണ്ടി നിൽക്കാറുണ്ട്. അല്ലാണ്ട് എനിക്കങ്ങനെ കൂടുതൽ അറിയില്ല. പക്ഷെ ഇത് handle ചെയ്യുക ഭയങ്കര ബുദ്ധിമുട്ടുള്ള കാര്യമാണ്. കാരണം, ഞാൻ നേരത്തെ പറഞ്ഞ പോലെ എനിക്ക് എന്റേതായിട്ടുള്ള ഒരു രാഷ്ട്രീയം ഉണ്ടാവും,എന്റെതായിട്ടുള്ള കാഴ്ച്ചപ്പാടുകൾ ഉണ്ടാവും, എന്റേതായിട്ടുള്ള തീരുമാനങ്ങൾ ഉണ്ടാവും. അപ്പൊ ഈ നാലാളു പറയുമ്പോൾ ഞാൻ എന്റെ വികാരങ്ങൾ കൂടെ ചിലപ്പോൾ അവിടെ പറഞ്ഞു എന്നിരിക്കും. അപ്പോൾ society യുടെ ഭാഗത്തു നിന്നും വരും ഇയാൾ ഇങ്ങനെ ഒരാളായതുകൊണ്ടാണ് അവർക്ക് സപ്പോർട്ട് ചെയ്യുന്നയത് ഇല്ലെങ്കിൽ ഇയാൾ ഇതിനെ എതിർക്കുന്നതുകൊണ്ടാണ് വാർത്തകൾ വളച്ചൊടിക്കുന്നത് എന്നൊക്കെ രീതിയിലുള്ള പരാമർശങ്ങൾ വരാം.

### വ്യക്തിപര രാഷ്ട്രീയം

വ്യക്തിപരമായി ഇടതുപക്ഷ അനുഭാവിയാണ് ഞാൻ.ഇപ്പോഴത്തെ society എങ്ങനെയാണ് ഉള്ളത് അതിനനുസരിച്ച് നമ്മൾ നീങ്ങുകയാണ് വേണ്ടത്. പഴയ കാലത്തെ മനോഭാവം വെച്ച് പുലർത്തുന്നതിനേക്കാളും പുരോഗമനമായ ചിന്തകൾക്കും ആശയങ്ങൾക്കും പ്രാധാന്യം കൊടുക്കുന്ന ആളാണ് ഞാൻ. ഇപ്പൊ കുറച്ചായി രാഷ്ട്രീയ പ്രവർത്തനങ്ങളിൽ സജീവമായിട്ടില്ല.DYFI ലുണ്ടായിരുന്നു.

ഒരു particular area ആയിട്ടുള്ള കാര്യങ്ങൾ ചർച്ച ചെയ്യുമ്പോൾ ഞങ്ങളെ കൂടി ഉൾപ്പെടുത്തണം .gender base ചെയ്തിട്ട് ഞങ്ങളെ ഒരിക്കലും മാറ്റി നിർത്തരുത്. ഇപ്പോ ലൈഫ് പദ്ധതി യൊക്കെ വന്നു. അതിൽ ഞങ്ങൾക്കൊന്നും പ്രാധാന്യമില്ല.ഞാൻ ഒറ്റക്ക് താമസിക്കുന്ന ആളാണ്. എനക്ക് സ്വന്തമായി വീടില്ല. 13 വർഷമായി കുടുംബത്തൊടൊപ്പം വാടകക്കാണ് താമസിക്കുന്നത്. ഇപ്പോഴാണ് ഞാൻ ഒറ്റക്ക് താമസിക്കുന്ന ത്. അത് ഒരു രാഷ്ട്രീയമാണല്ലോ. ഇപ്പോ പാർപ്പിടം എന്നുള്ളത് ഒരു common ആയിട്ടുള്ള ആവശ്യമാണല്ലോ. അത്പോലെ ഭക്ഷണം അങ്ങനെ ഓരോ കാര്യങ്ങൾ എടുത്തു നോക്കുകയാണെങ്കിൽ പ്രത്യേക വിഭാഗത്തിന് പ്രത്യേക പരിഗണന കൊടുക്കുന്നതിന് പകരം, ലൈഫിന്റെ കാര്യം എടുത്ത് പറയാനുള്ള കാരണം family ആയിട്ടുള്ളവർക്ക് മാത്രം വീടും സ്ഥലവും കൊടുക്കുന്നു. അവിടെ ഒറ്റക്ക് താമസിക്കുന്ന നമ്മുടെ ഗ്രൂപ്പിൽ പെട്ട ആളുകളെ കൂടി ഉൾപ്പെടുത്തുക.നമ്മൾ ഇപ്പോ ഒരേ ആശയമുള്ള ഒരു പ്രസ്ഥാനത്തിലുള്ള ആളാണെങ്കിലും പോലും അതിനകത്ത് പോലും വ്യത്യസ്തമായി ചിന്തിക്കുന്നവരുണ്ടാകും. ഒരു സംഘടനയിൽ കുറെ കാലങ്ങളായി അവർ കൊണ്ട് നടക്കുന്ന ആശയങ്ങളുണ്ട്. പുറത്ത് നിന്നും ഒരാൾ വരുമ്പോൾ പെട്ടെന്ന് പൊരുത്തപ്പെടണമെന്നില്ല. അതാണ്, ചുറ്റുവട്ടത്തിലുള്ള എല്ലാത്തിനെക്കുറിച്ചും മനസ്സിലാക്കാൻ ശ്രമിക്കുക എന്നുള്ളതാണ്.

### സാമൂഹിക പ്രവർത്തത്തനങ്ങൾ

സാമൂഹിക പ്രവർത്തനങ്ങളിലൊക്കെ എന്നെക്കൊണ്ട് പറ്റും പോലെ ഭാഗമായി നിക്കാറുണ്ട്. ഞാൻ ഒരിക്കലും ഒരു ട്രാൻസ്പേഴ്സൺ എന്ന രീതിയിൽ നമ്മുടെ ഗാങ് മാത്രമായി ഒതുങ്ങി നിൽക്കുന്ന ഒരാളല്ല. അത്കൊണ്ടുതന്നെ ഏതൊരു, മറ്റ് ഗ്രൂപ്പുകളിലാണെങ്കിലും സംഘടനകളിലാണെങ്കിലും രാഷ്ട്രീയപരമായിട്ടല്ല ഏതൊരു സംഘടനകളിലാണെങ്കിലും അവരുടെ പ്രവർത്തനങ്ങളിലൊന്നിച്ചു നിൽക്കുന്ന ആളാണ് ഞാൻ. ഇപ്പോൾ സാമൂഹികപരിഷത്തുമായി ബന്ധപ്പെട്ടുള്ളതാണെങ്കിലും, ഇപ്പോൾ കാസർഗോഡ് തന്നെയുള്ള വകമരച്ചോട്ടിൽ കൂട്ടായ്മയിലൊക്കെ നിന്നക്കൊണ്ട് പ്രവർത്തിക്കുന്ന ഒരാളാണ് ഞാൻ.

**ഒരു സംഘടനയിൽ കുറെ കാലങ്ങളായി അവർ കൊണ്ട് നടക്കുന്ന ആശയങ്ങളുണ്ട്. പുറത്ത് നിന്നും ഒരാൾ വരുമ്പോൾ പെട്ടെന്ന്**

### സിനിമ

സിനിമ ഇഷ്ടമാണ്. എന്റെ ഒരു ടൈം പാസിന് സിനിമയാണുള്ളത്. എനക്ക് വിരക്തി

തോന്നിയിട്ടുള്ള സിനിമ ചാന്തുപൊട്ടാണ്. അന്നും ഇന്നും അങ്ങനെ തന്നെ ആണ്. എനക്ക് തോന്നുന്നത് മറ്റു ഭാഷകളിൽ മലയാളത്തിനേക്കാൾ കൂടുതൽ നമ്മളെ പരിഹസിക്കാതെ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇപ്പോഴും കോമഡിയിലൊക്കെ ഡാൻസ് മാഷ് എന്നുള്ളതൊക്കെ എത്ര പരിഹാസമായിട്ടാണ് കാണിക്കുന്നത്. ജീവിക്കാനായി ആ തൊഴിലിലേക്ക് ഇറങ്ങിയവരുണ്ടാകും , പാഷൻ കൊണ്ട് ചെയ്യുന്നവരുണ്ട്. അവരെ gender base ല് harass ചെയ്യുന്നതിനോട് എനക്ക് താൽപര്യമില്ല. പക്ഷേ സിനിമയിൽ സംവിധായകന് അവരുടേതായ thought ഉണ്ടാവും. നമ്മൾ വിമർശിച്ചാലും വാദി പ്രതിയാവാം. ചിലപ്പോൾ സൊസൈറ്റിക്ക് ഒരു message ആവും , ചിലപ്പോൾ സൊസൈറ്റിയിൽ നടക്കുന്ന കാര്യങ്ങൾ പകർത്തുന്നത് ആയിരിക്കും.

**അമ്മ ബീഡി തെരക്കുമായിരുന്നു പണ്ട് പിന്നെ വീട്ടുജോലി തന്നെ. അച്ഛനും ഇതേപോലെ അമ്പലപരിപാടി അല്ലെങ്കിൽ സെക്യൂരിറ്റി അങ്ങനെ ജോലിയ്ക്കൊക്കെ പോകുന്നുണ്ടായിരുന്നു**

(ഞാൻ മേരിക്കുട്ടി യെപ്പറ്റി)

എന്നെത്തന്നെ കാണുന്ന feel ആയിരുന്നു . ആ സമയത്ത് ദ്വയ എന്ന beauty contest ന്റെ ഭാഗമായിട്ട് ഞങ്ങൾ 19 പേരും തിയറ്റർല് പോയി കണ്ടിരുന്നു. 19 പേരും കരഞ്ഞിട്ടാണ് അവിടെ നിന്നും ഇറങ്ങിയത്. നമ്മളെ തന്നെ അതിൽ കാണുകയാണ് . പക്ഷേ സിനിമയിൽ highly educated ആയിട്ടുള്ള well settled ആയിട്ടുള്ള ഒരു വ്യക്തിയുടെ ജീവിതമാണ്. അങ്ങനെ അല്ലാത്ത എത്രയോ പേരാണ് നമ്മുടെ ഇടയിലുള്ളത്. അവരുടെ ജീവിതങ്ങൾ അവിടെ പറയുന്നില്ല. മേരിക്കുട്ടി എന്ന കാരക്ടറിന് മറ്റു കമ്മ്യൂണിറ്റിയുമായി യാതൊരു contact ഇല്ല. അയാള് independent ആയിട്ടുള്ള വ്യക്തിയാണ്. ട്രാൻസിന്റെ ഇടയിലേക്ക് ഇറങ്ങി ചെന്നോ എന്ന് ചോദിച്ചാൽ ഇല്ല. പക്ഷേ ഒരാളുടെ ജീവിതത്തിൽ നടക്കുന്ന particular ആയിട്ടുള്ള കാര്യങ്ങള് അതിൽ ഉൾപ്പെടുത്താൻ പറ്റി എന്നുള്ളത് എടുത്ത് പറയേണ്ട കാര്യമാണ്.

**വീട്ടുകാരുടെ പ്രതികരണം**

വീട്ടിൽ ഉണ്ടായിരുന്നത് അച്ഛൻ, അമ്മ, brother, sister അങ്ങനെ ചെറിയ കുടുംബം ആയിരുന്നു.അമ്മ ബീഡി തെറുക്കുമായിരുന്നു പണ്ട് പിന്നെ വീട്ടുജോലി തന്നെ. അച്ഛനും ഇതേപോലെ അമ്പലപരിപാടി അല്ലെങ്കിൽ സെക്യൂരിറ്റി അങ്ങനെ ജോലിയ്ക്കൊക്കെ പോകുന്നുണ്ടായിരുന്നു ആദ്യമൊക്കെ ഭയങ്കര എതിർപ്പായിരുന്നു. എന്റെ ഫാമിലിയിൽ നിന്ന് ഭയങ്കര എതിർപ്പായിരുന്നു. ആദ്യമൊക്കെ അച്ചച്ഛൻ, അച്ഛമ്മ, അമ്മാവൻ, അമ്മായി, അവരുടെ മൂന്നു മക്കൾ, ഞങ്ങൾ നാലുപേര് അങ്ങനെ വലിയൊരു കുടുംബം ആയിരുന്നു. അപ്പൊ അവിടുന്ന് മാറി വരാനുള്ള ഒരു കാരണം തന്നെ ശെരിക്കും ഈയൊരു character ആണ്. കാരണം അവര് പറയുന്നുണ്ടായിരുന്നു ഇതിങ്ങനെ വളർന്നു വരുമ്പോൾ നമുക്കൊക്കെ ഇതൊരു നാണക്കേടാണെന്നും മോശമാണെന്നും ഒക്കെ പറഞ്ഞു ഫാമിലിയിൽ ഒക്കെ പ്രശ്നം ആയിരുന്നു. ഇപ്പൊ എന്റെ അമ്മയും അമ്മായിയും ഒക്കെ പ്രശ്നമാണ്, അച്ഛനും അമ്മാവനും തമ്മിൽ പ്രശ്നമാണ്, അങ്ങനെയൊക്കെ വരുമ്പോളാണ് നമ്മൾ മാറി വന്നത്. മാറി വന്ന സമയത്തും ഇത് കൂടുതൽ ഇഷ്യൂ ആവാൻ തുടങ്ങിയത് എന്റെ ചേച്ചിയുടെ കല്യാണത്തിന്റെ സമയത്താണ്. അവളെ പെണ്ണുകാണാൻ വരുന്ന സമയത്തൊക്കെ കാണുമ്പോൾ

# Kasargod gets its first transwoman news anchor

GEORGE POIKAYIL @ Kanhangad

FASHION designer Esha Kishore, the only transvoter in Kasargod parliamentary constituency, is blazing her own trail in small-town Kanhangad. She has become the first transwoman to anchor a news bulletin for a local channel. She will appear every Tuesday at 9 pm on City Channel. The bulletin will be re-telecast at 10 pm.

In 2014, India got its first transgender anchor when Padmini Prakash presented a daily news show in Tamil channel Lotus TV. "So, that way I am not the first. But in sub-regional channels, I might be the first transwoman to anchor a news bulletin," she says. "And it is very important because I want people to discuss the lives and role of transpeople and normalise them," she says.Kishore, who is the district president of transpeople association Kshema, says there are around 120 transwomen in the district. "But none of them feel confident of coming out. They fear the social stigma attached to trans people," she says.

The transpeople meet every month in Kanhangad. "Only among us, they reveal their identity. Even their families do not



Esha Kishore

ago, four years before her parents died. "They accepted me and that gave me the courage to face society," she says. Her elder brother and younger sister -- both married -- are comfortable with her identity. "In a small town like Kanhangad, it means a lot," she says.

She joined the DYFI, the youth wing of the CPM, last year and this year she was made the joint secretary of Hosdurg East Committee. She is also a member of Kan-

പറയും, ഇങ്ങനെയൊരു ഫാമിലിയിൽ നിന്നൊക്കെ എങ്ങനെ ശെരിയാകും എന്നൊക്കെയുള്ള രീതിയിൽ, അവരിൽ എന്തായാലും ചർച്ചകൾ വരുമല്ലോ അപ്പൊ എൻെറ ഈയൊരു character അവർക്ക് വലിയൊരു ബുദ്ധിമുട്ട് ആയിട്ടുണ്ടായിരുന്നു. എന്നാൽ ഇപ്പൊ കുഴപ്പമൊന്നുമില്ല. ഇപ്പോ ചേച്ചിയുടെ husband ഒക്കെ ഭയങ്കര കാര്യമാണ്. ചേച്ചി ഇപ്പൊ pharmacist ആയി ഇരിട്ടിയിൽ work ചെയ്യുന്നു, അവളുടെ husband അവിടെ അമ്പലത്തിൽ ശാന്തി ആണ്.

ഇപ്പോൾ ഒരു change എനിക്ക് ഫീൽ ചെയ്യുന്നത് എങ്ങനെയെന്നാൽ, അച്ഛനും അമ്മയും ഇല്ല ഇപ്പൊ. ഉള്ളത് sister ഉം brother ഉം ആണ്. അവർക്ക് ഇപ്പൊ വലിയ കുഴപ്പമൊന്നും ഇല്ല. കാരണം അവർ ഇപ്പൊ settled ആയി. അപ്പോൾ അവരെ സംബന്ധിച്ചിടത്തോളം ഇത് അവരെ ബാധിക്കാത്ത ഒരു കാര്യമാണ്. പിന്നെ പറഞ്ഞാൽ, മുമ്പ് അവർക്ക് ഇങ്ങനെ ഒരാൾ നമ്മടെ brother ആണ് റിലേഷൻ ആണ് എന്നൊക്ക പറയാൻ അവർക്ക് ഒരു നാണക്കേട് ഉണ്ടായിരുന്നു. ഇപ്പൊ കുറച്ചുകൂടെ മാറ്റം വന്നു എന്നെനിക്ക് തോന്നുന്നു. ഇഷ എന്ന് പറയുന്നത് എന്റെ brother ആണ് അല്ലെങ്കിൽ ഇന്ന ആളുടെ brother ആണ് ഞാൻ എന്നൊക്ക പറയാനുള്ള ആ ഒരു മാറ്റം അവരിൽ വന്നു. അത് ഉണ്ടാക്കി കൊടുക്കാൻ പറ്റി എന്നുള്ളതാണ് എന്റെ നേട്ടം. അത് എന്റെ ഏറ്റവും വലിയ വാശി ആയിരുന്നു. അതായത്, ഞാൻ പല ഇന്റർവ്യൂവിലും പറഞ്ഞതാണ് എന്നെ കരയിച്ചവരുടെ മുന്നിലൂടെ ഒക്കെ എനിക്ക് ചിരിച്ചുകൊണ്ട് നടക്കണം എന്നുള്ള ഒരു വാശി ഉണ്ടായിരുന്നു. അതുകൊണ്ടൊക്കെ തന്നെയാണ് ഇന്നീ socitey ലേക്ക് വളരെ common ആയിട്ട് വളരെ ഫ്രീ ആയിട്ട് ഇടപെടാൻ പറ്റുന്നത്.

ഇപ്പോൾ ഒരു relation ൽ ആണ്. Already ഇതേപോലെ registered ആയിട്ടുള്ള സംഭവങ്ങൾ ഒന്നും നോക്കിയിട്ടില്ല. കാരണം fully settled ആയിട്ടില്ല. അപ്പൊ അവരുടെ ഫാമിലിയിൽ കൊറേ പ്രശ്നങ്ങൾ ഉണ്ട്. അവർക്ക് accept ചെയ്യാൻ കുറച്ചു മടിയുള്ള പോലെയാണ്. അപ്പൊ നമ്മൾ വിചാരിച്ചതെന്തെന്നാൽ നമ്മൾ കുറച്ചുകൂടി നല്ല ഒരു നിലയിലേക്ക്, അതായത് ഒരു ജോലിയോ കൃത്യമായിട്ടുള്ള ഒരു വരുമാനമോ നമ്മടെ കയ്യിൽ പണമോ ഉണ്ടെങ്കിൽ നമ്മടെ ഏത് കാര്യവും society അംഗീകരിക്കും. അപ്പൊ ആ ഒരു നിലയിലേക്ക് എത്തുന്നത് വരെ വെയിറ്റ് ചെയ്യാൻ നമ്മൾ റെഡി ആണ്. ഞങ്ങൾ ഏകദേശം ഇപ്പൊ നാലാമത്തെ വർഷം ആയി ഒന്നിച്ചു നിൽക്കുന്നു. അമ്പലപ്പരിപാടിയും കാര്യങ്ങളുമൊക്കെയായി പോവുന്നയാളാണ്. Modelling ഉം acting ഉം ഒക്കെയാണ് passion എന്ന് പറയുന്നത്. അത്യാവശ്യം അതിലേക്ക് ഇറങ്ങുന്നുണ്ട്. PG psychology ചെയ്തിട്ടുണ്ടായിരുന്നു. ശംഭു എന്നാണ് പേര്.

**മാതൃത്വം**

അത്രയും ഒന്നും ആലോചിച്ചിട്ടില്ല. എന്നോട് പലരും പലപ്പോഴും ചോദിക്കാറുണ്ട് ഇങ്ങനെ. ശെരിക്കും പറഞ്ഞാൽ ഏതൊരു ട്രാൻസുകളുടെയും ഒരു സ്വപ്നമായിരിക്കുമല്ലോ ഒരു കുഞ്ഞ് എന്നുള്ളത്. അപ്പോ എന്നെ സംബന്ധിച്ച് എന്റെ sister ന്റെ കുട്ടി എന്ന് പറയുന്നത് എനിക്ക് സ്വന്തം കുട്ടികളെപ്പോലെ തന്നെയാണ്. അവരും ആ ഒരു രീതിയിൽ തന്നെയാണ് എന്നെ നോക്കുന്നതും സ്നേഹിക്കുന്നതും. അപ്പൊ സ്വന്തമായിട്ടൊരു കുട്ടി എന്നുള്ള concept ഇതുവരെ ഇല്ല. ഇനി അഥവാ അങ്ങനെ ഒരു ഓപ്ഷൻ വരുകയാണെങ്കിൽ, ദത്തെടുക്കുക എന്ന concept ലേക്ക് പോവാം എന്നാണ്. അല്ലാതെ ഗർഭം ധരിച്ചു കുഞ്ഞിനെ നോക്കുന്നതൊക്ക.. ശെരിക്കും പറഞ്ഞാൽ കുഞ്ഞിനെ നോക്കുന്നതൊക്കെ ഭയങ്കര പാടാണ്.

**കുഞ്ഞിനെ നോക്കുന്നതൊക്കെ ഭയങ്കര പാടാണ്. പിന്നെ എന്റെ അമ്മ ഒരു ട്രാൻസ് ആണെന്ന് പറയാൻ ആ കുട്ടികളെക്കൊണ്ട് പറ്റണം.**

പിന്നെ എന്റെ അമ്മ ഒരു ട്രാൻസ് ആണെന്ന് പറയാൻ ആ കുട്ടികളെക്കൊണ്ട് പറ്റണം. ഇപ്പോ എന്റെ sister എന്നെ ഒരു sister ആയി കണ്ടുകൊണ്ട് സമൂഹത്തോട് എന്റെ sister

ഒരു ട്രാൻസ് ആണെന്ന് പറയുന്ന പോലെ, അവളുടെ മക്കൾ എന്റെ ആന്റി ഒരു ട്രാൻസ് ആണെന്ന് പറയാൻ കാണിക്കുന്ന ആ ഒരു ധൈര്യത്തോടെ എന്റെ മക്കളും എന്നെക്കുറിച്ച് പറയണേ.. അപ്പോഴാണല്ലോ ഞാൻ ഇത്രയും കാലം എന്തെങ്കിലും ഒക്കെ ഉണ്ടാക്കിയൊട്ടുണ്ടെങ്കിൽ അതിനൊക്കെ ഒരു ഫലം ഉണ്ടാവുന്നത്.

**Transgender**

ഈ trans എന്ന് പറയുന്നവർക്ക് trans policy പ്രകാരം, ഇങ്ങനെ യാണ് ഒരു trans എന്ന് പറയുന്നില്ല. അതായത്, ഇങ്ങനെ ഒരു ശരീര ഘടനയോ ഇങ്ങനെ ഒരു മാന റിസമോ കാണിക്കുന്ന ആൾക്കാരല്ല trans എന്ന് പറയുന്നത് എന്ന് അതിൽ എടുത്ത് പറയുന്നുണ്ട്. അതായത് ഒരു വ്യക്തി തീരുമാനിക്കുകയാണ് ഞാൻ ഇന്ന ലിംഗത്തിൽ ജനിച്ചുകൊണ്ട് തന്റെ orientation എന്റെ ഇഷ്ടങ്ങളും ഒക്കെ change ആയിട്ടുണ്ട് എന്ന് തോന്നുന്ന ഒരു വ്യക്തിയ്ക്ക് അയാൾക്ക് സ്വയം trans ആണെന്ന് പ്രഖ്യാപിക്കാം. അയാളുടെ തീരുമാനപ്രകാരമാണ് അയാൾക്ക് trans എന്നുള്ള ഒരു ഐഡന്റിറ്റി കൊടുക്കുന്നത്. അപ്പൊ അതിന് ഇന്ന പോലെയൊക്കെ ആവണം ഇപ്പൊ ഒരു transmen എന്ന് പറഞ്ഞാൽ female ൽ നിന്ന് male ആയിട്ട് surgery ചെയ്യണമെന്നോ അല്ലെങ്കിൽ dressing ൽ മാറ്റം വരുത്തണമെന്നോ ഒന്നും പറയുന്നില്ല. ആ വ്യക്തിയ്ക്ക് തീരുമാനിക്കാം താൻ transmen ആണോ അതോ transwoman ആണോ എന്നുള്ള കാര്യം. അതൊക്കെ trans policy പ്രകാരം അങ്ങനെ ആണ്. ഇപ്പൊ society ആണ് അതിനെ അങ്ങനെയൊക്ക പറയുന്നത്. അവര് transgender ആണെന്ന് പറയുമ്പോൾ അവർ സാരി ഉടുത്തില്ലല്ലോ അവര് പെണ്ണിനെപ്പോലെ നടക്കുന്നില്ലല്ലോ അവർക്ക് താടിയും മീശയും ഉണ്ടല്ലോ എന്നൊക്ക പറയുന്നത് society യുടെ തീരുമാനം ആണ്. ശരിക്ക് അവരുടെ മനസ്സിന്റെ ഉള്ളിന്റെ ഉള്ളിൽ കിടക്കുന്ന കാര്യം മറ്റുള്ളവർക്ക് ഒരിക്കലും പറയാൻ പറ്റില്ല. ഇപ്പൊ എനിക്കിപ്പോൾ ചിലപ്പോ female നോട് ആയിരിക്കും താല്പര്യം

**സംവരണം വരണം. ഭൂരിപക്ഷത്തിന്റെ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ആയിരിക്കണം.**

എന്റെ sexual satisfaction ചിലപ്പോൾ female നോട് ആയിരിക്കും. ഞാൻ പറയുന്നു ഞാൻ ഒരു men ആണെന്ന് പറയുമ്പോൾ society പറയും, ഏഹ്.. അയാൾ മുടി വളർത്തിയിട്ടുണ്ടല്ലോ.. പെണ്ണിനെപ്പോലെ നടക്കുന്നുണ്ടല്ലോ എന്നൊക്ക. പക്ഷെ എന്റെ satisfaction ഉം എന്റെ orientation ഉം എന്റെ like ഉം എന്നൊക്ക പറയുന്നത് എന്റെ ഉള്ളിൽ ഉള്ള ഒരു സംഭവമാണ്. എന്റെ ഉൾമനസ്സിലുള്ള കാര്യത്തേക്കുറിച്ച് society ക്ക് ഒരു ഉത്തരം പറയാൻ പറ്റില്ല. അതുകൊണ്ട് തന്നെ ഇതിനെ നമുക്ക് ഒരിക്കലും identify ചെയ്ത് പറയാൻ പറ്റില്ല. ഒരു person ന്റെ രൂപം നോക്കിയിട്ടോ അവരുടെ attittude നോക്കിയിട്ടോ നമുക്ക് ഒരിക്കലും trans ആണെന്ന് പറയാൻ പറ്റില്ല. പിന്നെ..നേരത്തെ ചോദിച്ചില്ലേ gay/lesbian എന്നുള്ളത് trans ലേക്ക് മാറുമോ എന്ന് ചോദിച്ചില്ലേ.. അതേപോലെത്തന്നെ ഇപ്പൊ ഞാൻ ഒരു male ആയിട്ട് നിൽക്കുന്ന സമയത്ത് എനിക്ക് സ്വഭാവികമായിട്ടും തോന്നുമല്ലോ ഞാൻ ഒരു female ആണെന്ന്., അപ്പൊ എനിക്ക് എന്റെ മുഖത്തു മാറ്റം വരുത്തണം, എനിക്കെന്റെ breast കൂടുതലായിട്ട് വേണം, എന്റെ penis നു പകരം എനിക്ക് വേണ്ടത് vagina ആണ്, ആ ഒരു രീതിയിൽ അയാൾ സ്വയം തീരുമാനിക്കുകയാണ് ശാരീരികമായിട്ടും കൂടി മാറണം അതിന് ഞാൻ എന്തൊക്കയാണോ ചെയ്യേണ്ടത് അതൊക്കെ ഞാൻ തിരഞ്ഞെടുക്കുകയാണ്. മറ്റൊരു വ്യക്തി തീരുമാനിക്കുകയാണ് എന്റെ ശരീരം മാറാതെ തന്നെ ഞാൻ എന്നെ കാണുന്നത് ഒരു female ആയിട്ടാണ് society എന്തു വേണമെങ്കിലും പറഞ്ഞോട്ടെ ഞാൻ എന്നെ കാണുന്നത് സ്ത്രീയായിട്ടാണ് അങ്ങനെ. ചിലപ്പോൾ അയാൾ അയാളുടെ സ്ത്രീത്വം കാണുന്നത് ഒരു ചുവന്ന കുറിയിൽ ആയിരിക്കും. അയാൾ ഒരു കുറി തൊട്ടു കഴിഞ്ഞാൽ അയാളൊരു female ആയി എന്നാണ് അയാളുടെ concept എങ്കിൽ അതിനെ നമുക്ക് ഒരിക്കലും തിരുത്തി കൊടുത്ത് നിങ്ങൾ ഇങ്ങനെ ആവണം എന്നൊന്നും പറയാൻ പറ്റില്ല.

**ട്രാൻസ് എന്ന നിലയിൽ പരിഗണനകൾ ലഭിക്കുന്നതിനെപ്പറ്റി**

അത് എപ്പോഴും സൊസൈറ്റിക്ക് പറയാലോ നിങ്ങള് ട്രാൻസ് ആയതു കൊണ്ട് കിട്ടിയത് അല്ലേ എന്ന്. ഒരു ഭാഗത്ത് നമ്മൾ പറയുന്നുണ്ട് ,ജാതി പറയരുതെന്ന് . മറു ഭാഗത്ത് സംവരണം വേണമെന്നും. ഇതിലെന്താണ് logic?

ഇപ്പോ psc ല് തന്നെ ആണെങ്കിലും ട്രാൻസ് സംവരണം വരുമ്പോൾ വിഷയം വരും. അർഹതപ്പെട്ടിട്ട് പോലും ജോലി ലഭിക്കാതെ കാത്തിരിക്കുന്നവരുടെ ഇടയിലേക്കാണ് പെട്ടെന്ന് നമ്മൾ കടന്ന് വരുന്നത്. അത് ഒരു തരത്തിൽ നമ്മളെ കുറച്ച് lazy ആക്കുന്നു എന്നാണ് എന്റെ ഒരു കാഴ്ചപ്പാട്. ഞാൻ 12 കഴിഞ്ഞ ആളാണ്. ചിലപ്പോൾ ഡിഗ്രി , പിജി യോഗ്യത ഉള്ളവരുടെ കൂടെ വരുമ്പോൾ സംവരണം കൊണ്ട് എനിക്ക് ആ ജോലി ലഭിച്ചേക്കാം.അത് ഒരു അടിസ്ഥാനമില്ല എന്ന് എനക്ക് തോന്നുന്നു.

സംവരണം വരണം. ഭൂരിപക്ഷത്തിന്റെ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ആയിരിക്കണം. അനുഭവം പറയാം, ഞാൻ ഒരു കോളേജിൽ inaguration പോയി. അന്ന് വേദിയിലേക്ക് ആ കോളജിന്റെ പ്രിൻസിപ്പലോ , മാനേജ്മെന്റിന്റെ ഭാഗത്ത് നിന്നും ആരും വന്നില്ല. അത് വിദ്യാർത്ഥികളോടും സംഘടനാ പ്രവർത്തനത്തോടും എന്നെ പോലെ ഉള്ളവരോടും ഉള്ള എതിർപ്പ് ആയിരുന്നു. അങ്ങനെ ഒരു കോളേജിൽ സംവരണം കൊണ്ട് അഡ്മിഷൻ വാങ്ങി എങ്ങനെ പഠിക്കാനാവും ?
പിന്നെ നേരത്തെ ഞാൻ പറഞ്ഞ പോലെ തന്നെ, original എന്നുള്ള ഒരു word അല്ലെങ്കിൽ പൂർണമായിട്ടുള്ള പുരുഷൻ, പൂർണതയുള്ള എന്നിങ്ങനെയുള്ള പദങ്ങൾ വരുന്നതുകൊണ്ട് മാത്രമാണ് നമ്മളിപ്പോഴും ഇങ്ങനെ ഒരു others എന്നുള്ള രീതിയിലേക്ക് വരാനുള്ള കാരണം. നേരത്തെ equality ഉം ആയി ബന്ധപ്പെട്ട ചോദ്യങ്ങൾ ചോദിച്ചില്ലേ, സംവരണത്തിനെക്കുറിച്ച് ചോദിച്ചില്ലേ.. അപ്പൊ അങ്ങനെയൊക്കെ നമ്മക്ക് എന്തെങ്കിലുമൊക്കെ കിട്ടണമെങ്കിൽ നമ്മളീ പറയുന്നപോലെ third person ആയിട്ട് അല്ലെങ്കിൽ others ൽ എന്തായാലും വേണം. അല്ലെങ്കിൽ, ആദ്യം ഈ male, female എന്നുള്ള inequality ഒക്കെ മാറിയിട്ട് അത് എക്വൽ ആയിട്ടുണ്ടാവണം. അങ്ങനെയാണെങ്കിൽ തീർച്ചയായിട്ടും അതിന്റെതായ, ഞാൻ നേരത്തെ പറഞ്ഞപോലെ qualification ഉം experience ഉം base ചെയ്തിട്ടുള്ള ഏതൊരു കാര്യത്തിനും നമ്മക്ക് equal ആയിട്ടുള്ള സ്ഥാനം അവിടെ കിട്ടും. പക്ഷെ അത് കിട്ടാത്തിടത്തോളം ഈ സംവരാണവുമായി മുന്നോട്ട് പോവുന്നുണ്ടെങ്കിൽ തീർച്ചയായും ഈ സംഭവം വേണം.

**ക്യാരക്ടർ ൽ വന്ന മാറ്റം**

തീർച്ചയായും boldness വന്നിട്ടുണ്ട്. മുമ്പൊക്കെ ഞാൻ ആരുമായിട്ടും അങ്ങനെ പെട്ടെന്ന് സംസാരിക്കാത്ത ആളാണ്. കൂടുതലായിട്ടും അടുത്ത് പെരുമാറാത്ത ആളാണ്. ഏതൊരു കാര്യത്തിൽ നിന്നും മാറി നിൽക്കുന്ന ആളായിരുന്നു. പക്ഷെ ഇപ്പൊ അതിൽനിന്നും കുറെ മാറ്റം വന്നു. എന്തെങ്കിലും പരിപാടിയുണ്ടെങ്കിൽ ഒക്കെ അതിൽ പങ്കെടുക്കാൻ മറ്റൊന്നും ചിന്തിക്കാറില്ല. പോവുക, അറ്റൻഡ് ചെയ്യുക വരുക എന്നുള്ള ആ ഒരു mentality യിലേക്ക് വന്നു. അതായത്, അവർ നമ്മളിൽ എന്ത് കാണും എന്നതിലപ്പുറം ഞാൻ എന്താണെന്നുള്ളതും, ഞാൻ ഇങ്ങനെ ഒരാൾ ഇവിടെ ഉണ്ടെന്നുള്ളത് prove ചെയ്യണം എന്നുള്ളതാണ് ഇപ്പൊ എന്റെ ഒരു concept. മുമ്പ് അതിൽ നിന്നൊക്കെ ഒളിച്ചോടുമായിരുന്നു. ഇതേപോലെ എന്തെങ്കിലുമൊക്കെ ഒരു function വരുമ്പോൾ ക്ലാസ്സുകളിൽ പരിപാടികളിലും. ആകെ സ്റ്റേജിൽ കേറുന്നത് ഡാൻസ് കളിക്കാൻ വേണ്ടി കലോത്സവങ്ങളിൽ മാത്രമാണ്

**ആൾക്കാരുടെ മനോഭാവത്തിൽ ആണെങ്കിലും സാമൂഹിക അവസ്ഥയിൽ ആണെങ്കിലും മാറിയിട്ടുണ്ട്. ഞങ്ങളെ ഇങ്ങനെ വല്ലാത്ത ഒരു രീതിയിൽ നോക്കുന്ന, കാരണം അവർക്ക് കണ്ടു പരിചയമില്ലാത്ത ഒരാളെ കാണുമ്പോൾ ഉള്ള ആ ഒരു ക്യൂരിയോസിറ്റി ആയിരിക്കാം.**

**ജീവിക്കുന്ന ചുറ്റുപാടുകളെപ്പറ്റി**

ഈ വീട്ടിൽ വന്നിട്ട് മൂന്നുവർ

ഷമായി. ഇതിനുമുമ്പ് തൊട്ടപ്പുറത്ത് ഒരു 10 വർഷത്തോളം ഉണ്ടായിരുന്നു. അവിടെയൊക്കെ പൊളിച്ച് കോർട്ടേഴ്സ് പണിയാനുള്ള തിരക്കിലാണ്. ഈ നാട്, കാഞ്ഞങ്ങാട് എന്നെ സംബന്ധിച്ചടുത്തോളം ഒരു സേഫ് ആയിട്ടുള്ള സ്ഥലമാണ്.എവിടെ പോയികഴിഞ്ഞാലും ഞാൻ വിചാരിക്കുന്നത് രാത്രി ആകുമ്പോഴേക്ക് ഇവിടെ എത്തണം എന്നാണ്. കാരണം എനിക്ക് ഇത്രത്തോളം safe and secure ആയിട്ടുള്ള സ്ഥലം കാഞ്ഞങ്ങാട് തന്നെയാണ് ഇപ്പൊ മറ്റേത് ജില്ലേനക്കാളും എനിക്കങ്ങനെ തോന്നുന്നത്. ഇവിടുത്തെ ആൾക്കാരെ സംബന്ധിച്ചെടുത്തോളം മുമ്പത്തെ അനുബന്ധിച്ച് നോക്കുമ്പോൾ ഇവിടെ വലിയൊരു മാറ്റം വന്നിട്ടുണ്ട്.ആൾക്കാരുടെ മനോഭാവത്തിൽ ആണെങ്കിലും സാമൂഹിക അവസ്ഥയിൽ ആണെങ്കിലും മാറിയിട്ടുണ്ട്. ഞങ്ങളെ ഇങ്ങനെ വല്ലാത്ത ഒരു രീതിയിൽ നോക്കുന്ന, കാരണം അവർക്ക് കണ്ടു പ രിചയമില്ലാത്ത ഒരാളെ കാണുമ്പോൾ ഉള്ള ആ ഒരു ക്യൂരിയോസിറ്റി ആയിരിക്കാം. അതെനിക്ക് ഭയങ്കരമായിട്ട് തോന്നിയിട്ടുണ്ട്. പിന്നെ പലപ്പോഴും തെറ്റിദ്ധരിക്കപ്പെടാറുണ്ട്. ഇപ്പോൾ ഞാൻ IBS ലേക്ക് ഒരു പ്രോഗ്രാമിലേക്ക് പോകുന്ന സമയത്ത് ചെർക്കളയിലെ ഞാൻ നിൽക്കുമ്പോൾ ഒരാൾ വന്ന് ചോദിക്കുകയാണ് എത്രയാ റേറ്റ് എന്ന്.ആ ഒരു രീതിയിൽ നോക്കുമ്പോൾ നമ്മളെ തിരിച്ചറിയാത്ത ഒരു പ്രദേശത്തേക്ക് പോകുമ്പോൾ നമ്മൾ insecure ആണ് നമ്മളെ കാണുന്ന ആൾക്കാരുടെ mentality മാറുകയാണ്. ആരോഗ്യമേഖലയിൽ ആണ് കാസർകോട് കുറച്ചുകൂടി ഇംപ്രൂവ് ചെയ്യാനുള്ളത്. പിന്നെയുള്ളത് ട്രെയിനിനെ സംബന്ധിച്ചായിരിക്കും. ട്രെയിനും ആരോഗ്യമേഖലയും നോക്കിക്കഴിഞ്ഞാൽ കാസർഗോഡ് ഏകദേശം പെർഫെക്റ്റ് ആണെന്ന് ഞാൻ പറയും.

**ചിലപ്പോ ഫേക്ക് അക്കൗണ്ട് ഒക്കെ ആയിരിക്കും. അപ്പൊ ആ രീതിയിൽ പ്രതികരിക്കുന്ന ഒരു സംഭവം ഉണ്ടായിട്ടുണ്ട്.**

**വർത്തമാനകാല ഇന്ത്യയിൽ ഉയർന്നു വരുന്ന പ്രതിഷേധങ്ങളെപ്പറ്റി**

ഒരു ഹിറ്റ്ലർ ഭരണമാണ് ഇന്ത്യയിൽ നടക്കുന്നത് എന്നാണ് എനക്ക് പലപ്പോഴും തോന്നിയിട്ടുള്ളത്. ഈ പ്രതിഷേധങ്ങളെല്ലാം ഒരു particular area യിൽ ഒതുങ്ങുന്നതാണെങ്കിൽ നമുക്ക് പറയാം അവിടെ രാഷ്ട്രീയപരമായ ഇടപെടലുകൾ ഉണ്ട് എന്ന്. പക്ഷേ രാജ്യത്തെ സംബന്ധിച്ചിടത്തോളം എല്ലാ കോണിൽ നിന്നും ഒരേ തരത്തിൽ ഒരേ സമയത്ത് പ്രതിഷേധമുയരുന്നുണ്ടെങ്കിൽ അത് വലിയൊരു വിഷയമാണ്. ഒരു രാജ്യത്തിന്റെ വ്യവസ്ഥിതിയെ തന്നെ മാറ്റിമറിക്കുന്ന രീതിയിലുള്ള പ്രസ്താവനകളോ നിയമങ്ങളോ ഇറങ്ങുന്നെങ്കിൽ അതിനർത്ഥം അതിന് വേണ്ടിയുള്ള കൃത്യമായ തയ്യാറെടുപ്പ് കളോ നിബന്ധനകളോ ഇല്ലാണ്ട് ഒരു വ്യക്തിക്ക് ഒരു സുപ്രഭാതത്തിൽ തോന്നുന്ന കാര്യങ്ങളുടെ അടിസ്ഥാനത്തിൽ തീരുമാനങ്ങളെടുക്കുന്നു എന്നാണ്. അതുകൊണ്ടാണ് ഇത്തരം പ്രശ്നങ്ങൾ ഉണ്ടാകുന്നത്. ഏറ്റവും ഉയർന്ന സ്ഥാനത്തിരിക്കുന്ന ഒരു വ്യക്തി ആണെങ്കിൽ അയാൾ അയാൾക്ക് കീഴിൽ ഇരിക്കുന്ന ആൾക്കാർക്ക് എന്തെങ്കിലും കാര്യങ്ങൾ ചെയ്യുന്നുണ്ടെങ്കിൽ, ജനങ്ങൾക്ക് എന്തെങ്കിലും കാര്യങ്ങൾ ചെയ്യുന്നുണ്ടെങ്കിൽ അവരുടെ പ്രശ്നങ്ങൾ ആവശ്യങ്ങൾ ഒക്കെ മനസ്സിലാക്കി വേണം ഓരോ നിയമങ്ങൾ കൊണ്ടു വരാനാണെങ്കിലും തിരുത്തലുകൾ കൊണ്ടുവരാനാണെങ്കിലും. കൃത്യമായി step by step ആയിട്ടാണല്ലോ അതെല്ലാം ചെയ്യുക. അത് നമ്മുടെ രാജ്യത്ത് നടക്കുന്നിണ്ടോ എന്ന് നമ്മൾ ആലോചിക്കണം

**പ്രതിഷേധങ്ങൾ പോലും ഓൺലൈൻ ആയി മാറുന്ന സ്ഥിതി വിശേഷത്തെ എങ്ങനെ നോക്കിക്കാണുന്നു**

ഓൺലൈൻ protest കൾ കൃത്യമായി അറിയേണ്ടിടത്ത് അറിയുന്നുണ്ടോ എന്നുള്ളത് നോക്കണം. എല്ലാവരും ചെയ്യുന്നത്, നാല് ചുവരുകൾക്കുള്ളിലിരുന്ന് നാല് ബട്ടൺ അമർത്തിക്കഴിഞ്ഞാൽ നമ്മൾ പ്രതിഷേധിച്ച് കഴിഞ്ഞു. #justice for എന്നൊരു ടാഗ് ഇട്ടു കഴിഞ്ഞാൽ അത് ഞങ്ങളുടെ പ്രതിഷേധമായി എന്ന് പറയുന്നതിലെ സാധുത എന്താണ്. പ

ക്ഷേ അതും ഒരു പ്രതിഷേധം ആണ്. ആളുകൾക്ക് എത്രത്തോളം അതിനെ സ്വീകര്യമാണ്, അത് എത്രത്തോളം ഭരണാധികാരികളിലേക്കെത്തുന്നുണ്ട് ? നേരിട്ടുള്ള പ്രതിഷേധങ്ങളുടത്രയും ഓൺലൈൻ പ്രതിഷേധങ്ങൾ ഫലപ്രദമാണെന്ന് തോന്നുന്നില്ല.
അതുപോലെ തന്നെ ഒരു വ്യക്തി ഇപ്പോ നടന്ന വിഷയത്തെപ്പറ്റി പ്രതിഷേധിച്ചു, എന്തുകൊണ്ട് ഇതുവരെ പ്രതികരിച്ചിട്ടില്ല. അതൊരു thought ആണ്. ഏതെങ്കിലും ഒരു വിഷയത്തിൽ എനിക്കിന്ന് പ്രതികരിക്കണമെന്ന് തോന്നുമ്പോ എന്നോട് ചോദിക്കുകയാണ് ഇതിനെക്കാൾ വലുത് വന്നപ്പോൾ വായ പൂട്ടി ഇരുന്ന ആൾ ഇപ്പോ പ്രതികരിക്കുന്നതെന്താണ്. അതായത് എന്ത് പ്രശ്നം വന്നാലും എന്തിനും ഹാഷ്ടാഗ് ഇടണം, എന്തിനും പോസ്റ്റർ ചെയ്യണം എന്നതിൽ ഉപരി ഒരു വ്യക്തിക്ക് ഏറ്റവും ഔചിത്യമായി തോന്നിയിട്ടുള്ള കാര്യങ്ങളിലൊക്കെ പ്രതികരിക്കുക. ഇതിന് മുന്നേ എന്തുകൊണ്ട് പ്രതിഷേധിച്ചില്ല അതിനെപ്പറ്റി എന്തുകൊണ്ട് പ്രതിഷേധിച്ചില്ല അതിൽ കാര്യമില്ല.

**പിൻനിരയിൽ പൊരുത്തപ്പെട്ട് ജീവിക്കുന്ന ട്രാൻസുകളെപ്പറ്റി**

ആ ഒരു മനോഭാവത്തിനു ട്രാൻസുകളുടെ ഭാഗത്ത് നിന്ന് മാറ്റം വരണം. അതായത് നമ്മളും കൊറച്ചുകൂടി settled person ആവണം, അല്ലെങ്കിൽ അവരെപ്പോലെ നമ്മക്കും ഒരു opportunity കിട്ടുമ്പോൾ utilize ചെയ്യാൻ വേണ്ടിയിട്ട് നമ്മൾ ശ്രമിക്കണം എന്നുള്ളതാണ്. Community യുടെ ഭാഗത്തു നിന്നും ഒരു തിരിച്ചറിവും മാറ്റവും ഉണ്ടാവുമ്പോൾ മാത്രമേ society യിലും ആ ഒരു മാറ്റം ഉണ്ടാവൂ.

ഇപ്പോ ഇന്നലെയെങ്ങാണ്ട് ആണെന്ന് തോന്നുന്നു.. ചെന്നൈയിൽ ഉള്ള ഡോക്ടർ ആയിട്ട് പഠിച്ച ആള്, അയാൾ surgery കഴിഞ്ഞ് ആ ഹോസ്പിറ്റൽ പോകുമ്പോൾ, അയാളെ ജോലിയിൽ നിന്ന് പിരിച്ചു വിട്ടു. Trans perosn ആയതുകൊണ്ട് മാത്രം. അയാളുടെ qualification ഓ experience ഓ നോക്കിയില്ല. അയാൾ surgery കഴിഞ്ഞ് മാറി എന്നെ ഒറ്റകാരണം കൊണ്ട് ജോലിയിൽ നിന്ന് തെറിപ്പിച്ചുകൊണ്ട്, അയാൾക്ക് പിന്നെ എവിടെയും ഹോസ്പിറ്റലുകളിൽ ഒന്നും കേറാൻ പറ്റാത്തതുകൊണ്ട് അയാൾ സാധാരണ sex workers ന്റെ കൂടെ നിക്കേണ്ട ഗതികേട് വന്നു. അത് അവിടേക്ക് എത്തിച്ചത് എങ്ങനെയാണ്..? ഇപ്പൊ ഞാനിപ്പോ ഇവിടെ ഒറ്റയ്ക്കാണ് താമസിക്കുന്നതെന്നും എനിക്ക് വേറെ ഇവിടെ കൊണ്ട് തരാനോ എന്റെ ചെലവ് നോക്കാനോ ആളില്ല എന്ന് വിചാരിക്കുക, അപ്പോ സ്വാഭാവികമായിട്ട് ഞാനും വേറെ വഴിയില്ലെങ്കിൽ.. എന്നെ സമീപിക്കുന്ന ആളുകൾ എന്നോട് ചോദിക്കുന്ന ആ ഒരു കാര്യമേ ഉള്ളൂ.

**നമ്മൾ ഇങ്ങനെ കയറി വരുമ്പോൾ ഈ ഒറിജിനൽ പുരുഷൻ ഒറിജിനൽ സ്ത്രീ, ഈ ഡ്യൂപ്ലിക്കേറ്റിനു ഇവിടെ എന്താ കാര്യം എന്ന് ചോദിക്കുന്നവർ വരെയുണ്ട്.**

#സിതാര issue. അയ്യേ transgender എന്ന പൊതുസമൂഹബോധത്തോട് ഉള്ള കാഴ്ചപ്പാട്.

ഇപ്പോ എന്റെ ഫോട്ടോസിന് പോലും, ഇപ്പൊ അല്ല എനിക്ക് തോന്നുന്നു എന്റെ identity ഞാൻ society ൽ ഒക്കെ പറഞ്ഞതിന് ശേഷം എന്റെ ഫോട്ടോയ്ക്ക് ഒക്കെ മോശം കമെന്റുകൾ അങ്ങനെ വരാറുണ്ടായിരുന്നു. അതായത് ഇപ്പറയുന്നപോലെ വൃത്തികെട്ട കമെന്റുകൾ പോസ്റ്റ് ചെയ്യുന്നത്, അതോ അവരുടെ പ്രൊഫൈലിൽ അങ്ങനെ ഒന്നും ഉണ്ടാവില്ല. ചിലപ്പോ ഫേക്ക് അക്കൗണ്ട് ഒക്കെ ആയിരിക്കും. അപ്പൊ ആ രീതിയിൽ പ്രതികരിക്കുന്ന ഒരു സംഭവം ഉണ്ടായിട്ടുണ്ട്. ഞാനൊക്കെ ആ സമയത്ത് എന്ന് പറഞ്ഞാൽ അതിനെയൊക്കെ ഇങ്ങനെ വെറുതെ വിടുക എന്ന രീതിയിൽ ആയിരുന്നു. കാരണം നമ്മൾ എത്ര അവരോട് സംസാരിച്ചിട്ടും കാര്യമില്ല. നമ്മൾ എത്ര അവരോട് പറഞ്ഞു ശെരിയാക്കാൻ നോക്കിയാലും ആവില്ല. കാരണം അത് അങ്ങനെ settle ആയ ഒരു സംഭവമാണ്. നമ്മൾ എത്ര തിരുത്താൻ പോയാലും ചിലപ്പോ പബ്ലികിൽ നമ്മളോട് ഒരു ക്ഷമ പറയുമായിരിക്കും. പക്ഷെ ഉള്ളിന്റെ ഉള്ളിൽ അതിങ്ങനെ ആളിക്കത്തുന്നുണ്ടാവും. ഒരവസരം വരുമ്പോൾ അത് തിരിഞ്ഞ് പറയുകയും ചെയ്യും.

**ആ സമയത്തൊന്നും ട്രാൻസ് എന്ന വിഭാഗത്തെ കുറിച്ചോ ഒന്നും വലിയ വിവരം ഇല്ല. അവർക്ക് ഇത് തിരിച്ചറിയാൻ പറ്റിയില്ല എനിക്കത് പറയാൻ പറ്റിയില്ല.**

### സ്ത്രീ പുരുഷ ട്രാൻസ് equality

അല്ല. അതിനിപ്പോ main reason എന്ന് പറയാൻ വേണ്ടിയിട്ട്., നമ്മൾ equality ക്ക് വേണ്ടി ചെയ്യുന്ന ഏതൊരു കാര്യത്തിനെയും opposite ആയിട്ട് പറയാൻ കൊറേ ആൾക്കാർ ഉണ്ട്. ചെറിയ ഒരു example എടുക്കാം, പൃഥ്വി രാജിനെ ഒരു പെൺകുട്ടി interview എടുക്കുകയാണ്, കാലിമ്മേൽ കാല് കേറ്റി വെച്ചുകൊണ്ടാണ് interview എടുക്കുന്നത്. അതിന് താഴെ വന്നിട്ടുള്ള കമെന്റുകൾ ഇവളാരാണ് അയാളുടെ മുന്നിൽ ഇങ്ങനെ ഇരിക്കാൻ എന്നൊക്കെയാണ്. എന്തുകൊണ്ട് ഇരുന്നു കൂടാ? അത് ഒരു ചോദ്യമാണ്. അതേപോലെ, ഭാഗ്യലക്ഷ്മി പോയിട്ട് അടിച്ചു അതിനു താഴെ പോയിട്ട് ഇട്ട കമെന്റുകൾ എന്ന് പറഞ്ഞാൽ, അവര് അവടെ പോയി പറഞ്ഞതിന്റെ മൂന്നിരട്ടി അവരെ വിളിച്ചു പറയുന്നുണ്ട്. നമ്മൾ തന്നെ പറയുന്നുണ്ട്., നമ്മളെല്ലാം എന്ത് വല്യ രീതിയിലുള്ള പ്രശ്നങ്ങൾ വന്ന് കഴിഞ്ഞാലും justice for എന്ന് പറഞ്ഞിട്ട് ഒരു മേഴ ഇട്ടിട്ട് താഴെ എഴുതുമ്പോ പറയും അവനെയൊക്കെ കയ്യിൽ കിട്ടണായിരുന്നു. അവനെയൊക്കെ അങ്ങനെ ചെയ്യണം. നീതിപീഠത്തിനു കഴിയില്ലെങ്കിൽ നമ്മടെ കയ്യിൽ ഇറക്കി വിട് എന്നൊക്ക പറയും. ഇറക്കി വീട്ടിട്ടുണ്ടെങ്കിൽ ഈ പറയുന്നവരൊന്നും ഇത് ചെയ്യില്ല. ഇത് ചെയ്തിട്ടുണ്ടെങ്കിൽ human rights bla bla bla എന്ന് പറഞ്ഞിട്ട് കൊറേ വരും. അപ്പോ ഇത് തന്നെയാണ് പ്രശ്നം. ഇപ്പൊ നമ്മൾ ഇങ്ങനെ കാര്യങ്ങൾ visible ആക്കി കൊണ്ട് വരുകയാണ്. അതിനിടയിൽ ആണ് ഇങ്ങനെ അവകാശങ്ങൾ ഒക്കെ ഇങ്ങനെ.. ഒറ്റയടിക്ക് എല്ലാം വേണം എന്ന് പറയുന്നില്ല. പക്ഷെ., ആ ഒരു ഒഴുക്കിലൂടെ വരുമ്പോൾ പോലും ഇവിടെ നടക്കുന്ന പ്രശ്നങ്ങൾ അങ്ങനെ തന്നെയുണ്ട്. അല്ലേ.. ഞാനിപ്പോ പറഞ്ഞ പോലെ male-female എന്ന equality പോലും ഇപ്പോൾ അടിയുടെ ആ ഒരു ലെവലിൽ ഇപ്പോഴും ഉണ്ട്. അവിടെയും കൊറേ ആൾക്കാർക്ക് ചിന്തകൾ മാറാനുണ്ട്.അതിനിടയിലേക്ക് നമ്മൾ ഇങ്ങനെ കയറി വരുമ്പോൾ ഈ ഒറിജിനൽ പുരുഷൻ ഒറിജിനൽ സ്ത്രീ, ഈ ഡ്യൂപ്ലിക്കേറ്റിനു ഇവിടെ എന്താ കാര്യം എന്ന് ചോദിക്കുന്നവർ വരെയുണ്ട്.

അപ്പൊ എല്ലാം രീതിയിലും മാറേണ്ട ഒരു സിറ്റുവേഷൻ ആണ്. സ്വാതന്ത്ര്യം എന്ന് പറയുന്നത് gender base ചെയ്തിട്ടല്ല, എല്ലാവർക്കും common ആയിട്ട് equal ആയിട്ടുള്ളതാണെന്നുള്ള ഒരു thought എല്ലാവർക്കും വരണം എന്നതാണ്.

### സമൂഹത്തിൽ നിന്ന് കിട്ടുന്ന പോസിറ്റീവ് സമീപനത്തെ നോക്കിക്കാണുന്നത്

എനിക്ക് തോന്നുന്നു സമൂഹത്തിൽ നിന്ന് കിട്ടുന്നതിനേക്കാളും നമ്മൾ initiate ചെയ്യുന്നതിനെയാണ് കൂടുതൽ പറയേണ്ടതെന്ന് തോന്നുന്നു. റേഷൻ കാർഡ് പോലും എനിക്ക് ഉണ്ടാവുന്നത്, ഒരുപാട്.. ഒരു ആറു മാസത്തോളം ഞാൻ അതിനു വേണ്ടി പോയിട്ട് നടക്കാത്ത ഒരു കാര്യമാണ് ആ കൊറോണയുടെ സമയത്ത് അത്രത്തോളം ആൾക്കാരെ കൊണ്ട് ഞാൻ അതിലേക്ക്, ആ ഒരു pressure കൊടുത്തിട്ടാണ് റേഷൻ കാർഡ് കിട്ടിയത്. അതിനു മുൻപ് പല സമയത്ത് പല പ്രശ്നങ്ങൾ ഉണ്ടായിട്ടുണ്ട്. വാടക വീടാണ്, അങ്ങനെയുള്ള പ്രശ്നങ്ങൾ ഉണ്ടായിട്ടുണ്ട്. പക്ഷെ ഞാൻ ഒറ്റയ്ക്ക് താമസിക്കുന്ന ഒരാളുടെ പേരിൽ കിട്ടുന്ന റേഷൻ കാർഡ് ആയതോണ്ട് ഒരുപാട് പ്രശ്നങ്ങൾ ആ സമയത്ത് ഉണ്ടായിട്ടുണ്ട്. അപ്പൊ, ചിലപ്പോ ആധാർ ആകുന്നതിനും, pan card ആകുന്നതിനും ഒക്കെ എന്തെങ്കിലും procedure ഇതിനു ഉണ്ടാവുമായിരിക്കാം അതോണ്ടാവാം ചിലപ്പോ late ആയിട്ട് കിട്ടുന്നത്. എന്തോ അത് ആ സമയത്ത് കൊറേക്കൂടി തിരുവനന്തപുരം.. അവടെയുമിവിടെയും ഒക്കെ ആൾക്കാരെ വിളിച്ചു സംസാരിച്ച് അങ്ങനെയൊക്കെ contact ചെയ്തതോണ്ട് മാത്രമാണ് എനക്ക് ആ റേഷൻ കാർഡ് കിട്ടിയത്. പക്ഷെ നമ്മൾ initiate ചെയ്യണം. അല്ലാണ്ട് society ൽ നിന്ന് എനിക്ക് തോന്നുന്നില്ല, നിങ്ങൾക്ക് ഇന്നത് വേണോ ഞങ്ങൾ ചെയ്തു തരാം എന്ന് പറഞ്ഞു ഒരാൾ ഇങ്ങോട്ടേക്ക്., എന്റെ അനുഭവത്തിൽ ഇല്ല. കാരണം ഈ കഴിഞ്ഞ ഏപ്രിലിൽ തൊടങ്ങിയ കൊറോണയുടെ ഇഷ്യൂ ആണ് ഇപ്പൊ ഒരു വർഷം

ആവാറായി, ഇത്രേം കാലത്തിനിടയ്ക്ക് എന്നോടാരും ചോദിച്ചിട്ടില്ല നീ വല്ലതും ഉണ്ടാക്കി കഴിക്കുന്നുണ്ടോ നിനക്ക് വല്ലതും ആവശ്യമുണ്ടോ എന്നൊന്നും എന്നോടാരും ചോദിച്ചിട്ടില്ല. ഞാൻ അങ്ങോട്ടാണ് ചോദിച്ചിട്ടുള്ളത്, നമ്മക്ക് എന്തെങ്കിലും കിറ്റുകൾ കിട്ടുമോ, നമുക്ക് എന്തെങ്കിലും സാമ്പത്തികമായിട്ടുള്ള സഹായങ്ങൾ കിട്ടുമോ എന്ന് നമ്മൾ അങ്ങോട്ടാണ് ആവശ്യപ്പെടുന്നത്. അപ്പൊ നമ്മക്ക് വേണ്ടി നമ്മൾ തന്നെ ഇറങ്ങണം.

ഗവണ്മെന്റിന്റെ ഭാഗത്ത് നിന്നുള്ള പദ്ധതികൾ ഉണ്ട്. അതുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥർ അതിന് അത്രത്തോളം പ്രാധാന്യം കൊടുക്കുന്നില്ല എന്ന് വേണമെങ്കിൽ പറയാം. ഇപ്പൊ അവിടുന്ന് പല പദ്ധതികളും ആവിഷ്കരിക്കപ്പെടുമ്പോളും നമ്മള് ഇവിടെ എന്തെങ്കിലും ഒരു കാര്യം അന്വേഷിച്ചു ഇറങ്ങുമ്പോൾ അതിന്റെതായിട്ടുള്ള ആ ഒരു റെസ്പോൺസ്.. നമ്മൾ അങ്ങോട്ട് കാണിക്കുന്നതിന് തിരിച്ചു ഇങ്ങോട്ട് കിട്ടണ്ടേ.. അത് ഉണ്ടാവുന്നില്ല

**വിദ്യാഭ്യാസ ജീവിതം**

ഞാൻ ഇവിടെ ദുർഗയിൽ തന്നെ ആണ് പഠിച്ചത്. ഏറ്റവും ഇഷ്ടപ്പെട്ട അധ്യാപകൻ എന്ന് പറഞ്ഞാൽ ഒരൊറ്റ ടീച്ചർ ഉള്ളൂ ശാന്തകുമാരി ടീച്ചർ എന്നോട് ഭയങ്കര സ്നേഹമായിരുന്നു 10th പഠിക്കുന്ന സമയത്താണ് എനിക്ക് കുറെ depression mood ലേക്ക് ഞാൻ ഇങ്ങനെ പോകുന്നത്. ആ സമയത്തൊക്കെ എന്നെ കുറെ നന്നായിട്ട് നോക്കിയത് ടീച്ചറാണ്.ടീച്ചർമാർക്ക് identify ചെയ്യാൻ പറ്റുന്നില്ല ഇത് ഇങ്ങനെ ഒരു ക്യാരക്ടർ ആണെന്ന്. കാരണം ആ സമയത്ത് നമ്മൾ ഇങ്ങനെ, ഞാൻ പഠിക്കുന്നത് 2004 - 2005 കാലഘട്ടത്തിൽ ആണ്. ആ സമയത്തൊന്നും ട്രാൻസ് എന്ന വിഭാഗത്തെ കുറിച്ചോ ഒന്നും വലിയ വിവരം ഇല്ല.അവർക്ക് ഇത് തിരിച്ചറിയാൻ പറ്റിയില്ല എനിക്കത് പറയാൻ പറ്റിയില്ല.കാരണം ഞാൻ എന്നെ കാണുന്നത്, എന്റെ പ്രതിബന്ധം ഒരു ഫീമെയിൽ ആയി കാണാൻ പറ്റുന്നത് എനിക്കെവിടേം പറയാൻ പറ്റിയിരുന്നില്ല. എന്റെ love ഒരു boy നോടാണ് എന്റെ sexual താല്പര്യം ഒരു boy നോടാണ് എന്ന് നമുക്ക് പറയാൻ പറ്റാത്ത ഒരു situation ആണ്. ആ സമയത്ത് കുറേക്കൂടി എന്നെ ഒരു സോഫ്റ്റ് mentality യോട് കൂടി പെരുമാറിയത് ഒരു ടീച്ചറെ ഉള്ളൂ ബാക്കിയൊക്കെ എനിക്ക് ക്ലാസ്സിൽ എപ്പോഴും വഴക്ക് ഒക്കെ ആയിരുന്നു.. പ്രിൻസിപ്പൽ കൈയിൽനിന്ന് അടിയൊക്കെ ആയിരുന്നു ക്ലാസിനു പുറത്തായിരുന്നു. ക്ലാസ് ലീഡർ ആയിരുന്നു. എന്നിട്ട് പോലും ഞാൻ ക്ലാസിന് പുറത്തായിരുന്നു കാരണം ഇങ്ങനെയുള്ള കുറെ കാര്യങ്ങൾ കൊണ്ട്.

തിരസ്ക്കാരങ്ങൾ കൊണ്ടാണ് വിദ്യാഭ്യാസം ഒഴിവാക്കി വന്നത്. ഞാൻ പ്ലസ് ടു കഴിഞ്ഞിട്ട് നേരെ ബാംഗ്ലൂരിലേക്ക് ആയിരുന്നു പോയിട്ട് ഉണ്ടായത്. അപ്പോ അവിടെ എനിക്കൊരു കുഴപ്പമില്ല. ഞാൻ ഭയങ്കര ഫ്രീ ആയിട്ടാണ് അവിടെ പഠിച്ചതും അവിടെ നിന്നതും ഒക്കെ. പക്ഷെ അവിടുത്തെ പ്രശ്നം എന്തെന്ന് പറഞ്ഞാൽ അവിടെ trans ന്റെ കൾച്ചർ ഉണ്ട്. അവിടെ അവരുടെ ആ ഒരു ഗ്രൂപ്പിലേക്ക് പോകാൻ ഒന്നും എനിക്ക് താല്പര്യം ഉണ്ടായിരുന്നില്ല. അതൊക്കെ കൊണ്ടാണ് ഞാൻ അവിടെ ഉപേക്ഷിച്ച് നാട്ടിലേക്ക് തന്നെ വന്നത്. കാരണം നമ്മൾ എപ്പോഴാണ് കേൾക്കാൻ തുടങ്ങിയത് ചില സിസ്റ്റവും ഒക്കെ. അതൊക്കെ എനിക്ക് ഇത്ര വലിയ ഇത് ആയിട്ട് തോന്നിയിട്ടില്ല.

10th ലൊക്കെ പ്രണയമുണ്ടായിരുന്നു. പക്ഷേ എനിക്ക് അത് തുറന്നു പറയാൻ പറ്റിയില്ല. ചിലപ്പോ ആ ഫ്രണ്ട്ഷിപ്പ് കട്ടാകുവോ എന്നുള്ള പേടിയുണ്ടായിരുന്നു. പക്ഷേ എനിക്ക് തോന്നുന്നു പ്ലസ് ടു ഒക്കെ കഴിഞ്ഞ സമയത്താണ് കുറെക്കൂടെ expressive ആയി പറയാൻ പറ്റുന്നത്. One way യുള്ളത് ഹൈവേ ആയത് ഒക്കെ +2വിന് ശേഷമാണ്.പിന്നെ തേപ്പ് ഒക്കെ കിട്ടി അതങ്ങനെ... ഈയൊരു gay concept ആ സമയത്ത് ആർക്കും പെട്ടെന്ന് ഉൾക്കൊള്ളാൻ പറ്റുന്ന കാര്യമല്ല. Sex ok.പക്ഷേ ഒരു relationship എന്ന് പറയുന്നത് പെട്ടെന്ന് ആർക്കും ഉൾക്കൊള്ളാൻ പറ്റില്ല.

# പാഠം ഒന്ന് മനുഷ്യൻ

*Mufeedh V / Instructor Mechanical Workshop*



പണ്ട്...കുറെയേറെ പണ്ട്..
നീ ഓർക്കുന്നുവോ രാഘവാ
നമ്മുടെ കുട്ടിക്കാലം.!
നിറങ്ങൾ ചാർത്തിയ പള്ളിക്കൂടവും.!

അന്ന് ഞാനും
നീയും തോമസും
ആ ബാക്കിലെ ബെഞ്ചിൽ
കളികളും പൊട്ടിച്ചിരികളും.
ഓണവും ക്രിസ്മസും പെരുന്നാളും
ആഹ്.. അതൊക്കെ ഒരു കാലം.!

ഇന്ന് എന്റെ മോൻ ഇസ്ലാമിക് പബ്ലിക് സ്കൂളിലും.
നിന്റെ മോൻ ശ്രീനാരായണ വിദ്യാഭവനിലും.
തോമസിന്റെ മോൻ സെന്റ് തോമസിലും.

അവനൊക്കെ മതം പഠിച്ചുവളർന്ന്
മാതൃഭാഷ മറന്ന് ബന്ധങ്ങൾ അകന്ന്
നാളെ ചുറ്റും മതിലുകൾ തീർക്കും.

ഇന്ന് പ്രാർത്ഥിക്കാൻ ഒന്നുമാത്രം
കുരിശും വാളും ശൂലവുമായി
നമ്മുടെ മക്കൾ പാഞ്ഞടുക്കുമ്പോൾ
നടുക്ക് വീണു തടുക്കുവാൻ
ഒരു മിടുക്കനെങ്കിലും.
മനുഷ്യത്വം പഠിച്ച ഒരു മനുഷ്യനെങ്കിലും.

തന്തയുടെ സ്നേഹ സഞ്ചിയിൽ കുറേ കെട്ടുകളും
ആസ്വദിച്ചിട്ടില്ലാത്ത കുറെ സെൻസുകളുമുണ്ട്
ഹ്ാ, ഇനി അവകളുമായ്
അവകളിലൂടെയൊരു യാത്രയാകാം

## ഒരു സ്വാതന്ത്ര്യ പ്രഖ്യാപനം

Sreelakshmi / S4 ME

മുറി നിറയെ കട്ടുറുമ്പുകൾ
പലഭാഷകൾ സംസാരിച്ചുകൊണ്ട് പോകുന്നു
സ്വീകരണമുറിയിൽ, ചില്ലലമാരയിൽ
ബുദ്ധിജീവി തത്വം പ്രദർശിപ്പിക്കാൻ വെച്ച
പുസ്തകങ്ങളുടെ അരികിൽ നിന്നാണ് തുടക്കം

പ്രതിഫലനങ്ങളെ കൊന്നു പ്രതി' ബിംബ ' ങ്ങളെ മാത്രം
അനുവദിക്കുന്ന കണ്ണാടി കൂർപ്പിച്ച് നോക്കി
അത് ചത്ത ഉറുമ്പുകളല്ല, ജീവനുള്ള അക്ഷരങ്ങളാണ്
പുസ്തകങ്ങളുടെ തലച്ചോറ് കാലി;

വായിച്ചവന്റെ ഉദ്ബോധനം പോലെ
സൂക്ഷിപ്പുകാരന്റെ പിഴവ് ജനിപ്പിച്ച വിടവിലൂടെ വാക്കുകളോരോന്നും പുറത്തുചാടി
കണ്ടുനിന്നവർ വാ പൊളിച്ചു, കൈ വിറച്ചു

താഴെ വീണു പോട്ടിയ ഫോണിന്റെ കോണിൽനിന്നും
പിടഞ്ഞൊഴുകിയ കട്ടപിടിച്ച കറുപ്പ്,
മുന്നേ വന്ന ജാഥയ്ക്കൊപ്പം ചേർന്ന്
യജമാനൻമാരുടെ വിരൽ തുമ്പുകൾ കടിച്ചുമുറിച്ച്

വലംകൈ വിരലുകൾ അഞ്ചും കൂർത്ത മുനയുള്ള തൂവലുകൾ ആയി
ഇടംകൈ വിരലുകൾ മുറിവുണങ്ങാതെ മഷി ചീറ്റി
ഇപ്പൊൾ ആക്രമിച്ചവർക്കും വിധേയരായവർക്കും
ഒരേ നിറം , ഭാഷ, മൂർച്ച.

അവർ  നാക്ക് കീറി ശബ്ദങ്ങളും
ശിരസ്സ്കീറി ആശയങ്ങളും പുറത്തെടുത്തു
തടവുകാർക്ക്  സ്വാതന്ത്ര്യം പ്രഖ്യാപിക്കാൻ പോയി



## Strange Thoughts *Induja S Nair / S6 ECE*

The candle lights illuminated the room, shadows blinking. The cold was unbearable. She offered me hot soup and bread. For a few moments, my dining etiquettes were out of me.
Sarah! Unlike everybody else in the town, she was expecting a guest. Even while filling my guts, I couldn't take my eyes off her. It read some silent screams. Sitting beside the fireplace looking very pale, the face reflecting a heart that gave too much for nothing. But she was numb to me. No empathy. No sympathy, just numb.
I was confused. I didn't know why. I am just a traveller who is going to pass by when time goes. I needn't be bothering, but I am.
She did the dishes, gave me clean clothes and finally showed me the way to bed when my urge to dig deep was in full action. I tried to talk, but she avoided me. When finally I grabbed her by hand and pulled her towards me. Her hands were cold as ice. Her eyes turned towards me, digging mine was like the shining sapphire. I couldn't move or even speak. After a brief pause, she talked.
"Don't you dare take away my chances to repent the sins of being good, because being good doesn't come so easy on me" I was startled! Before I could say another word, she pushed me away and walked up the stairs.

I think I blacked out. Next day I woke up in the middle of a graveyard, surrounded by the town mates murmuring to each other. Last night I was at Sarah's home, and then I don't
even remember. While my eyes moved through the crowd I could see people look at me with fear and surprise. It was strange, and even before I could ask what it was, an older woman pointed behind me towards a sepulchre that read,

"Sarah Gilles, 1921 - 1946"

ഞങ്ങൾ നിങ്ങൾക്ക് സത്യം കൊണ്ടുവന്നു. പക്ഷെ,
ഞങ്ങളുടെ വായയിൽ അത് നുണയായി മുഴങ്ങി...
ഞങ്ങൾ നിങ്ങൾക്ക് സ്വാതന്ത്ര്യം കൊണ്ടുവന്നു,
അത് ഞങ്ങളുടെ കൈകളിൽ ചമ്മട്ടി പോലെ കാണപ്പെട്ടു...
ഞങ്ങൾ നിങ്ങൾക്കായി സക്രിയമായ ജീവിതം കൊണ്ടുവന്നു, പക്ഷെ,
ഞങ്ങളുടെ ശബ്ദം കേട്ട് മരങ്ങൾ വാടുകയും അവയിൽനിന്ന്
ഉണങ്ങിയ ഇലകൾ പൊഴിയുകയും ചെയ്തു...
ഞങ്ങൾ നിങ്ങൾക്കായി ഭാവിയെപ്പറ്റിയുള്ള വാഗ്ദാനങ്ങളുമായി
വന്നു. പക്ഷെ,
ഞങ്ങളുടെ വാക്കുകൾ ഇടറുകയും ഉഴലുകയും ചെയ്തു...
– ആർതർ കോസ്റ്റ്ലർ, ഡാർക്നെസ് അറ്റ് നൂൺ



# ചിതയിലേക്കെടുക്കാൻ സമയമായി

*yadhu krishna / S8 ME*



അയാളുടെ വിയർപ്പിന് പോലും
ഇപ്പോൾ കണ്ണീരിന്റെ
മണമുണ്ട്

മുറിബീഡിയുടെ നാറ്റം വമിക്കുന്ന
ചുണ്ടുകളുടെ ചുംബനം
അസഹനീയമാണ്

ഇത്രമേൽ സ്നേഹവും നിസ്സഹായതയും
ആ കണ്ണുകളിലിന്നോളം
തെളിഞ്ഞിട്ടില്ല

അവരുടെ കുഴിഞ്ഞ കണ്ണുകൾ
തോരാതെ പെയ്ത്തിൽ
അസ്തമിച്ചിരുന്നു

വിണ്ടു കീറിയ കരങ്ങൾക്ക്
ഒരു തലോടലിനുള്ള
ആവതില്ല

പ്രതീക്ഷ അടക്കം ചെയ്ത
കണ്ണുകളിൽ കാത്തിരിപ്പിന്റെ
ശൂന്യതയാണ്

മൃതിയടഞ്ഞ ശ്വാസം പോലും
നിലവിളിക്കുന്നു നിന്റെ
ചൂടുപറ്റാൻ

ചോര നീരാക്ക വിളിച്ച മുദ്രാ-
വാക്യങ്ങൾ നിലവിളിയായ്
കടംവീട്ടുന്നു

തിരി എരിഞ്ഞ് ചിതയാവും
മുന്നേ വന്നുവല്ലോ
നീ

ഹൃദയത്തിൻ നിശ്ചലതാളം പോലും
നിൻ ഈണം
കൊതിച്ചില്ല

കൂടെയുണ്ടായിരുന്ന ദിനരാത്രങ്ങളുടെ
ശവമഞ്ചത്തിൽ അടക്കം
ചെയ്യുമെന്നോർത്തല്ല

അത്രമേൽ മധുരമാം നിൻ
മിഴികളോതും കഥ
കേൾക്കാനാവില്ല

ഞാൻ ഇല്ലായ്മയുടെ ശൂന്യതയുടെ

ആഴങ്ങളിൽ പിടയുന്നത്
കാണാനാവതില്ല

ഞാനും നീയും ചേർന്ന്
നമ്മളായ നിമിഷങ്ങളിലൊന്നും
തന്നിരുന്നില്ല

ഇത്രമേൽ പ്രണയാർദ്രമായ്
സ്നേഹാർദ്രമായ് ഒരു
ചുംബനം

എന്നിലെ ഞാനിതാ ആദ്യമായി
വിജയം കുറിക്കുന്നു
കാമുകനായ്

കരൾ പാതി പകുത്തു
നിനക്കായ് തന്നു
പോവുകയാണ്

ഓർമ്മകളുടെ കുടത്തിൽ പൊതിഞ്ഞ്
മറവിയുടെ പുഴയിൽ
ഒഴുക്കാൻ

ദേഹി പിരിഞ്ഞു പോയ
ദേഹത്തിന് മോക്ഷം
പ്രാപിക്കാൻ

എനിക്കായി ഒരു ചിതയൊരുക്കി
പുതിയ പ്രണയിനി
കാത്തിരിക്കയാണ്

ഒരു വിടപറച്ചിലു മാത്രം
കടം വയ്ക്കയാണ്
ഞാൻ

ഇനിയീ ഭൂവിൽ ഒരു
ജനനം ഉണ്ടെങ്കിൽ
വീട്ടുവാനായ്

കണ്ണഞ്ചിപ്പിക്കുന്ന കാഴ്ച്ചകൾ കാണാൻ
മനംമയക്കുന്ന താളങ്ങൾ കേൾക്കാൻ
തേൻ കിനിയുന്ന കാമത്തെ പ്രാപിക്കാൻ
തന്തയുടെ  വാത്സല്യം പേറി ഇറങ്ങി

**മഴയോർമ്മകൾ** *Yahiya / S6 EEE*



ആ ഭീമാകാരനായ കവാടത്തിനു മുൻപിൽ വല്ലാതെ ഒറ്റപ്പെടൽ അനുഭവിച്ചു. അത്രത്തോളം മാനസിക സംഘർഷങ്ങളുണ്ടായ ദിവസം മറ്റൊന്നില്ലെന്ന് തോന്നുന്നു. പറഞ്ഞു വന്നത് ഈ കലാലയത്തിലെ എന്റെ ആദ്യ ദിനത്തെപ്പറ്റിയാണ്. പരിചയമുള്ള ഒരു മുഖവും കൂടെയില്ലെന്ന വീർപ്പുമുട്ടലോടെ, തെല്ലൊരു ആശങ്കയോടെ, നെഞ്ചും വിരിച്ചു നിൽക്കുന്ന ആ കവാടത്തിലൂടെ ഉള്ളിലേക്ക് കടന്നത് ഈയടുത്തിടെ കഴിഞ്ഞുപോയത് പോലെ! പുത്തനായി തളിരിട്ട് നിൽക്കുന്ന റബ്ബർമരങ്ങൾക്കിടയിലൂടെ നേരത്തെ പറഞ്ഞ ആ ശങ്കയോടെ മുന്നോട്ട് നടന്നപ്പോഴും എനിക്ക് കാണാൻ കഴിഞ്ഞത് ഒരുപിടി ചിരികളാണ്. സ്കൂൾ ജീവിതമവസാനിപ്പിച്ച് പുതിയൊരു ലോകത്തിലേക്കെത്തിയ എന്നെപോലൊരു പയ്യന് ആ ചിരികൾ വലിയ ആശ്വാസമായിരുന്നു. ചിരിക്കുക മാത്രമല്ല കേട്ടോ, അടുത്ത് വരികയും കുശലം ചോദിക്കുകയും തമാശ പറയുകയും പൊട്ടിച്ചിരിക്കുകയും ചെയ്തുകൊണ്ട് എന്നെയും എന്നെപോലെ അന്നാ സരസ്വതി ക്ഷേത്രത്തിലേക്ക് കടന്നെത്തിയ ഓരോരുത്തരെയും ആ ചിരിക്കാർ അവരോടൊപ്പം കൂട്ടി. പ്രായത്തിന്റെയോ സീനിയോരിറ്റിയുടേതോ ആയ യാതൊരു വിധ ഈഗോ ചിന്തകളുമില്ലാതിരുന്ന അവർ പയ്യെ ഞങ്ങൾ ആയി മാറി. അക്കാലം വരെ ലോകോത്തര പിൻവലിയൽ നയം പിന്തുടർന്നിരുന്ന ഞാൻ എത്ര പെട്ടെന്നാണ് ആളുകളോട് ഇടപഴകാൻ പഠിച്ചത്.

അതോടൊപ്പം തന്നെ രാഷ്ട്രീയപരമായും വ്യക്തിപരമായും സ്വയമേ ആർജ്ജിച്ചെടുത്ത നിലപാടുകൾ ഇടയ്ക്കിടെ എന്നെത്തന്നെ അത്ഭുതപ്പെടുത്തിയിട്ടുമുണ്ട്. ജനാധിപത്യവും സമത്വവും രാഷ്ട്രീയ പ്രബുദ്ധതയും എന്നെ പഠിപ്പിച്ചത് ചുവരെഴുത്തുകളും ഫ്ലെക്സ് ബോർഡുകളും നാടകങ്ങളുമായിരുന്നു. ജീവിതത്തിലിന്നേവരെ ഇല്ലാത്ത തരത്തിൽ പക്വമായി ചിന്തിക്കാനും പ്രവർത്തിക്കാനും കഴിയുന്നുവെന്നത് ഞാൻ വല്ലാതെ ആസ്വദിച്ചു. അങ്ങനെ ഒരു ഫീൽ ഗുഡ് സിനിമയെന്നപോലെ വലിയ സൗഹൃദ വലയത്തിനുള്ളിലെ ക്യാമ്പസ് ജീവിതം മുന്നോട്ട് പോകുമ്പോഴാണ് വാട്സ്ആപ്പ് സ്റ്റാറ്റസുകളിൽ മുഴുവൻ RITU18 എന്നൊന്ന് കാണുന്നത്.

**പ്രായത്തിന്റെയോ സീനിയോരിറ്റിയുടേതോ ആയ യാതൊരു വിധ ഈഗോ ചിന്തകളുമില്ലാതിരുന്ന അവർ പയ്യെ ഞങ്ങൾ ആയി മാറി.**

പിറ്റേന്ന് കോളേജിലെല്ലാവരും ചർച്ച RITU വിനെപ്പറ്റി. എല്ലാവരുടെയും കയ്യിൽ നിന്നും പണം പിരിച്ചെടുത്തു നടത്തുന്ന ടെക്ഫെസ്റ്റ് ആണുപോലും! അങ്ങനെ പൈസ കൊടുത്തുള്ള ടെക്ഫെസ്റ്റ് ആഘോഷമൊന്നും വേണ്ട. ഞാൻ മനസിലുറപ്പിച്ചിരുന്നു. പിന്നീട് ഓരോ ദിവസം

കഴിയുന്തോറും കലാലയം RITU വിനായി തയ്യാറാവാൻ തുടങ്ങുന്നത് ശ്രദ്ധയിൽ പെട്ടു. ആർത്തവ ചക്രത്തിനിടെ ഒരു സ്ത്രീ ഗർഭം ധരിക്കുവാൻ സജ്ജയാവുന്നത് എങ്ങനെ യോ, അതേ തരത്തിൽ തളിർത്തും പൂത്തും ചിത്രപ ണികൾക്കൊണ്ട് സുന്ദരിയായി മാറിയും ക്യാമ്പസ് RITU വിനായ് തയ്യാറായി. അന്നും ഞാൻ നിലപാട് മാറ്റിയിരുന്നില്ല. പൈസാ ചിലവാക്കിയുള്ള ടെക്ഫെസ്റ്റ് ആഘോഷം വേണ്ട വേണ്ട! അങ്ങനെ പോകവേ ഒരുബോറൻ ഉച്ചക്ലാസ്സിലേക്ക് പ്രിയപ്പെട്ട സീനിയർ വിദ്യാർത്ഥികൾ കുറച്ചുപേർ ക്ലാസ്സിലേക്ക് കടന്നുവന്നത്. RITU പടിക്കലെത്തി, എല്ലാവരും ഫണ്ട് ഈയടുത്തു തന്നെ എത്തിക്കാൻ ശ്രമിക്കണം!

**അതൊന്നും കുറിച്ചിവെക്കപ്പെടേണ്ട ഓർമകളല്ല. ഓരോരുത്തരും അവരവരുടെ കലാലയ ജീവിതത്തിൽ തേടി കണ്ടെത്തേണ്ട നിമിഷങ്ങളാണ്.**

ഇതറിയിച്ചു കഴിഞ്ഞ് പോകുന്ന പോക്കിൽ എന്നെ പുറത്ത് വിളിച്ചു തോളിൽ കയ്യിട്ടുകൊണ്ട് പ്രിയപ്പെട്ട സീനിയർ പറയുകയുണ്ടായി ; ഒന്ന് ശ്രദ്ധിക്കണേ, നിന്നെ ഏൽപ്പിക്കുകയാണ്. സാമ്പത്തികമായി ബുദ്ധിമുട്ടുള്ളവരുണ്ടെങ്കിൽ എന്നെ നേരിട്ട് അറിയിച്ചേക്കണം . ഒരു നിമിഷം പോലും ആലോചിക്കാതെ ഞാൻ തലയാട്ടി. അടുത്ത ദിവസം മുതൽ സർവ്വരും ആവേശത്തോടെ പണപ്പിരിവിനായി നാട് തെണ്ടാനിറങ്ങി. ആളുകൾ പല തരമുണ്ട്. കൊട്ടാരം പോലുള്ള വീടുകളിൽ കിടന്നുറങ്ങി പത്തു രൂപ പോലും സംഭാവന തരാത്തവർ മുതൽ കയ്യിലുള്ള ചില്ലറ പോലും പെറുക്കി തരുന്ന പ്രിയപ്പെട്ട ചേച്ചിമാർ വരെ, മുറ്റത്തേക്ക് കയറാൻ സമ്മതിക്കാത്ത മുതലാളി മുതൽ വീട്ടിൽ സൽക്കരിച്ചിരുത്തുന്ന പ്രിയപ്പെട്ട ചേട്ടന്മാർ വരെ പല മനസ്സും പല കാഴ്ചപ്പാടുകളുമുള്ള എൻ ഫാക്ടോറിയൽ ആളുകൾ ഈ നാട്ടിലുണ്ടെന്ന് അറിയാൻ കഴിഞ്ഞത് ഈയൊരു കാലയളവിലാണ്. കോളേജ് യൂണിയന്റെ പക്ഷം ചോദിച്ച് വീട്ടിൽ നിന്നും ഇറക്കി വിട്ടവർ പോലുമുണ്ട് എന്നതാണ് കോമഡി.

പിന്നീടങ്ങോട്ട് ഉത്സവ ദിനങ്ങളായിരുന്നു. പാട്ടും ആരവങ്ങളും വരകളും കുറികളും ചെയർമാന്റെ പ്രസംഗവും....അതൊന്നും കുറിച്ചിവെക്കപ്പെടേണ്ട ഓർമകളല്ല. ഓരോരുത്തരും അവരവരുടെ കലാലയ ജീവിതത്തിൽ തേടി കണ്ടെത്തേണ്ട നിമിഷങ്ങളാണ്.

ഉത്സവമൊഴിഞ്ഞ വിശാലമായ കോളേജ് മൈതാനവും വൃത്തിയാക്കി പഴയ അക്കാദമിക് ജീവിതത്തിലേക്ക് തിരിച്ചെത്തി. ഒരുപാട് കാലം കടന്നുപോയി. മറ്റൊരു തരത്തിൽ പറഞ്ഞാൽ ഞാൻ കടന്നുപോകുന്നു. ഏറിയാൽ ആറുമാസം കൂടി നീളുന്നൊരു കലാലയ ജീവിതത്തിൽ ഞാനെന്ത് നേടി? തികഞ്ഞ ഇൻട്രോവെർട്ട് വിശ്വാസിയായ ഞാൻ സൗഹൃദങ്ങളും യാത്രകളും പ്രണയവും RITU വും ആസ്വദിച്ചു.

മഴയിഷ്ടമല്ലാത്ത കിഴവൻ മഴയാസ്വദിച്ചത് പോലെ.





തിടുക്കത്തിൽ കുന്നു കേറിയപ്പോഴോർത്തില്ല
ഇനിയൊരു മലയിറക്കം അസാധ്യമെന്ന്,
മേലെ കണ്ട കാഴ്ച്ചകളൊക്കെയും
ഭൂഗോളത്തിന്നൊരു കോണിലും കാണാനായില്ല.
നിറങ്ങൾ,സ്വപ്നങ്ങൾ ചാലിച്ചെഴുതിയ
സന്ധ്യകളോരോന്നും ഉൽസവങ്ങളായിരുന്നു.
പിന്നെയീ 'കേളിയും' 'കിസ്മത്തു' -
മെല്ലാമോരോ പൂരങ്ങളും,
പൂരത്തിൻ പൂരമായീ 'ഋതുവും'.
ഋതുഭേദങ്ങൾ പ്രകടമായ പാലൊളി-
തൂവും രാത്രിയാമങ്ങളിൽ ഇവിടം
ഭൂമിയിലെ സ്വർഗമായി....
ഒരേയൊരു സ്വർഗ്ഗം.....

കലാലയം RIT Sandra Santhosh / S2 CE





# ഒരു ചെറുകഥ

*Malavika S / S4 CSE*

ഒരു ചെറുകഥ എഴുതണം. നാളെ തന്നെ വേണമെന്ന് കൂട്ടുകാർ നിർബന്ധം പറഞ്ഞു. ഏതോ പുസ്തകത്തിനു വേണ്ടിയാത്രെ. പ റഞ്ഞതോ ഇന്ന് സായാഹ്നത്തിലെ. ചില നേരങ്ങളിൽ അവൾ പോലുമറിയാതെ അവളുടെ പേനത്തുമ്പിൽ വാക്കുകളുടെ ജാഥയായിരിക്കും. ഇന്നാകട്ടെ ഏതോ സമരത്തിലെന്നപോലെ ... ഒരു വാക്കുപോലും തിരിഞ്ഞുനോക്കുന്നില്ല. വാക്കുകളും സമരം തുടങ്ങിയോ എന്തോ?

എന്തായാലും എഴുതണം. പക്ഷേ ഒന്നും അവളുടെ മനസ്സിലേക്ക് വന്നില്ല. മനസ്സ് ശൂന്യമായിരുന്നു. പൊടുന്നനെ സിരകളിലൂടെ ഒരു മിന്നൽ പിണർ പാഞ്ഞതുപോലെ അവളുണർന്നു. കഥയെഴുതാനുള്ള ആശയം ചിന്തകൾ വരാൻ ആലസ്യം കാണിച്ച തലകളിൽ ഉദിച്ചു.

അവൾ കഥയുടെ പേരെഴുതി   ശൂന്യം

പിറ്റേന്ന് അവളുടെ കഥ കണ്ട കൂട്ടുകാർ ഞെട്ടി... ഒരു വെള്ള കടലാസിൽ ശൂന്യം എന്ന് മാത്രം കുറിച്ചിട്ടിരിക്കുന്നു. സുഹൃത്തുകളുടെ കുപ്പായമണിഞ്ഞവരുടെ ശൗര്യം അവളിൽ ചിരിയാണ് ഉണർത്തിയത്. അവർ കഥയ്ക്ക് സമീപിച്ചപ്പോൾ തന്നെ അവൾ മനസ്സിൽ കുറിച്ചിട്ടു.

എഴുത്ത് ഒരു സർഗാത്മക സൃഷ്ടിയാണ്. പ റഞ്ഞു ചെയ്യിപ്പിക്കുവാൻ കഴിയുന്ന ഒന്നല്ല പറഞ്ഞു ചെയ്യിക്കുമ്പോൾ അത് ആത്മാവില്ലാത്ത അക്ഷരങ്ങളുടെ ഒരു കൂട്ടം മാത്രമാണ്. അന്ന് സായാഹ്നത്തിൽ അവളുടെ പേനത്തുമ്പിൽ വാക്കുകൾ തിരിച്ചെത്തി. സമയം അതിക്രമിച്ചെങ്കിലും മനസ്സിന്റെ ഉന്മാദത്തിനായി അവൾ എഴുതി.

# ദൈവങ്ങളിൽ ഏറ്റവും മനുഷ്യനായത്

Ravisankar C / S6 ECE

1984 ന്റെ തുടക്കത്തിലാണ് കേരളത്തിൽ കളർ ടിവി പ്രചാരണത്തിൽ എത്തുന്നത്. 83- ൽ കപിലിന്റെ ചെകുത്താന്മാർ ലോർഡ്സിൽ ക്രിക്കറ്റ് കിരീടം നേടുന്നതിന് മുൻപ് ഇന്ത്യയിൽ, പ്രത്യേകിച്ച് കേരളത്തിൽ ക്രിക്കറ്റിന് ജനപ്രീതി തീരെ കുറവായിരുന്നു. എന്നാൽ ഏതൊരു കൊയ്ത്ത് ഒഴിഞ്ഞ പാടത്തും ഒരു കാൽപന്ത് മൈതാനവും, അതിൽ ഒരു പറ്റം ചെറുപ്പക്കാരും ഉണ്ടാവും. ഫുട്ബോളിലെ രാജാവും ആദ്യത്തെ സൂപ്പർസ്റ്റാറുമായ പെലെയുടെ കളി ഇങ്ങ് കൊച്ച് കേരളത്തിലും പ്രശസ്തി ആർജ്ജിച്ചിരുന്നു. കേട്ട് അറിവ് മാത്രം ഉണ്ടായിരുന്ന കാലത്ത് പെലെ മാത്രമല്ല, യൂസേബിയൊ, പുഷ്കാസ്, ബെസ്റ്റ്, യാഷിൻ തുടങ്ങി ഒട്ടനവധി ഇതിഹാസങ്ങൾ കാല്പന്തിന്റെ ദീർഘ സമചതുരം അടക്കി വാണിരുന്നു. എന്നാൽ ഇവർക്കാർക്കും ( ഒരു പരിധി വരെ പെലെയ്ക്ക് സാധിച്ചു എന്ന് പറയാം) മലയാളി മനസ്സിലേക്ക് ആഴ്ന്നിറങ്ങാൻ കഴിഞ്ഞില്ല.

1986 ജൂൺ 22. എസ്റ്റാഡിയോ അസ്റ്റക്ക സ്റ്റേഡിയം. ഗോൾ രഹിതമായ ആദ്യ പകുതി. രണ്ടാം പകുതി തുടങ്ങി അഞ്ച് മിനിറ്റ് കഴിഞ്ഞപ്പോൾ മെക്സിക്കോ സിറ്റിയിൽ ദൈവം അവതരിച്ചു. ഡീഗോ അർമാന്റോ മറഡോണ എന്ന അഞ്ചടി അഞ്ചിഞ്ച് പൊക്കമുള്ള ദൈവം, ഇംഗ്ലണ്ട് ഗോളി പീറ്റർ ഷിൽട്ടണെയും റഫറിയെയും കബളിപ്പിച്ച്, ഫുട്ബോളിന്റെ എല്ലാ നിയമാവലികളെയും കാറ്റിൽ പറത്തി കൊണ്ട് ദൈവത്തിന്റെ കരസ്പർഷമുളള ഗോൾ നേടി. ഇംഗ്ലണ്ടിലെ പ്രമുഖ മാധ്യമങ്ങൾ എല്ലാം ചെകുത്താന്റെ കൈ എന്ന് വിശേഷിപ്പിച്ചപ്പോഴും ഡീഗോയും അർജന്റീനയൻ ആരാധകരും അതിനെ ദൈവത്തിന്റെ കൈ എന്ന് പറയാനാണ് ആഗ്രഹിച്ചിരുന്നത്. താൻ കൈ കൊണ്ടാണ് ഗോൾ നേടിയത് എന്ന് പറയാൻ ഒരു മടിയും ഡീഗോ കാണിച്ചില്ല. തന്റെ 60ആം പിറന്നാളിന് ഫ്രാൻസ് ഫുട്ബോളിന് നൽകിയ അഭിമുഖത്തിൽ, താങ്കൾക്ക് 60ആം പിറന്നാളിന് ലഭിക്കാവുന്ന സ്വപ്ന തുല്യമായ സമ്മാനം എന്താണ് എന്ന ചോദ്യത്തിന് അദ്ദേഹം മറുപടി നൽകിയത് ഇങ്ങനെ;
ഇംഗ്ലണ്ടിന് എതിരെ ഒരിക്കൽ കൂടി കളിക്കണം, ഗോൾ നേടണം. ഇത്തവണ വലത്തെ കൈകൊണ്ട്! .

നാല് മിനിറ്റുകൾക്ക് ശേഷം ദൈവം വീണ്ടും അവതരിച്ചു. ഇത്തവണ പക്ഷേ അത് കബളിപ്പിക്കലിലൂടെ ആയിരുന്നില്ല, മറിച്ച് കാല്പനികതയുടെ പൂർണ്ണത നിറഞ്ഞത് എന്ന് വിശേഷിപ്പിക്കാവുന്ന, നൂറ്റാണ്ടിന്റെ ഗോൾ എന്ന് ഫിഫ തിരഞ്ഞെടുത്ത ഗോളിലൂടെ ആയിരുന്നു. മൈതാനത്തിന്റെ മദ്ധ്യ ഭാഗത്ത് നിന്ന് ലഭിച്ച പന്തുമായി, 60 വാര ഒരു പുഴ ഒഴുകും പോലെ, ആ കുറിയ മനുഷ്യൻ ഒഴുകി നീങ്ങി . അഞ്ച് ഇംഗ്ലണ്ട് കളിക്കാരെ വെട്ടി ഒഴിഞ്ഞ് അവസാനം ഗോളിയെയും മറികടന്ന് പന്ത് വലയിൽ എത്തിച്ച ശേഷം കോർണർ ഫ്ലാഗിലെയ്ക്ക് അയാൾ ഒഴുകി . അപ്പോഴേക്കും 14000 കിലോമീറ്റർ അകലെയുള്ള കേരളത്തിൽ, വിഡ്ഢി പെട്ടിയിൽ കളി കണ്ടിരുന്ന ഫുട്ബാൾ പ്രേമികൾ, ഗബ്രിയേൽ ഗാർഷ്യ മാർക്കേസിന്റെ മാജിക്കൽ റിയലിസത്തിന് സമാനമായ ഒരു അനുഭൂതിയിൽ നിറഞ്ഞാടുകയായിരുന്നു.

പന്തിനെ അത്രമേൽ അദ്ദേഹം സ്നേഹിച്ചിരുന്നു. കളിപ്പാട്ടം കിട്ടിയ ഒരു കൊച്ച് കുട്ടിയുടെ മുഖത്തെ പുഞ്ചിരി തന്നെയായിരുന്നു ഡീഗോയുടെ മുഖത്തും. അത് കൊണ്ട് തന്നെയാണ് അദ്ദേഹത്തിന്റെ ഇടംകാൽ, ഫുട്ബാൾ മൈതാനങ്ങളിൽ മായാജാലം സൃഷ്ടിച്ചതും. അതിൽ ലയിച്ച ലോകമെമ്പാടുമുള്ള ആരാധകർ അദ്ദേഹത്തെ പെലെയ്ക്ക് ശേഷമുള്ള ഏറ്റവും മികച്ച ഫുട്ബോളറായി വാഴ്ത്തി.

**ഇംഗ്ലണ്ടിന് എതിരെ ഒരിക്കൽ കൂടി കളിക്കണം, ഗോൾ നേടണം. ഇത്തവണ വലത്തെ കൈകൊണ്ട്!**

86- ലെ ലോകകപ്പിന് ശേഷം കേരളത്തിൽ ആകാശ നീലയും വെള്ളയും കലർന്ന കുപ്പായം ചൂടപ്പം പോലെ വിറ്റു പോയി. ബ്രസീലിനും ക്യൂബയ്ക്കും ശേഷം ഒരു ലാറ്റിനമേരിക്കൻ രാജ്യം കൂടി മലയാളികൾക്ക് സുപരിചിതമായി. ബ്രസീൽ - അർജന്റീന എന്ന ചേരിതിരിവ് ഉണ്ടായതും ഡീഗോയ്ക്ക് ശേഷം!

1960-ൽ അർജൻന്റീനയുടെ തലസ്ഥാനമായ ബ്യൂനെസ് ഐറിസിലെ ഒരു ചെറിയ ഗ്രാമമായ ലാനസിലാണ് മറഡോണയുടെ ജനനം. ചേരിയായിരുന്നു ആദ്യത്തെ കളിസ്ഥലം. മൂന്നാം വയസ്സിൽ സമ്മാനമായി ലഭിച്ച ഫുട്ബോൾ, ആ കൊച്ച് മറഡോണയ്ക്ക് ലോകമായി മാറുകയായിരുന്നു. അർജന്റീനയിലെ പ്രമുഖ ടീമായ അർജന്റീനോസ് ജൂനിയേഴ്സിന്റെ ജൂനിയർ ടീമിലേക്ക് തിരഞ്ഞെടുക്കുമ്പോളാണ്,

മറഡോണ എന്ന പേര് ആദ്യമായി ഫുട്ബോൾ ലോകം കേട്ട് തുടങ്ങുന്നത്. 12 വയസ്സുള്ള ബോൾ ബോയിയായ മറഡോണ സീനിയർ ടീമിന്റെ കളിയുടെ ഹാഫ് ടൈമിൽ കാണികളെ അനുസ്മരിപ്പിക്കും വിധം പന്ത് കൊണ്ട് അഭ്യാസ പ്രകടനങ്ങൾ കാണിക്കുമായിരുന്നു . അർജൻറ്റിനോസ് ജൂനിയറിന്റെ ഏറ്റവും പ്രായം കുറഞ്ഞ താരമെന്ന ഖ്യാതിയോടെ 1976 ൽ ക്ലബ്ബ് അരങ്ങേറ്റം കുറിച്ച മറഡോണ പിന്നീട് ബൊക്ക ജൂനിയേഴ്സിൽ ചേർന്നു. 82- ലെ ലോകകപ്പിൽ, ആദ്യമായി ലോകകപ്പിൽ അരങ്ങേറിയ 22 വയസ്സുള്ള മറഡോണയുടെ പ്ര തിഭ കണ്ടിട്ട് റെക്കോർഡ് തുകയ്ക്കാണ് ബാഴ്സലോണ മറഡോണയെ ക്ലബിൽ എത്തിച്ചത്. 1983 ലെ എൽ ക്ലാസിക്കോ മത്സരത്തിലെ കളി കണ്ട് റയൽ മാഡ്രിഡ് ആരാധകർ അദ്ദേഹത്തിന് ആദരവ് നല്കി. എൽ ക്ലാസിക്കോയുടെ ചരിത്രത്തിൽ ആദ്യമായാണ് ഒരു ബാഴ്സ താരത്തിന് അത്തരത്തിൽ ഒരു അംഗീകാരം ലഭിക്കുന്നത്. ( പിൽക്കാലത്ത് ബ്രസീലിയൻ ഇതിഹാസം റൊണാൾഡീഞ്ഞോ യ്ക്കും, ആന്ദ്രസ് ഇനിയേസ്റ്റയ്ക്കും മാത്രമാണ് ഇത്തരമൊരു അംഗീകാരം ലഭിച്ചത്) ബാഴ്സയിൽ നിന്ന് നാപ്പോളിയിലെയ്ക്ക് ഉളള മാറ്റം അപ്രതീക്ഷിതമായിരുന്നു. ഇറ്റലിയിലെ അന്നത്തെ ദരിദ്ര ക്ലബ് ആയ നാപ്പോളിയിലെയ്ക്ക് മറഡോണ വരുമ്പോൾ അവർക്ക് ഒരു ലീഗ് കിരീടം പോലുമുണ്ടായിരുന്നില്ല. ( മറഡോണയ്ക്ക് ശേഷവും അവർക്ക് ഒരു ലീഗ് കിരീടം നേടാൻ കഴിഞ്ഞില്ല!.) 70000 ഓളം വരുന്ന ആരാധകർക്ക് മുൻപിലാണ് നാപ്പോളി മറഡോണയെ അവതരിപ്പിക്കുന്നത്. അർജന്റീനിയൻ ആരാധകർ നെഞ്ചിലേറ്റിയ പോലെ നാപ്പോളിയും മറഡോണയെ സ്നേ ഹിച്ചു. അവരുടെ സ്നേഹത്തിന് പ്ര തിഫലമായി, 86 ൽ ആദ്യത്തെയും, 89 ൽ രണ്ടാമത്തെയും ലീഗ് കിരീടം നേടി കൊടുത്തു. 1988 ൽ നാപ്പോളിയെ യുവേഫ ജേതാക്കളാക്കി. അന്നത്തെ ഇറ്റാലിയൻ വമ്പന്മാരായ എ. സി മിലാനെയും യുവന്റസിനെയും മുട്ടുക്കുതിച്ചതിന് പിന്നിൽ ഡീഗോ ആയിരുന്നു. 86 ൽ ലോകകപ്പ് വിജയത്തിന് ശേഷം 90 ലും അർജന്റീന ഫൈനലിൽ എത്തി. എന്നാല് എൺപത്തഞ്ചാം മിനിറ്റിൽ ജർമ്മനിയ്ക്ക് അനുകൂലമായി ലഭിച്ച വിവാദ പെനാൽറ്റിയിൽ അർജന്റീനയ്ക്ക് തോൽവി നേരിടേണ്ടി വന്നു. 86 ൽ കപ്പ് നേടിയ സന്തോഷത്തിൽ കരയുന്ന ഡീഗോയെയും, 90 ൽ തോൽവിയുടെ വേദനയിൽ കരയുന്ന ഡീഗോയെയും ലോകം സാക്ഷ്യം വഹിച്ചു. ഡീഗോ അങ്ങനെയായിരുന്നു; ജയത്തിലും തോൽവിയിലും കരയും.! വികാരങ്ങളുടെ കുത്തൊഴുക്ക് അയാളിൽ എന്നും പ്രകടമായിരുന്നു. 1994 ലെ ലോകകപ്പിൽ ലഹരിമരുന്ന് ഉപയോഗിച്ചതിന്റെ പേരിൽ പുറത്താക്കപ്പെടുമ്പോൾ, 21 കൊല്ലത്തെ ഫുട്ബോൾ ജീവിതത്തിന് തിരശ്ശീല വീഴുകയായിരുന്നു.

പാതി മാലാഖ, പാതി ചെകുത്താൻ ; ഇംഗ്ലണ്ടിന് എതിരായ മത്സരത്തിന് ശേഷം മറഡോണയെ മാധ്യമങ്ങൾ വിശേഷിപ്പിച്ചത് ഇങ്ങനെ. വാക്കുകൾ അന്വർത്ഥമാക്കുന്ന പോലെയായിരുന്നു ജീവിതവും. വിവാദങ്ങൾ അദ്ദേഹത്തിന്റെ നിത്യജീവിതത്തിൽ പ തിവായിരുന്നു. ലഹരിയുടെ രൂക്ഷമായ ഉപ യോഗവും വഴിവിട്ട ജീവിതവും പിൽക്കാലത്ത് പല ആരോഗ്യ പ്രശ്നങ്ങൾക്ക് വഴിയൊരുക്കി. ക്ലബ് മാനേജ്മെന്റിന് എന്നും തലവേദന ആയിരുന്നു ഡീഗോ. സൂപ്പർ സ്റ്റാർ എന്ന പ ദവിയിൽ ഒരിക്കലും അദ്ദേഹം അഭിരമിച്ചിരുന്നില്ല. ഫുട്ബോൾ ജീവിതത്തിന് പ ലരും കടിഞ്ഞാൺ ഇടാൻ ശ്രമിച്ചെങ്കിലും അവയെല്ലാം വിഫലമായി. കെട്ടഴിഞ്ഞ പട്ടം പോലെ അയാൾ പാറി നടന്നു, ആരെയും കൂസാതെ.

**അർജന്റീനയിൽ മറഡോണിയാന എന്നൊരു മതമുണ്ട്. ഡീഗോ അവരുടെ ദൈവവും.**

അർജന്റീനയിൽ മറഡോണിയാന എന്നൊരു മതമുണ്ട്. ഡീഗോ അവരുടെ ദൈവവും. ഉറുഗ്വായൻ എഴുത്തുകാരൻ എഡ്വാർഡോ ഗലേനോ മറഡോണയെ വിശേഷിപ്പിച്ചത് ഇങ്ങനെ ; ദൈവങ്ങളിൽ ഏറ്റവും മനുഷ്യനായത്. അതെ ഡീഗോ ദൈവമായിരുന്നു. ഭൂമിയിൽ അവതരിച്ച അവസാനത്തെ ദൈവം. ആ ദൈവം യാത്രയാകുമ്പോൾ, ഫുട്ബോളിന് അത് തീരാനഷ്ടമാകുന്നു. എന്നിരുന്നാലും ഭൂമിയിൽ ഫുട്ബോൾ എന്ന മതം നിലനിൽക്കുന്നിടത്തോളം കാലം മറഡോണയ്ക്ക് മരണമില്ല.
നന്ദി ഡീഗോ, ഞങ്ങളെ ആനന്ദിപ്പിച്ചതിന്.!

എന്റെ അമ്മ പറയുന്നു
ഞാനാണ് ലോകത്തിലെ ഏറ്റവും
മികച്ച താരമെന്ന്. ഞാനതിൽ
വിശ്വസിക്കുന്നു

ഡീഗോ അർമാന്റോ മറഡോണ

(1960 - ∞ )



---



# ക്യാമ്പസുകളേ... ക്യാമ്പസുകളേ...

Rahul U / S4 CSE

വിപ്ലവത്തെയും പ്രണയത്തെയും വികാരങ്ങളാൽ ഹൃദയം തുളുമ്പുന്ന അതാണ് ഓരോ വ്യക്തിയുടേയും കലാലയജീവിതം. പുതിയതായി അഭിപ്രായങ്ങളും വ്യക്തിത്വവും നിലപാടുകളും നാം അടക്കമുള്ള വിദ്യാർത്ഥികൾ രൂപപ്പെടുത്തിയെടുക്കുന്ന, അല്ലെങ്കിൽ അതിനു കാരണമായ വിദ്യാഭ്യാസം നാം ആർജിക്കുന്ന സമയമാണിത്. സധൈര്യം അഭിപ്രായം പ്രകടിപ്പിക്കാനും, സംവാദങ്ങൾ സംഘടിപ്പിക്കാനും, തനിക്ക് സമൂഹത്തോടുള്ള പ്രതിബദ്ധത തിരിച്ചറിയുവാനും നിറവേറ്റാനും ഉള്ളതാണ് ഓരോ കലാലയവും.

അനീതിക്കും അധാർമികതക്കും അസമത്വത്തിനും അധിനിവേശത്തിനുമെതിരെ ഇന്നലെകളിലെ ക്യാമ്പസുകൾ സജീവമായിരുന്നു. പുതുതലമുറ സ്വാർത്ഥരായി പോയോ?...നവമാധ്യമങ്ങളിൽ മുഖം പൂഴ്ത്തി വയ്ക്കുന്ന പറവകളായി തീർന്നോ അവർ? സമൂഹനന്മയ്ക്കും രാഷ്ട്ര നിർമ്മാണത്തിനും ക്രിയാത്മകമായി ചിന്തിക്കേണ്ട യുവമനസ്സുകൾക്ക് വിലങ്ങുവെച്ചതാരാണ്?

വർത്തമാനകാല ക്യാമ്പസുകളിലെ ഈ ചോദ്യങ്ങൾ ചർച്ച ചെയ്യപ്പെടേണ്ടതല്ലേ...? ലോകത്തിന്റെ ചെറു കോണുകളിൽ നിന്ന് പോലും ഉയർന്നു വന്നിരുന്ന അനീതികൾക്കെതിരെ പ്രതികരിക്കാനും വിപ്ലവം നയിക്കാനും പിൽക്കാല ക്യാമ്പസുകൾ സജ്ജമായിരുന്നു. പാചകവാതക വിലവർധനയ്ക്കെതിരെ ആദ്യകാലങ്ങളിൽ ശബ്ദം ഉയർന്നു വന്നിരുന്നത് ക്യാമ്പസുകളിൽ നിന്നായിരുന്നു. ദക്ഷിണാഫ്രിക്കയിലെ വർണവിവേചനത്തിനെതിരായി പ്രകടനങ്ങൾ നയിച്ചിരുന്ന കലാലയങ്ങൾ ഈ കേരളത്തിൽ ഉണ്ടായിരുന്നു. രാഷ്ട്രപിതാവ് മഹാത്മാഗാന്ധിക്കൊപ്പം സ്വാതന്ത്ര്യസമരത്തിൽ പങ്കുചേർന്ന വിദ്യാർത്ഥിസമൂഹം നമുക്ക് മുൻപേ കടന്നുപോയവർ ആയിരിക്കും. എന്നാൽ ഇന്നു നാം ഏറെ മാറിയിരിക്കുന്നു. നമുക്കു ചുറ്റും നടന്നുകൊണ്ടിരിക്കുന്ന മനുഷ്യാവകാശധ്വംസനങ്ങളെ നാം കണ്ടില്ലെന്ന് നടിക്കുകയാണ്. അസമിൽ പത്തൊൻമ്പത് ലക്ഷം പേർ ദേശീയ പൗരത്വ പട്ടികയിൽനിന്ന് പുറത്താക്കപ്പെട്ടു; നാം അതൊന്നും കാണുന്നില്ല. മ്യാൻമറിൽ സ്വന്തം നഷ്ടപ്പെട്ടവരെ നമുക്ക് തിരിഞ്ഞു നോക്കാൻ നേരമില്ല. അനീതിക്കെതിരെ പ്രതികരിക്കാൻ ക്യാമ്പസുകൾ മറന്നുപോയിരിക്കുന്നു. കേവലം സ്വപ്നജീവികളായി നാം എന്തേ മാറിപോയത്...?

ഇവിടെ വിദ്യാർത്ഥികൾ വിപ്ലവം നടത്തുകയോ നയിക്കുകയോ അല്ല ഈ വിദ്യാർഥികൾ തന്നെയാണ് വിപ്ലവം

മിഷേൽ ഫൂക്കോ

ഫ്രഞ്ച് സാഹിത്യകാരൻ മിഷേൽ ഫൂക്കോയുടെ ഈ വരികൾക്ക് സമകാലിക ക്യാമ്പസുകളിൽ



എത്രത്തോളം പ്രസക്തിയുണ്ടെന്ന് നാം ചർച്ച ചെയ്യേണ്ടതാണ്. ഒരു രാജ്യത്തിന്റെ അല്ലെങ്കിൽ ഈ ലോകത്തിന്റെ പ്രതീക്ഷയാണ് ഓരോ വിദ്യാർത്ഥികളും. നല്ലൊരു നാളെക്കായി അവർ പ്രവർത്തിക്കും എന്ന ഒരു വിശ്വാസവും. എന്നാൽ ഈ കാലഘട്ടത്തിൽ വാട്സാപ്പും ഫേസ്ബുക്കും തുടങ്ങിയ ഇന്റർനെറ്റ് കെണിവലകൾ ചിന്തകളെ തളച്ചിട്ടിരിക്കുന്നു.

പുതിയൊരു വിപ്ലവ പ്രതലം ആധുനികലോകത്ത് പിറവിയെടുത്തു കൊണ്ടിരിക്കുകയാണ്. സദാസമയവും സജീവമായ ഒരന്തരീക്ഷം. ഇവിടെ ആരും വിശ്രമിക്കുന്നില്ല. ആരും തയ്യാറെടുപ്പുകൾ നടത്തുന്നില്ല. ആർക്കും പരിക്ക് പറ്റുന്നില്ല. ആരും വിപ്ലവത്തിന് നേതൃത്വം നൽകി രക്തസാക്ഷികൾ ആകുന്നില്ല. തികച്ചും സമാധാനപരവും ഐതിഹാസികവുമായ പോരാട്ടങ്ങൾ. എന്നാൽ മറുവശത്തെ പോരാട്ടങ്ങൾ ഒന്നും തന്നെ സമൂഹത്തിന് യാതൊരുവിധ ഗുണങ്ങളോ സന്ദേശമോ നൽകുന്നില്ല.

**സദാസമയവും സജീവമായ ഒരന്തരീക്ഷം. ഇവിടെ ആരും വിശ്രമിക്കുന്നില്ല. ആരും തയ്യാറെടുപ്പുകൾ നടത്തുന്നില്ല. ആർക്കും പരിക്ക് പറ്റുന്നില്ല. ആരും വിപ്ലവത്തിന് നേതൃത്വം നൽകി രക്തസാക്ഷികൾ ആകുന്നില്ല. തികച്ചും സമാധാനപരവും ഐതിഹാസികവുമായ പോരാട്ടങ്ങൾ.**

കണ്മുന്നിൽ എന്തെങ്കിലും അനീതികൾ നടക്കുന്നത് കണ്ടാൽ പോലും അതിനെതിരെ പ്രതികരിക്കാതെ, തെറ്റിനെ തെറ്റ് എന്ന് ചൂണ്ടിക്കാണിക്കാതെ,



അവിടെ നിന്ന് ഒഴിഞ്ഞുമാറി വീട്ടിൽ പോയതിനുശേഷം അതിനെക്കുറിച്ച് ഫെയ്സ്ബുക്കിലോ ഇൻസ്റ്റഗ്രാമിലോ പ്രതിഷേധം പോസ്റ്റ് ചെയ്ത് ആത്മനിർവൃതി കണ്ടെത്തുന്നവർ. സോഷ്യൽ മീഡിയയിൽ സാന്നിധ്യം തെളിയിക്കാൻ മാത്രം സാമൂഹിക വിഷയങ്ങളിൽ പ്രതികരിക്കുന്നവരും, മറ്റു ചിലർ മറ്റുള്ളവരെ വിമർശിക്കുന്നവരും, ഉദ്ദേശിക്കുന്നത് എന്താണെന്ന് ആർക്കുമറിയില്ല. സമൂഹത്തിനിടയിൽ സജീവമായും ഊർജ്ജസ്വലമായും ഇടപെടാൻ സാധിക്കുന്ന വിദ്യാർത്ഥികളാണ് അതിൽ ഭൂരിഭാഗവും എന്നറിയുമ്പോൾ ഈ ലോകത്തിന്റെ ഭാവി എങ്ങോട്ടാണെന്ന് ഉള്ള ആശങ്ക പിറവിയെടുക്കുകയാണ്.

"വസന്തത്തിന്റെ പൂക്കളെ
നിങ്ങൾക്ക് നുള്ളിയെറിയാം
പക്ഷേ,
വരാനിരിക്കുന്ന വസന്തത്തിന്റെ ദിനങ്ങളെ നിങ്ങൾക്ക് ചെറുക്കാനാകില്ല"
- നെരൂദ

എന്നും നാം ഓർത്തിരിക്കേണ്ട വരികൾ...



ആദ്യം കണ്ടത് കാണാൻ പാടില്ലാത്തതാണ്
കണ്ടില്ലെന്ന് നടിച്ച് മുന്നോട്ട് നടന്നു
അവകൾ കണ്ണിലേക്ക് ഇരച്ചുകയറി
കണ്ണുകുത്തി പൊട്ടിക്കുകയല്ലാതെ മറ്റു മാർഗമുണ്ടായില്ല

# **അവർ** / *Sai R Karun / S4 ME*





ചെറുപ്പത്തിലെ എനിക്കിഷ്ടം സിനിമകളോടായിരുന്നു .
തലയ്ക്കുള്ളിലെ  ചിന്തകൾ ശാസ്ത്രങ്ങൾക്ക് അതീതമാണങ്കിലും
ചലിക്കുന്ന ചിത്രങ്ങൾ അത് ചായം പൂശിയ ചുമരിൽ തീർത്തു.
മനുഷ്യന് അവന്റെ ആശയങ്ങൾ കാണിക്കാൻ
ഇതിൽപ്പരം  മികച്ച ഒരു മാധ്യമം ഏതാണ്.

അന്നവർക്കാശങ്കയില്ലാ
അവന്റെ മനസ്സിൻ കൊമ്പത്ത്
മൊട്ടിട്ട വെറുമൊരു തളിർച്ചിന്ത
കൊഴിഞ്ഞുപോം നിശ്ചയം .

എന്നാൽ സാധ്യതകളുടെ ഒരു പ്രപഞ്ചം സൃഷ്ടിച്ച സിനിമകളും യാഥാർത്ഥ്യങ്ങൾ അലതല്ലുന്ന ആഴിയുമാണ് എന്റെ ജീവിതം
അവശനായ് ഞാൻ, യുക്തിയും ഭക്തിയും ഉള്ളിൽ തീർക്കുന്ന കുരുക്ഷേത്രത്തിൽ

അന്നവർക്കാശങ്കയായ്
പുത്രനാം പൗരനാം പങ്കാളിയാം
അവൻ തൻ വാക്കുകൾ ,വിചാരങ്ങൾ, വിഷാദങ്ങൾ
വിലപോയില്ലെവിടെയും. വ്യർഥം. ശൂന്യം .

അനന്തമായ സാധ്യതകളുടെ ലോകം ഞാൻ ഉപേക്ഷിച്ചു. അനന്തതയുടെ സൗന്ദര്യം ആസ്വദിക്കാൻ വയ്യ. മനസ്സ് മടുത്തിരുന്നു. യാന്ത്രി




കത ശരീരത്തെ മരവിപ്പിച്ചു കഴിഞ്ഞു. സമുദ്രം കാത്തിരിക്കുന്നു .എനിക്കപ്പോൾ ആ തിരകളാണ് ആനന്ദമേകിയത് . തുഴയുണ്ടായിരുന്നു.എന്നെ അവ തീരത്തടുപ്പിക്കും എന്ന പ്രതീക്ഷ.

അന്നവർക്കസൂയയായ്
അവന്റെ ഉയർച്ചകളിൽ അവർ നിലംപതിച്ചു
പ്രതീക്ഷകൾ തീർത്തൊരു കുടിലിൽ
ശ്വാസമൊതുക്കി നാളുകൾ കഴിച്ചു.

എന്നാൽ ആ തീരത്ത് ഞാനൊരു മണൽത്തരിയായ് . അനേകരിൽ ഒരേകൻ. എന്റെ മേൽ ചവിട്ടി, ആ തീരത്ത് കക്കകൾ പെറുക്കാൻ എല്ലാവർക്കും ആർത്തിയായിരുന്നു. അവളുടെ ഭംഗിയെ വാനോളം പ്രശംസിക്കാനും അവരുണ്ടായിരുന്നു. ഞാൻ നിസ്സഹായനായ്.
പ്രതീക്ഷകൾക്ക് വന്യമായ ഒരു മുഖമുണ്ടെന്ന് എനിക്ക് മനസ്സിലായി. തിരിച്ചു നീന്താൻ കഴിയില്ലായിരുന്നു. കാലം അത്രയും കടന്നുപോയിരുന്നു.

അന്നവർക്കാഹ്ളാദമായ്
മൂഢനെന്ന് മുദ്ര കുത്തിയവനെ
അവന്റെ പ്രതിഷേധം അവന്റെ ജീവിതമായിരുന്നു.
എന്നാൽ ജീവിതമോ മൂകമായ് മാറിയെന്നേ.

# കറുത്ത് കൊഴുന്ന നിലങ്ങൾ...

Niranj P Anil / S4 ME



സൈഡിലേക്ക് വകഞ്ഞുമാറ്റി
കോതി വച്ചിട്ടുള്ള നീണ്ട കോലൻ
മുടി, കട്ടികൂടിയ ഗ്ലാസ് ഉള്ള ഉരുണ്ട
വട്ടക്കണ്ണട, തുടുത്ത് വീർത്ത
കവിൾത്തടങ്ങൾക്കിടയിൽ കഷ്ടപ്പെട്ട്
പിടിച്ചുനിർത്തുന്ന ഒരു ചിരി, ഇത്രയും
ആയിരുന്നു ആ മുഖത്ത് അവൻ
കണ്ടുവെച്ച പ്രാഥമിക വിശേഷണങ്ങൾ.
കൂടെ ഒരു താടിക്കാരനും,നീട്ടിവളർത്തിയ
താടി,. രോമങ്ങളിൽ നര പൂശിയ
വെള്ളപ്പടർപ്പ് അങ്ങിങ്ങായി വ്യക്തമായി
കാണുന്നുണ്ട്. എങ്കിലും എന്തോ!
ഒരു ആകർഷണീയത അ രൂപത്തിന്
തോന്നുന്നില്ല. തൊട്ടടുത്തുള്ള കുട്ടിത്തം
തട്ടികളിക്കുന്ന തുടുത്ത മുഖം ആണ്
മനസ്സ് സ്വീകരിക്കുന്നത്.
വെള്ളേപ്പങ്ങാടിയിലെ റോസ്യേച്ചിയുടെ
കടക്ക് ചേർന്നുനിൽക്കുന്ന പ
രസ്യച്ചുമരിലാണാ പോസ്റ്റർ അവൻ
കാണുന്നത്. പശു നക്കിയും കൂറ
പിടിച്ചും പോസ്റ്ററിന്റെ പകിട്ടപ്പിടിയും
പോയിരുന്നെങ്കിലും ആമുഖത്തിനധികം
പരിക്കു പറ്റിയിരുന്നില്ല. പോസ്റ്ററിൽ തന്നെ
എഴുതിയിരിക്കുന്ന അക്ഷരങ്ങൾ കൂട്ടി
വായിക്കാൻ ഒരു ശ്രമം നടത്തി നോക്കി.
പീ....ഡി...പി..!

പിഡിപി. എന്തായാലും പേര്
ആയിരിക്കാൻ വഴിയില്ല. മാത്രവുമല്ല.
ആ രണ്ടു മുഖങ്ങൾക്കും മുകളിലായി
ഒത്ത നടുവിലാണ് കടുപ്പിച്ച് ഇംഗ്ലീഷിൽ
അക്ഷരങ്ങൾ എഴുതി വെച്ചിരിക്കുന്നത്.
അതുകൊണ്ടുതന്നെ അതാ
വട്ടമുഖക്കാരന്റെ പേരായിരിക്കാൻ ഒരു
സാധ്യതയും കാണുന്നില്ല.

എന്ത്യാണ്ടാ ചെക്കാ ഇവിടെ നിക്കണേ.?
എന്നലറിക്കൊണ്ട് ജോസേട്ടൻ കയറി
വന്നു.
മറുപടിക്കു കാത്തു നിൽക്കാതെ
റോസ്യേച്ചിയുടെ കടക്ക് ചേർന്ന്
തന്നെയുള്ള ആ മതിലിന്റെ
ഇടിഞ്ഞുവീണ ചെറിയ വിടവിലൂടെ
ജോസേട്ടൻ മൂത്താൻ പറമ്പിലേക്ക്
ഇറങ്ങി.

തൃശ്ശൂർ നഗരത്തിലെ തന്നെ 20 സെന്റിന്റെ
ഒറ്റ സ്ക്വയർ പ്ലോട്ട് ആണെങ്കിലും
മൂത്താൻ പറമ്പ് ഇന്ന് എല്ലാവരാലും ഭ്രഷ്ട
കൽപ്പിച്ച ഒരു പറമ്പാണ്. ജോസേട്ടൻ അടക്കമുള്ള
പുത്തൻപ്പള്ളി ചന്തയിലെ പോർട്ടർമാരുടെ
മൂത്രപ്പറമ്പിലും, രാത്രികാലങ്ങളിലെ ചീട്ടുകളി പ
റമ്പിലും തുടങ്ങി ഇംഗ്ലീഷ് മാത്രം സംസാരിച്ചു
നടക്കുന്ന തൃശ്ശൂർക്കാരുടെ ഇംഗ്ലീഷ് പ്രാന്തൻ
പാടിപ്പേടിപ്പിച്ചു നടക്കുന്ന പ്രേതപ്പറമ്പിൽ
അവസാനിക്കുന്നു വിശേഷണങ്ങൾ. സ്ഥിരമായി
അതുവഴി പോകുന്ന എല്ലാ കുട്ടികളെയും
അമ്മമാർ പാണപ്പാട്ടുകൾ പോലെ മുറതെറ്റാതെ പ
റഞ്ഞിരുട്ട് കേറ്റുന്ന പറമ്പ്.

പിന്നെയും അവൻ ആ മുഖത്തേക്ക് തന്നെ
നോക്കി കൊണ്ടിരുന്നു , മുമ്പെങ്ങും കണ്ടിട്ടില്ലാത്ത
ആ മുഖത്തിന് ചെറിയ ജീവന്റെ തുടിപ്പുകൾ ഉണ്ട്.
പക്ഷെ ആളെ പിടികിട്ടാഞ്ഞിട്ടെന്തുകാര്യം....!

ള്ള ആഞ്ഞ അായലറസമ്യ ീുൗഹമ്യഹ്യ സീ്ഥ മ
ആമയമമെവലയ അായലറസമ്യ. അിറ വല ശ
രമഹഹലറ എമവേല്യ ീള വേല കിറശമി ഇീശേ
ൗേശീ
ഏഴാം ക്ലാസ് ടെക്സ്റ്റ്ബുക്കിലെ ആ നെ
ടുനീളൻ വാചകത്തെ ആണ് ആ ചുമരിൽ
പ്രിന്റ് ചെയ്ത പോസ്റ്ററിൽ വരച്ചിട്ടിരിക്കുന്നത്.
ടെക്സ്റ്റ് ബുക്കുകളുമായി എപ്പോഴും വിടുതി
പ്രഖ്യാപിച്ചിരുന്ന അവന്റെ മനസ്സിനെ ആമുഖം
ഓർത്തെടുക്കാൻ കഴിയാത്തതിൽ തെറ്റു പ
റയാനാകില്ല. അവനെയെന്നല്ല ഏതൊരു
കുട്ടിയെയും. ഇന്ത്യൻ
സ്വാതന്ത്ര്യസമരത്തിന്റെ
പ്രതിരൂപങ്ങളായ
ഗാന്ധിജിയുടെയും നെ
ഹ്റുവിനെയും ചിത്രങ്ങൾ
കുട്ടികളിലേക്ക് എത്തിക്കുന്നത്
പോലെ അംബേദ്കറിന്റെ
ചിത്രം എത്തുന്നുണ്ടോ എന്നത്
സംശയമാണ്.

**ഇന്ത്യൻ സ്വാത ന്ത്ര്യസമരത്തിന്റെ പ്രതിരൂപങ്ങളായ ഗാന്ധിജിയു ടെയും നെഹ് റുവിനെയും ചിത്രങ്ങൾ കുട്ടി കളിലേക്ക് എത്തി ക്കുന്നത് പോലെ അംബേദ്കറിന്റെ ചിത്രം എത്തു ന്നുണ്ടോ എന്നത് സംശയമാണ്.**

മൂത്രമൊഴിച്ചു കയറിവന്ന
ജോസേട്ടൻ പരസ്യച്ചുമരിന്റെ
മൂട്ടിലോട്ട് നീട്ടിയൊന്ന്
മൂക്ക് ചീറ്റി. കയ്യിൽ പ
റ്റിപ്പിടിച്ചിരുന്ന മൂക്കട്ട കൊണ്ട്
അയാൾ ആ മുഖത്തിന്
തിലകക്കുറിയണിഞ്ഞു.

അവന്റെ മുഖം ചുളിഞ്ഞു വീർത്തെങ്കിലും
പുറത്തുകാട്ടാതെ അവനത് ചോദിച്ചു.
ആരാ ജോസേട്ടാ..ദ്

ഇതോ.. ഇത് മ്മടെ തൃശൂരിലിണ്ടാർന്നൊരു ഡാവാ.. സ്വാതന്ത്ര്യ സമരത്തിലൊക്കെ വല്ല്യ പുള്ളി ആർന്ന്ത്രെ..

വായിൽ നിന്നും വലിച്ചെറിഞ്ഞ ആ രണ്ടു വാചകങ്ങൾ അവന്റെ മനസ്സിൽ പറിച്ചിട്ടുകൊണ്ട് ജോസ് അങ്ങാടിത്തെരുവിലേക്ക് ചൂഴ്ന്നു.

**പാത്രങ്ങൾ കൊട്ടിയും മണികൾ മുഴക്കിയും കൊറോണയെ തുരത്താൻ യത്നിച്ച ഇന്ത്യൻ ജനതയുടെയും സകലമാന ജാള്യതകളെ മുഖത്ത് ഏറ്റിയത് കൊണ്ടാവാം ത്രിവർണ്ണ നിറത്തിലുള്ള തന്റെ ഷോൾ കൊണ്ട് മുഖം മൂടി കൊണ്ടായിരുന്നു അദ്ദേഹം ആദ്യദർശനം അനുവദിച്ചത്.**

അവൻ നോക്കിനിൽക്കെ ആ മുഖത്തെ കണ്ണുകൾ ചിമ്മി. ചിരി വലുതായി..ഒപ്പം ആളും. പോസ്റ്റിൽ നിന്നും എഴുന്നേറ്റ് വന്നയാൾ അവന്റെ കൈ പിടിച്ചു.
അവനെക്കാൾ ഉയരവും പ്രായവും ഉള്ള അവനോളം പോന്ന തൃശൂർകാരൻ ഗഡി.

അയാളവനോട് വിശേഷങ്ങൾ പറഞ്ഞു... അവൻ പറഞ്ഞ തമാശകൾ കേട്ടും സംശയങ്ങൾക്ക് മറുപടി കൊടുത്തും രണ്ടാളും കൂടെ വീട്ടിലേക്ക് നീട്ടിവലിച്ച് നടന്നു... പിന്നിലേക്ക്..!

സമയം 2020 മാർച്ച് 24 രാത്രി എട്ടുമണി. രാജ്യത്തെ പരമമുഖ്യൻ ശ്രീ നരേന്ദ്ര മോദി തന്റേതു മാത്രമായ ടെലിവിഷൻ പരിപാടിയായ മൻ കി ബാത്തിലൂടെ രാജ്യത്തെ ജനങ്ങൾക്ക് മുൻപിൽ പ്രത്യക്ഷപ്പെട്ടു.
രണ്ടു ദിവസം മുൻപ് പ്രഖ്യാപിച്ച ജനതാ കർഫ്യൂവിന്റെയും പാത്രങ്ങൾ കൊട്ടിയും മണികൾ മുഴക്കിയും കൊറോണയെ തുരത്താൻ യത്നിച്ച ഇന്ത്യൻ ജനതയുടെയും സകലമാന ജാള്യതകളെ മുഖത്ത് ഏറ്റിയത് കൊണ്ടാവാം ത്രിവർണ്ണ നിറത്തിലുള്ള തന്റെ ഷോൾ കൊണ്ട് മുഖംമൂടി കൊണ്ടായിരുന്നു അദ്ദേഹം ആദ്യദർശനം അനുവദിച്ചത്.
തന്റേതു മാത്രമായ സ്വതസിദ്ധമായ ആ വാചകത്തിലൂടെ 138 കോടിയോളം വരുന്ന ഇന്ത്യൻ ജനതയെ നോക്കി അദ്ദേഹം ജല്പിച്ചു
മേരേ പ്യാരേ ദേശ് വാസിയോം...
വർഷങ്ങളായി ഈ പ്രഹസനത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന ഇന്ത്യൻ ജനതയ്ക്ക് അതൊരു പുതുമയായിരുന്നില്ല. പക്ഷേ പുതുമയേറിയ മറ്റൊരുകാര്യം അദ്ദേഹം അവിടെ വിളംബരം നടത്തി.

ഇന്ന് അർദ്ധരാത്രി മുതൽ ഇന്ത്യയിൽ ലോക്കഡോൺ ആയിരിക്കും. കടകമ്പോളങ്ങൾ അടഞ്ഞു കിടക്കും, പൊതുഗതാഗതമോ സ്വകാര്യ വാഹനങ്ങളിലെ യാത്രയോ അനുവദനീയമല്ല. പ്രധാനമന്ത്രി എന്ന നിലയിൽ അല്ല മറിച്ച് വീട്ടിലെ മുതിർന്നയാൾ എന്ന രീതിയിലാണ് ഈ തീരുമാനം കൈക്കൊള്ളുന്നതെന്ന് അദ്ദേഹം പറഞ്ഞു.
പക്ഷേ ലോക്കഡൌണിന്റെ ദുരിതം ഏറ്റവും കൂടുതൽ ചുമക്കേണ്ടി വരുന്ന സംസ്ഥാന ഗവൺമെന്റുകളോട് അഭിപ്രായം ചോദിക്കാനുള്ള മര്യാദ പോലും ആ ഗൃഹനാഥൻ കാണിച്ചില്ല.



അടർന്നു വീഴുന്ന മേൽക്കൂര പോലെ ഇന്ത്യയുടെ പരിതാപവസ്ഥ ലോക്കഡൌൺ ലോകത്തിനു മുന്നിൽ തുറന്നുകാട്ടി. സമ്പന്നരും മധ്യവർഗ്ഗം എന്ന് പേരിട്ടു വിളിക്കുന്ന ഇടത്തരക്കാരും അവരുടേത് മാത്രമായ വീടുകളിലും പ്രൗഢികളിലും സുരക്ഷിതത്വം



തേടിയപ്പോൾ ഇന്ത്യയിലെ നഗരങ്ങൾ വിഴുപ്പ് എന്നപോലെ കുടിയേറ്റ തൊഴിലാളികളെ പുറത്തുകളയാൻ ആരംഭിച്ചു. ഇന്ത്യയിലെ ദരിദ്രകോടികൾ ലോക്ഡോൺ എന്ന നിലയില്ലാക്കയത്തിൽ ഒരു തുരുത്തിന് വേണ്ടി പരക്കം പാഞ്ഞു. ആയിരക്കണക്കിന് വരുന്ന കിലോമീറ്ററുകൾ അകലെയുള്ള സ്വന്തം വീടുകളിലേക്ക് 1947ലെ വിഭജനകാലത്തെ അഭയാർത്ഥികളെ അനുസ്മരിപ്പിക്കും വിധത്തിൽ പലരും പാലായനം നടത്തി.
നൂറുകണക്കിന് വരുന്നവർ ആ പാലായനത്തിനിടയിൽ ട്രെയിൻ കയറിയും പട്ടിണി മൂലവും വീണു മരിച്ചു. ക്ഷുദ്ര ജീവികളെ പോലെ കണ്ട സർക്കാറുകൾ പലതും അണുനാശിനി സ്പ്രേ ചെയ്തുകൊണ്ടവരെ വരവേറ്റു.

പാവപ്പെട്ടവരെ സേവിക്കാൻ എന്നപേരിൽ രൂപീകരിച്ച പ്രധാനമന്ത്രി ദുരിതാശ്വാസനിധിയുടെയും വഴിയിൽവീണു മരിച്ചവരുടെയും കണക്കുകൾ ആവശ്യപ്പെട്ടപ്പോൾ കൈമലർത്തിപ്പിടിച്ചിരുന്നവർ ഇരുകൈകളും കൂട്ടിയിടിച്ചു. കൂട്ടത്തിൽ ഇന്ത്യയിലെ പ്രാഥമികാരോഗ്യ കേന്ദ്രങ്ങളുടെ പരിതാപകരമായ അവസ്ഥയെയും കൂട്ടിച്ചേർത്ത് ഒരു നാണംകെട്ട ഇന്ത്യയെ ലോക്ഡൗൺ ലോകത്തിനുമുന്നിൽ തുറന്നു വെച്ചു.

ഏപ്രിൽ 14ന് ആ ഗൃഹനാഥൻ ഒരിക്കൽ കൂടി രാജ്യത്തെ അഭിസംബോധന ചെയ്തു. ചെയ്ത പിഴവുകൾക്കും ഏൽപ്പിച്ച വേദനകൾക്കും പരിഹാരം ചെയ്യുമെന്ന് ജനം കരുതി. പക്ഷേ അവിടെയും പരമമുഖ്യൻ അവരെ വഞ്ചിച്ചു. മെയ് 3 വരെ ലോക്ഡൗൺ നീട്ടി. ചെറിയ ചില ഇളവുകൾ പ്രഖ്യാപിച്ചെങ്കിലും ആത്യന്തികമായി നിരാശയായിരുന്നു അന്നത്തെയും ഫലം. പക്ഷേ അന്ന് അതിനൊരു വ്യവസ്ഥ കൊണ്ടുവന്നു

എന്റെ ജന്മദിനമായ അന്ന് അദ്ദേഹം ചരിത്രത്തിൽനിന്ന് എന്റെ മുഖവും കീറിയെടുത്തു ജനത്തെ പ്രതിരോധിച്ച് കാണിച്ചു.
We the people. എന്നുതുടങ്ങുന്ന ഭരണഘടനാ ആമുഖത്തിന്റെ ആദ്യഭാഗം,
1948ൽ പ്രേം ബിഹാരി റൈസാദ ആ വാചകം ഭരണഘടനയിൽ എഴുതിച്ചേർത്തപ്പോൾ
അതു പൊളിച്ചിഷ്ടാ...! ന്നും പറഞ്ഞ് പുള്ളിയെ കെട്ടിപ്പിടിച്ച ആളാണ് ഞാൻ. ആ വാക്കുകളെയാണ് ന്യായീകരണത്തിന്റെ പുതിയ മുഖമായി നരേന്ദ്രമോദി ജനങ്ങളെ അണിയിച്ചത്. ചെയ്തുവെച്ച കെടുതികളെ ബി.ആർ.അംബേദ്കർ എന്ന എന്റെ പേര് കൊണ്ടയാൾ അടിവരയിട്ടു. കോടികളോളം വരുന്ന ഇന്ത്യക്കാരിൽ പലരും ഗോമൂത്ര പാനത്തിനൊപ്പം ആ വാക്കുകളെയും ഞൊട്ടിയിറക്കി.

"Article 32 : Heart soul of the constitution" - Dr BR Ambedkar.

ഏതെരണം കെട്ട നേരത്താണാവോ ഞാനാ ഡയലോഗടിച്ചെ..
തികച്ചും കൊളോക്കലായ തൃശ്ശൂർ സ്ലാങ്ങിൽ അദ്ദേഹമത് പടച്ചുവിട്ടു. വട്ടക്കണ്ണടകൾ അദ്ദേഹത്തിന്റെ കണ്ണുകളിൽ അപ്പോൾ നടിച്ചാടിയിരുന്ന ഭയത്തെ പെരുപ്പിച്ചുകാട്ടി.
തകർച്ച, അതിന്റെ പെരുമ്പറ മുഴക്കാൻ ഭ്രത്യനെ അയച്ചു കഴിഞ്ഞിരുന്നു.
കാരണം ഇന്നത്തെ ഇന്ത്യയിൽ നിന്നും വായിക്കുന്ന ഏതൊരാൾക്കും, സാമൂഹ്യബോധമുള്ള ഏതൊരാൾക്കും എന്ന് തിരുത്തി പറയേണ്ടിയിരിക്കുന്നു, ഈ പ്രയോഗം ഇന്നലെ മാത്രമാണ്. പ്രതീക്ഷകളുടെ നാളെ ആ വാക്കുകൾക്ക് സമ്മാനിക്കാൻ ആവില്ല. അഥവാ ഇനി വരുന്ന ഏതൊരു തലമുറയ്ക്കും ചരിത്രപഠനത്തിന്റെ ഭാഗമായി മാത്രം പഠിക്കേണ്ടി വരുന്ന വാചകം

**കാരണം ഇന്നത്തെ ഇന്ത്യയിൽ നിന്നും വായിക്കുന്ന ഏതൊരാൾക്കും, സാമൂഹ്യബോധമുള്ള ഏതൊരാൾക്കും എന്ന് തിരുത്തി പറയേണ്ടിയിരിക്കുന്നു, ഈ പ്രയോഗം ഇന്നലെ മാത്രമാണ്.**

ആയി ആ വാചകങ്ങൾ രൂപാന്തരപ്പെടുകയാണ്.

**കേന്ദ്ര ഗവൺമെന്റിന്റെ നേരിട്ടുള്ള നടത്തിപ്പിലുള്ള ഡൽഹി പോലീസ് രാജ്യതലസ്ഥാനത്തെ സർവകലാശാലകളിൽ സമയബോധമില്ലാതെ നരനായാട്ട് നടത്തി. ജാമിയ മില്ലിയ ഇസ്ലാമിയ അടക്കമുള്ള സർവകലാശാലകളിൽ യാതൊരു അനുമതിയും കൂടാതെ പോലീസ് ഇരച്ചുകയറി. വിദ്യാർഥികളെന്നോ അധ്യാപകരെന്നോ ഭേദമില്ലാതെ , സ്ത്രീകളെന്നോ ഗർഭിണികളെന്നോ ഭേദമില്ലാതെ**

ആർട്ടിക്കിൾ 32, ഇന്ത്യൻ ഭരണഘടന ഒരു പൗരന് കൽപ്പിച്ചു നൽകുന്ന മൗലികാവകാശങ്ങളുടെ ലംഘനത്തെ ചോദ്യം ചെയ്യാനും നേരിടാനുള്ള ധൈര്യം നൽകുന്ന അനുച്ഛേദം.

പരാതികളുടെയും അവകാശങ്ങളുടെയും കുറിപ്പെഴുത്തുകൾ കൂട്ടി പൊതിഞ്ഞ് ആ കറുത്ത ഗൗണിൽ നിന്നുകൊണ്ട് സമർപ്പിക്കേണ്ട കോടതികൾ ഇന്ത്യാമഹാരാജ്യത്ത് പറഞ്ഞു വിടാനുള്ള നേരമ്പോക്കുകൾ മാത്രം ആയിക്കൊണ്ടിരിക്കുകയാണിന്ന്. കോടതിയലക്ഷ്യത്തിന്റെ പേരിൽ  അഡ്വക്കേറ്റ് പ്രശാന്ത് ഭൂഷണിനെതിരെ ഒറ്റ രൂപ ശിക്ഷ വിധിച്ച് പരമോന്നത നീതിപീഠം രാജ്യത്തെ കീഴ് കോടതികൾക്ക് മാതൃക കാണിച്ചപ്പോൾ താഴെ നിന്ന് അടർന്നു വീണത് ജനങ്ങളുടെ നേരെയുള്ള വെല്ലുവിളികളാണ്. ഉയർത്തുന്ന ശബ്ദങ്ങൾക്ക് ഒക്കെയും അതിനേക്കാൾ മുകളിൽ ഉച്ചത്തിൽ ഒരു പ്രതിയോഗി ഉണ്ടെന്നുള്ള വെല്ലുവിളി.

കൊറോണയെന്ന മഹാവ്യാധി വിരിച്ച കുടപിടിച്ച് കൊണ്ട് കേന്ദ്ര സർക്കാർ പൗരത്വ ഭേദഗതി നിയമത്തിനെതിരെ ഉയർന്ന ശബ്ദങ്ങളെയെല്ലാം ഒരു പരിധിവരെ ഒതുക്കിക്കെട്ടി. എങ്കിലും പ്രാരംഭഘട്ടങ്ങളിൽ രാജ്യത്തെ കഥ മറ്റൊന്നായിരുന്നു.

ആന്റി നാഷണൽ എലമെന്റ്സിനെ സൃഷ്ടിക്കുന്ന കലാലയം എന്ന വലതുപക്ഷ ഫാസിസ്റ്റ് ശക്തികൾ ചാപ്പ കുത്തിയ ജെ.എൻ.യു പോലെയുള്ള സർവ്വകലാശാലകളിൽ നിന്നുമുയർന്ന ശബ്ദങ്ങൾ രാജ്യതലസ്ഥാനം മൊത്തത്തിൽ ആളിക്കത്തിച്ചു.കേന്ദ്ര ഗവൺമെന്റിന്റെ നേരിട്ടുള്ള നടത്തിപ്പിലുള്ള ഡൽഹി പോലീസ് രാജ്യതലസ്ഥാനത്തെ സർവകലാശാലകളിൽ സമയബോധമില്ലാതെ നരനായാട്ട് നടത്തി. ജാമിയ മില്ലിയ ഇസ്ലാമിയ അടക്കമുള്ള സർവകലാശാലകളിൽ യാതൊരു അനുമതിയും കൂടാതെ പോലീസ് ഇരച്ചുകയറി. വിദ്യാർഥികളെന്നോ അധ്യാപകരെന്നോ ഭേദമില്ലാതെ , സ്ത്രീകളെന്നോ ഗർഭിണികളെന്നോ ഭേദമില്ലാതെ അമിത് ഷായുടെ പോലീസ് ക്യാമ്പസുകളിൽ അഴിഞ്ഞാടി അതിൽ ആനന്ദം കണ്ടെത്തി.

വലതുപക്ഷ ഫാസിസ്റ്റ് ശക്തികളുടെ ഈ അടിച്ചമർത്തൽ എഴുതപ്പെട്ട ഭരണപാലക വൃത്തങ്ങളിൽ മാത്രമൊതുങ്ങുന്നില്ല . പോലീസ് യൂണിഫോമിൽ ഇറക്കുമതിചെയ്ത ആർഎസ്എസ് ന്റെയും ഹിന്ദു - പരിഷത്തിന്റെയും എല്ലാം അണികൾ നടത്തിയ ആക്രമണങ്ങൾക്കും നരനായാട്ടിനും പുറമേ തിളച്ചു പൊള്ളി നിന്നിരുന്ന നോർത്ത് ഡൽഹിയുടെയും ഡൽഹിയുടെയും തെരുവുകളിൽ തീവ്രവലതുപക്ഷത്തിന്റെ ശക്തിപ്രകടനത്തിനായുള്ള ജാഥകൾ രൂപംകൊണ്ടു. ജാഥ എന്ന് പേരിട്ടു വിളിക്കുന്ന ആ ആൾക്കൂട്ടങ്ങൾക്കിടയിൽ നിന്നും ആക്രമണങ്ങളിലേക്ക് നയിക്കുന്ന ചില മുദ്രാവാക്യങ്ങൾ മുഴങ്ങി കേട്ടു.

ദേശ് കീ ഗദ്ദാരോം കോ, ഗോലി മാരോ സാലോം കോ.
രാജ്യദ്രോഹികളെ എന്തു ചെയ്യണം,
തെണ്ടികളെ വെടിവെച്ചു കൊല്ലണം.

ബിജെപിയുടെ പ്രമുഖ മുൻനിര നേതാക്കളിലൊരാളായ കപിൽ മിശ്രക്കെതിരെ നടപടിയെടുക്കാത്തതിൽ ഡൽഹി ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് മുരളീധർ ഡൽഹി പോലീസിനെ ശക്തമായിത്തന്നെ ശാസിച്ചിരുന്നു. പ്രതിഷേധക്കാർക്കെതിരെ



പോലീസിന്റെ സാന്നിധ്യത്തിൽ തന്നെ ഭീഷണിമുഴക്കിയിട്ടും നടപടിയെടുക്കാത്തതിനായിരുന്നു ബഹുമാനപ്പെട്ട ജഡ്ജിയുടെ ശാസനം. ഫെബ്രുവരി 26 എന്ന ആ തീയതി ഇരുട്ടി വെളുക്കും മുൻപേ ജസ്റ്റിസ് മുരളീധറിന് പഞ്ചാബ് ഹൈക്കോടതിയിൽ ചുമതലയേൽക്കാനുള്ള ഉത്തരവ് സർക്കാരിൽ നിന്നും ലഭിച്ചു. അദ്ദേഹത്തെ ഡൽഹിയിൽ നിന്നും പഞ്ചാബിലേക്ക് സ്ഥലംമാറ്റി എന്നർത്ഥം. ജനാധിപത്യത്തിന് നേരെയുള്ള സർക്കാരിന്റെ വെല്ലുവിളികൾക്ക് അവിടം മുതൽ വർദ്ധിത വീര്യം കൈവന്നു.
രാജ്യത്തിന്റെ പലഭാഗങ്ങളിൽ നിന്നായി എത്തിച്ചേർന്ന നൂറോളം വരുന്ന മാധ്യമപ്രവർത്തകരെ കരുതലിന്റെ പേരിലും സുരക്ഷയുടെ പേരിലും സർക്കാർ കാരാഗ്രഹങ്ങളിൽ സൂക്ഷിച്ചു.മീഡിയ ആക്ടിവിസത്തിനു സർക്കാർ ചെയ്തു കൊടുത്തു സൗജന്യം.
അധികം വേണ്ടി വന്നില്ല കപിൽ മിശ്ര അതേ മുദ്രാവാക്യവുമായി വീണ്ടും തെരുവിലേക്കിറങ്ങി.

ദേശ് കീ ഗദ്ദാരോം കോ, ഗോലി മാരോ സാലോം കോ.
ഇന്നത്തെ ഇന്ത്യയിൽ സർക്കാരിനെതിരെ അല്ലെങ്കിൽ ആർക്കും എളുപ്പത്തിൽ ഉയർത്താവുന്ന അതേ മുദ്രാവാക്യം.

നീതിന്യായവ്യവസ്ഥയിൻ മേലുള്ള കുതിരക്കച്ചവടം അവിടം കൊണ്ടും തീർന്നില്ല.
രാമജന്മഭൂമി കേസിലും റഫാൽ കേസിലും എല്ലാം തന്ത്രപരമായ വിധികൾ പുറപ്പെടുവിച്ച റിട്ടയേർഡ് ചീഫ് ജസ്റ്റിസ് രഞ്ജൻ ഗോഗോയിയെ ബിജെപി അമിത്ഷാ എന്ന രാഷ്ട്രീയ മാന്ത്രികന്റെ കരുനീക്കങ്ങളിലൂടെ രാജ്യസഭയിലേക്ക് എത്തിച്ചു. ചെയ്തുകൊടുത്ത സുവർണ്ണ സേവനങ്ങൾക്കുള്ള തക്കതായ പ്രതിഫലം.

ജഡ്ജിമാരെ വെച്ചുള്ള ഇത്തരത്തിലുള്ള തമാശകളും വികൃതികളും ഇന്ത്യാമഹാരാജ്യത്ത് ഇതാദ്യമായല്ല.

ജസ്റ്റിസ് ലോ യുടെ കഥ നമുക്കറിയാവുന്നതാണ്. ബാബു ബജ്റംഗിയുടെ കഥയും നാം വളരെ പെട്ടെന്ന് മറക്കാനിടയില്ല.
2002 ഗുജറാത്തിലെ മുസ്ലീങ്ങളെ കൊലപ്പെടുത്തിയ കേസിൽ ശിക്ഷിക്കപ്പെട്ട ബജരംഗിയെ യൂട്യൂബിൽ ഇപ്പോഴും നമുക്ക് കാണാം , അഥവാ കേൾക്കാം. തനിക്കുവേണ്ടി ജഡ്ജിമാരെ ഏർപ്പാടാക്കിയ നരേന്ദ്ര ഭായ് എങ്ങനെയാണ് തന്നെ ജയിലിൽ നിന്ന് രക്ഷപ്പെടുത്തിയതെന്ന് വിശദീകരിക്കുന്നുണ്ട് അതിൽ.

ഇത്തരം വ്യവസ്ഥിതികളെ ആണ് കേവലം ഒരു ചാൺ നീളം വരുന്ന ഭരണഘടനയുടെ ആത്മാവ് എന്ന ആ ഒറ്റവാക്യത്തിന്റെ സുരക്ഷിതത്വത്തിൽ പൊതിയാൻ ആ കുറിയ മനുഷ്യൻ ആഗ്രഹിച്ചത്.

ഇതിനേക്കാ ഭേദം ഉച്ചെയിൽ തെളച്ച നിക്കണൊ തേക്കിൻകാട് വഴി രണ്ട് റൗണ്ടടിക്കാർന്നു...
അംബേദ്കർ ഒന്ന് നിർത്തി. ഉയർന്ന് കയറിയ ആ നെറ്റിയിൽ പൊടിഞ്ഞ വിയർപ്പു തുള്ളികളെ തന്റെ കടുംനീല കോട്ടിൽ നിന്നെടുത്ത കർച്ചീഫിനു ചുംബിക്കാൻ വിട്ടു.
വിധിയെഴുതുന്ന പേനകൾക്കും കൈകൾക്കും എതിരെയുള്ള ശബ്ദങ്ങളോടുള്ള ഭയത്തിൽ നിന്നുമുണ്ടായ വിയർപ്പുതുള്ളികൾ.

**വെറും 19 വയസ്സ് പ്രായം വരുന്ന ദളിത് പെൺകുട്ടിയെ ഉത്തർപ്രദേശിലെ ഹത്രത്തസ്സിലെ അവളുടെ ഗ്രാമത്തിലെ ആധിപത്യജാതിയിലെ പുരുഷന്മാർ കൂട്ടബലാത്സംഗം ചെയ്യുകയും അംഗഭംഗം വരുത്തി മൃതപ്രായയാക്കുകയും ചെയ്തതിന്റെ വാർത്തകൾ പുറത്തുവരുന്നത്.**

തൃശൂര് പുത്തൻപള്ളി ബൈബിൾ ടവറിൽ കേറിച്ചെന്നാ തൃശ്ശൂരങ്ങ് അറ്റത്താ കെടക്കണെ ശോഭാസിറ്റി കാണാം. ഇന്നത് സിറ്റിയാണ്. പണ്ടത് പാഠങ്ങളാർന്നു. നല്ലസ്സല് നെൽപ്പാടങ്ങള്....! പക്ഷേല് ഞാപ്പറയ്യാച്ചാ ഇന്ത്യേ കാണണെ ത്ര ഉയരം പോരാ. അതിന്റേം മോളിൽ കേറി നോക്കണം ന്നാലെ കാണാൻ പറ്റൂ..

അംബേദ്കർ ഇജ്ജാതി ഡയലോഗടിക്കണ കേട്ടിട്ട് ഏഴാം ക്ലാസുകാരൻ വാപൊളിച്ചു നിന്നു.

പിന്നീട് അവർ നടന്നത് സെപ്റ്റംബർ

മാസത്തിലേക്കായിരുന്നു. സെപ്റ്റംബർ മധ്യത്തിലേക്ക്. ആയിടക്കാണ് വെറും 19 വയസ്സ് പ്രായം വരുന്ന ദളിത് പെൺകുട്ടിയെ ഉത്തർപ്രദേശിലെ ഹത്രസ്സിലെ അവളുടെ ഗ്രാമത്തിലെ ആധിപത്യജാതിയിലെ പുരുഷന്മാർ കൂട്ടബലാത്സംഗം ചെയ്യുകയും അംഗഭംഗം വരുത്തി മൃതപ്രായയാക്കുകയും ചെയ്തതിന്റെ വാർത്തകൾ പുറത്തുവരുന്നത്. ലോക്കൽ മാധ്യമങ്ങൾ പുറത്തുവിട്ട ആ ഞെട്ടിപ്പിക്കുന്ന വാർത്തയുടെ ചൂരുപിടിച്ച് ദേശീയ മാധ്യമങ്ങൾ ഹത്രസ്സിലേക്ക് ഇരമ്പിയാർത്തു. ആഴ്ചകളോളം നീണ്ടുനിന്നേക്കാവുന്ന സെൻസേഷനുകൾക്ക് വേണ്ടിയുള്ള മത്സരം

**കഴിഞ്ഞ വർഷം നടന്ന കസ്റ്റഡി കൊലപാതകങ്ങളിൽ നാലിലൊന്നും വരുന്ന കൊലപാതകങ്ങളുടെയും ഉത്തരവാദികളായ UP പോലീസ് പെൺകുട്ടിയുടെ മൃതദേഹം തട്ടിയെടുക്കുകയും ഗ്രാമത്തിന്റെ പ്രാന്തങ്ങളിലേക്ക് കൊണ്ടുപോവുകയും ചെയ്തു.**

ഹത്രസ്സിലെ ഗ്രാമത്തിൽ ആകെയുള്ള 600 വീടുകളിൽ ഭൂരിപക്ഷവും ബ്രാഹ്മണരും താക്കൂറുകളും ആണ്. ഈ ജാതിയിൽ ആണ് സ്വയം യോഗി ആദിത്യനാഥ് എന്ന് വിശേഷിപ്പിക്കുന്ന ഉത്തർപ്രദേശ് മുഖ്യമന്ത്രി അജയ് സിംഗ് ബിഷ്ടും പെടുന്നത്. സമീപഭാവിയിൽ നരേന്ദ്രമോദി എന്ന ബിംബത്തിനൊരു അസ്തമയം ഉണ്ടെങ്കിൽ പകരം ഉദിച്ചുയരാൻ ഹിന്ദു തീവ്രവാദികൾ ഒരുക്കി നിർത്തിയിരിക്കുന്ന ആൾരൂപം എന്ന് രാമചന്ദ്ര ഗുഹ വിശേഷിപ്പിച്ച അതേ യോഗി.

പെൺകുട്ടിയെയും കുടുംബത്തെയും പറ്റിയുള്ള വാർത്തകൾ ഞെട്ടിക്കുന്ന സ്ക്രോളുകളായി ദേശീയ മാധ്യമങ്ങളിൽ വന്നു പോയ്ക്കൊണ്ടിരുന്നു. പക്ഷേ പ്രബുദ്ധ കേരളത്തിലെ മാധ്യമങ്ങളുടെ മാധ്യമധർമ്മം അപ്പോഴും അവയെ സ്വീകരിക്കാനുള്ള പക്വത കൈവരിച്ചിരുന്നില്ല.

പശുക്കളെ മേയ്ക്കാൻ കൊണ്ടുപോയ വയലിൽ ചോരവാർന്ന് കിടക്കുന്ന മകളെ ആ അമ്മ കണ്ടെത്തി. അവളുടെ നാവ് മുറിച്ചു മാറ്റിയിരുന്നു, നട്ടെല്ല് തകർക്കപ്പെട്ടിരുന്നു, അനങ്ങാൻ കഴിയാത്ത അവസ്ഥയിലായിരുന്നു പെൺകുട്ടി. അലിഗഢിലെയും ഡൽഹിയിലെയും ആശുപത്രികളിലായി രണ്ടാഴ്ച്ച ക്കാലത്തോളം ആ പാവം പെൺകുട്ടി ജീവനു വേണ്ടി പോരാടി. ദൗർഭാഗ്യവശാൽ സെപ്റ്റംബർ 29 ആം തീയതി രാത്രി അവൾ മരണത്തിന് കീഴടങ്ങി. കഴിഞ്ഞ വർഷം നടന്ന കസ്റ്റഡി കൊലപാതകങ്ങളിൽ നാലിലൊന്നും വരുന്ന കൊലപാതകങ്ങളുടെയും ഉത്തരവാദികളായ ഡജ പോലീസ് പെൺകുട്ടിയുടെ മൃതദേഹം തട്ടിയെടുക്കുകയും ഗ്രാമത്തിന്റെ പ്രാന്തങ്ങളിലേക്ക് കൊണ്ടുപോവുകയും ചെയ്തു. മാതാപിതാക്കളെയും ഏതാനും മാധ്യമങ്ങളെയും വിളിപ്പാടകലെ തടഞ്ഞുനിർത്തി കൊണ്ട് ചപ്പു ചവറുകൾ കൂട്ടിയിട്ട് കത്തിച്ചാ മൃതദേഹത്തെ അവർ ദഹിപ്പിച്ചു. മകളുടെ മുഖം അവസാനമായി കാണാനുള്ള ഒരമ്മയുടെയും, ലോകം വിട്ടു പോയ തങ്ങളുടെ പ്രിയപ്പെട്ടവർക്ക് അവസാന ചടങ്ങുകൾ നടത്താനുള്ള അവകാശങ്ങളെയും തുടങ്ങി അനേകം അവകാശങ്ങളെ UP പോലീസ് മുഖം മറക്കാതെ തന്നെ നിഷേധിച്ചു.

ഫാസിസ്റ്റു ശക്തികളുടെ ആക്രമണങ്ങൾക്കെതിരെ പല്ലും നഖവും ഉയർത്തുന്നവരെന്ന് സ്വയം അവകാശപ്പെടുന്ന കേരളത്തിലെ മാധ്യമങ്ങൾ അവിടം മുതൽ ഹത്രാസിനെയും രാത്രികാല ചാനൽ ചർച്ചകളിലേക്ക് എടുത്തിട്ടു എന്നത് സാന്ദർഭികമായി ഓർക്കുന്നു.

ശവദാഹത്തിനു തൊട്ടടുത്ത ദിവസം തന്നെ പോലീസ് പെൺകുട്ടി ബലാത്സംഗം ചെയ്യപ്പെട്ടിട്ടില്ല എന്ന് പ്രഖ്യാപിച്ചു. അവൾ കൊല്ലപ്പെടുകയെ ഉണ്ടായിട്ടുള്ളൂ... അത്രമാത്രം.... ജാതി ആക്രമണങ്ങൾ എന്ന് പേരെടുത്തേക്കാവുന്ന ആ ക്രൂരതയിൽ നിന്നും ജാതിവശത്തെ സുരക്ഷിത സ്ഥാനങ്ങളിലേക്ക് യു. പി. പോലീസ് മാറ്റി നിർത്തി. യു. പി യിലെ പ്രതിപക്ഷമായ , കൗശിറാമിൽ നിന്ന് അംബേദ്കർ ആശയങ്ങളുടെ തുടർച്ച അപ്രഖ്യാപിതമായി ഏറ്റുവാങ്ങിയ BSP നേതാവ് മായാവതി, അടക്കമുള്ള രാജ്യത്തെ പ്രമുഖ രാഷ്ട്രീയ പാർട്ടികളുടെ നേതാക്കൾ ഹത്രാസിലേക്ക് ചുവടു വെച്ചു. തങ്ങളുടെ പാർട്ടി അനുയായികളാണ് പെൺകുട്ടിയുടെ

കുടുംബത്തിനു ആദ്യപിന്തുണ ന ൽകിയതെന്ന വിചിത്ര വാദവുമായി ആദ്യം പത്രസമ്മേളനം നടത്തിയത് ദളിത് ജാതിവ്യവസ്ഥയിൽ മുകളിലത്തെ ജാതിയിൽ എന്നവകാശപ്പെടുന്ന , എന്ന് കരുതപ്പെടുന്ന , ജാതവ് ജാതിയിൽ നിന്നും ഉയർന്നു വന്ന BSP നേതാവ് മായാവതിയാണ്. കമ്മ്യൂണിസ്റ്റ് പാർട്ടി പ്രതിനിധികളായി സഖാവ് യെച്ചൂരിയും സഖാവ് ബ്രിന്ദ കാരാട്ടും ആ കുടിലുകളിലെത്തി. ഹത്രസിനോട് ഏതാനും കിലോമീറ്ററുകൾ മാത്രം അകലെയുള്ള അമേട്ടിയിലെ മുൻ പാർലമെന്ററി അംഗമായിരുന്ന രാഹുൽ ഗാന്ധിയും സഹോദരി പ്രിയങ്ക ഗാന്ധിയും കോൺഗ്രസ് പ്ര തിനിധികളായി ഹത്രസിലേക്ക് പുറപ്പെട്ടു. നിരോധനാജ്ഞകളടക്കമുള്ള മാർഗ്ഗങ്ങളിലൂടെ യു. പി പോലീസ് ആ വെല്ലുവിളികളെ പ്രതിരോധിച്ചു. മറ്റൊരു രീതിയിൽ പറഞ്ഞാൽ നമ്മുടെ സംസ്കാരത്തെയും നടപ്പുരീതികളെയും കൊളുത്തിൽ നിന്നൊഴിവാക്കി സമൂഹത്തെ ശരിവെക്കുക. പിന്നെയും പിന്നെയും നാം അതിന് സാക്ഷ്യം വഹിച്ചുകൊണ്ടിരിക്കുന്നു വ്യക്തമായി നമ്മളിതു കണ്ടത് 2006 ൽ സുരേഖ ബോധവാംഗെയുടെയും അവരുടെ രണ്ട് കുട്ടികളുടെയും കൂട്ടക്കൊലയിലും അതിന്റെ നിഷ്ഠൂരതയിലുമാണ്. ബംഗ്ലാദേശിനെ ഇന്ത്യയുടെ അയൽവക്കത്തെ പരാജിത രാഷ്ട്രം എന്ന് ലോകം വിളിക്കുന്നതുപോലെയല്ല. ലോകത്തിലെ ഏറ്റവും വലിയ ജനാധിപ ത്യ രാഷ്ട്രത്തിലാണ് നാം ജീവിക്കുന്നത്. നമ്മൾ സ്വയം നിക്ഷ്പക്ഷ നിയമപാലനം ഉറപ്പാക്കുന്ന നിക്ഷ്പക്ഷ കോടതികൾ ഉള്ള ഇന്ത്യയിലാണ് നാം ജീവിക്കുന്നത്. നാണം കെട്ട ഈ ശവദാഹ പ്ര കടനത്തിനു ശേഷം സെപ്റ്റംബറിൽ തന്നെ മുപ്പതാം തീയ്യതി സി.ബി.ഐ നിക്ഷ്പക്ഷ കോടതി അത്തരത്തിലുള്ള ഒരു വിധി പുറപ്പെടുവിച്ചു. നീണ്ട 28 വർഷത്തെ വാദപ്ര തിവാദങ്ങൾക്ക് ശേഷം ആധുനിക ഇന്ത്യയെ വെട്ടിയെഴുതിയ ബാബരി മസ്ജിദ് തകർത്തതിന്റെ ഗൂഡാലോചന കേസിലെ വിധി. ഗൂഢാലോചന കേസിലെ കുറ്റം ആരോപിക്കപ്പെട്ട 32 പേ രെയും 1800 പേജ് വരുന്ന വിധിയെന്ന് പേരിട്ട ന്യായീകരണ നോട്ടെഴുതി കോടതി വെറുതെ വിട്ടു. സുപരിചിതമായ ആ പ്രമുഖരുടെ പേരുകൾ വിവരിച്ചു ഇനിയും അവരുടെ താരപ രിവേഷം ഉയർത്താൻ ആഗ്രഹമില്ലാത്തതിനാൽ ആ പേരുകൾ നിരത്തുന്നില്ല.

അതെ. ലോകത്തിലെ ഏറ്റവും വലിയ ജനാധിപ ത്യത്തിലാണ് നമ്മൾ ജീവിക്കുന്നത്. ഇപ്പോഴും വോട്ട് ചെയ്യാനുള്ള അവകാശം നമുക്കുണ്ട് എന്നതാണ് ഞാൻ ഇന്ന് ജനാധിപത്യത്തിനു ന ൽകുന്ന നിർവ്വചനം. അജയ് സിംഗ് ബിഷ്ടുവിനോ അദ്ദേഹത്തോടൊപ്പം നിൽക്കുന്ന മുസ്ലിം വിരുദ്ധനോ വോട്ടുകൾ നൽകാത്ത ഒരു നാളെ ഇന്ത്യയിൽ പ്രത്യക്ഷപ്പെട്ടേക്കാം. അന്നൊരുപ ക്ഷെ ഇന്നത്തെ ജനാധിപത്യത്തിന്റെ നിർവ്വചനം മാറ്റിയെഴുതേണ്ടി വന്നേക്കാം എന്നതിലുപ രി സാമൂഹികമായ ഒരു അസ്ഥിത്വം നമുക്ക് നേടാനാവുമോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

ആ കാലുകൾ നിലച്ചു. നീലക്കോട്ടും വട്ടമുഖവും വിയർപ്പുകൾ കൊണ്ട് നിറഞ്ഞൊഴുകി. ഇനിയും പിറകിലോട്ട് നടക്കാൻ വയ്യ! വഴി അവസാനിച്ചതുകൊണ്ടല്ല., സഞ്ചരിക്കേണ്ട ദൂരവും അഭിമുഖീകരിക്കേണ്ട ഇന്ത്യയെയും ഓർത്തുകൊണ്ട്.

1932 ഇൽ ഗാന്ധിജിയുടേയും കോൺഗ്രസിന്റെയും രാഷ്ട്രീയ - സമ്മർദ്ദങ്ങൾക്കിടയിലും വിട്ടുവീഴ്ച്ചകളുടെ ചതുപ്പുകൾ കൊണ്ടെങ്കിലും താൽക്കാലികമായി കെട്ടിയുയർത്തിയ പൂണെ ഉടമ്പടിയുടെ ചുവടുപിടിച്ച് കേവലം പത്തു വർഷത്തേക്ക് മാത്രം മതിയാകും എന്ന വിശ്വാസത്തിൽ ഭരണഘടനാ - നിർമ്മാണവേളയിൽ താൻ വാങ്ങിയെടുത്ത സംവരണം എന്ന ഐഡിയോളജിയുടെ പ്രസക്തി അടുത്തകാലത്തൊന്നും അസ്തമിക്കുകയില്ലെന്ന യാഥാർത്ഥ്യത്തെ ഉൾക്കൊണ്ട് അംബേദ്കർ മുന്നോട്ടു നടന്നു. നടന്ന്..നടന്ന് വെള്ളേപ്പങ്ങാടി തെരുവിലെ ത്രേസ്യേച്ചിയുടെ കടക്കരികിലെ ചുവരിൽ പിന്നെയും കയറിയിരുന്ന ആ മനുഷ്യൻ യാന്ത്രികമായ ദൈന്യതയിൽ ഇണപിരിഞ്ഞ ആ ചെറു പുഞ്ചിരി മുഖത്ത് വരുത്താൻ ശ്രമിച്ചു.

ആ ഏഴാം ക്ലാസുകാരന്റെ ഭാഷയിൽ പറഞ്ഞാൽ. പുള്ളി സ്കൂട്ടായി....!

# ജുറാസിക് പാർക്ക്

*Sreekant G V / S6 EEE*



ദിനോസറുകൾ തെരുവിൽ
കറുപ്പ് വെളുപ്പ്
പച്ച ചുവപ്പ്
വലുത് ചെറുത്
തടിച്ചത് കുറിയത്
പറക്കുന്നവ നടക്കുന്നവ
എല്ലാം മാംസഭുക്കുകൾ
അല്ല
പലതും പുല്ലു തിന്നുന്നു
അല്ല
അവരുടേത് മുഖംമൂടിയാണ്
അവരുടെ മൂടുപടത്തിനടിയിൽ
തെളിഞ്ഞ കോമ്പല്ലുകൾ കാണാം
അവരുടെ പാട്ടുകളിൽ
മുഴങ്ങുന്ന ദ്വേഷം
അവരുടെ പിന്നിൽ
മറ്റവരുടെ നീണ്ട നിര
അതെ
നാട്ടിലിറങ്ങാതിരിക്കാൻ
നമുക്കിനി കിടങ്ങുകൾ കീറാം
ആഴമുള്ള വീതിയുള്ള ജലം നിറഞ്ഞ
ഒരുമയുടെ കിടങ്ങുകൾ.





## രക്തസാക്ഷി

Gohul KV / S8 ECE

ഇരുളിന്റെ ശലഭങ്ങൾ അണയുന്ന നേരം
ഒരു വേള കാതോർത്ത് നിന്നു
അലറികരഞ്ഞിടുന്ന പ്രാണന്റെ രോദനം
മുഴങ്ങുന്നു ദൂരെയെങ്ങോ
കേൾക്കാത്ത മാത്രയിൽ നടന്നകന്നൊരെൻ
കണ്ണിൽ ഭീതി വിതച്ച തീ നാളങ്ങൾ
പച്ചമാംസത്തിൻ തീച്ചൂളയിൽ നിന്നു-
യരുന്നതോ അതോ ചുടു വെണ്ണീരിനാലോ
നിഷ്കളങ്കമായി കെഴുന്നൊരാ പൈതലിൻ
മുഖം ഒരു നോക്ക് കാണാതെ
നീങ്ങുവാനായില്ലെനിക്ക്
അ കുഞ്ഞു മിഴികളിലുയരുന്നത്
പകയുടെ തീജ്വാലകളല്ല
നിസ്സംഗതയുടെ ചുടുകണ്ണീർ ആണ്
ആ കണ്ണീരിൽ മുഴങ്ങുന്നത് കൊലവിളി അല്ല
തൻ  ഉയിരറ്റ്പോയതിൻ വേദന മാത്രം
ചുടു ചോരതൻ മണമുള്ള മണ്ണിൽ
രക്തദാഹിയാം നരാധമന്മാർക്കിടയിൽ
ദിശ തെറ്റി നിന്നൊരാപൈതലിനെ
കൈ ചേർത്ത് മാറോടണച്ചപ്പോൾ
ചുടുകണ്ണീരിനാൽ തിളച്ചോരു ചോര
സിരകളിലാകെ ഭീതി വിതച്ചു
ദൂരെയെങ്ങോ മരണ കാഹളം മുഴങ്ങുന്നു
വിശപ്പിനായി പോരടിക്കും മൃഗങ്ങളല്ല
മുത്തശ്ശി കഥകളിലെ ഹംക്കനല്ല
മർത്യനാണ് ചുറ്റും
രക്ഷപ്പെടുക വേഗം
എല്ലാത്തിനും മൂകസാക്ഷിയായി നിൽക്കും
മർത്യാ, കൺ തുറന്നു നോക്കുക നീ
തളംകെട്ടിനിൽക്കുന്ന ചോരയും
ചിതറിത്തെറിച്ച ജഢവും നിൻ
നിഴലു തന്നല്ലയോ?

എങ്കിലും അകലെയെങ്ങോ തെളിയുന്നു
മന്ദാര ചെമ്പൂക്കൾ വിരിയുന്ന കാലം
ഇടിനാദമായി കാതിൽ പതിയുന്നതന്നേ
സ്വാതന്ത്ര്യ ഗീതം ഭാവാർദ്ര ഗീതം

കൂർത്ത സ്വരങ്ങൾ ഒഴുകിയെത്തി
ചെവി മാത്രമല്ല മേലാസകലം തുളച്ചുകയറി
ഇതൊന്നും കേൾക്കാൻ വയ്യ
ചെവിക്കുഴിയിൽ ഈയം ഒഴിക്കാതെ മറ്റു മാർഗമുണ്ടായില്ല

# ദൃക്സാക്ഷി

Basil Moncy / S4ME



ടപ്പ് ടപ്പ്...
ചെക്കൻ വരുന്നുണ്ട്.

ടയറുരുട്ടിക്കൊണ്ട് ഏഴു വയസ്സു തോന്നിക്കുന്ന കുട്ടി അവിടെ എത്തി.ടയറും കോലും തിണ്ണയിൽ ചാരിയതിനുശേഷം വൃദ്ധന്റെ അരികിൽ വന്ന് നിന്നു.

മുട്ടിറക്കമുള്ള ഷർട്ട് കുടഞ്ഞപ്പോൾ കുറച്ചു പഴങ്ങൾ ചാടി തിണ്ണമേൽ വീണു. പലതും ചതഞ്ഞിരുന്നു. ചിലതിൽ കടിപ്പാടുകൾ. ഭേദമെന്ന് തോന്നിയ ഒരെണ്ണം വൃദ്ധന് നീട്ടി.

എവ്ടെയായിരുന്ന് കണ്ണേ?

ബാലൻ ശങ്കിച്ചു. പറഞ്ഞാൽ മൂപ്പൻ ക്ഷോഭിക്കും.

അയാൾ ഊഹിച്ചു. പറഞ്ഞിട്ട് കാര്യമില്ല. കുടിയിലെ ഇളയതുകൾക്ക് ശീലമായിക്കഴിഞ്ഞിരുന്നു.

മൂന്നാൾപൊക്കമുള്ള മതിൽ. അതിനുളളിൽ എന്താണെന്ന് ആർക്കും അറിയില്ല. അപ്പു പറയുന്നത് ഒരു കരിങ്കൽക്കൂടാണെന്നാ. തീ തുപ്പുന്ന ഒരു വലിയ ജീവിയുണ്ടത്രേ അതിൽ. ഒരു പരിധി വരെ ശരിയാണ്. ആകാശം മുട്ടുന്ന കുഴലിലൂടെ കറുത്ത പുകച്ചുരുളുകൾ അയച്ച് അത് കൂട്ടരെ വിളിക്കുകയാണ്. കൂടിനകത്ത് കുതറുമ്പോഴും രക്ഷപ്പെടാൻ നോക്കുമ്പോഴും ഭൂമി കുലുങ്ങുകയാണ്. സമയം കണക്കാക്കി മരച്ചോട്ടിൽ നിൽക്കലാണ് പുതിയ സായാഹ്ന വിനോദം. പഴങ്ങൾക്ക് വേണ്ടി അടിയാണ്. ദിവസവും കായ്കനികൾ തരുന്ന ജീവിയോട് കുട്ടികൾക്കെല്ലാം സഹതാപം തോന്നി. അതിന്റെ ദീനമായ അലർച്ച കാടിന്റെ നിശബ്ദതയിൽ മുഴങ്ങിയിട്ടും ആരും സഹായിക്കാനെത്തിയില്ല.

അബ്ടെ പൂകരുത് കണ്ണേ. കൊഴല് തുപ്പണത് ബെഷം.

കഥ എത്ര തവണ ആവർത്തിച്ചിട്ടും മൂപ്പൻ സ്വീകരിക്കുന്നില്ല.

മൂപ്പന്റെ മങ്ങിയ ആകാശത്തിന്റെ ഓരത്ത് ഇരുൾ പടർന്ന് കയറാൻ തുടങ്ങി. അഞ്ചു മണി ആയിരിക്കുന്നു. സൈറൺ മുഴങ്ങി. പരന്ന പച്ചപ്പിൽ നിന്ന് കിളികൾ നീല മാനത്തേക്ക് കുതിച്ചു, അഭയാർഥികളെപ്പോലെ.

അച്ഛൻ വരാറായി. മൂപ്പൻ പറഞ്ഞ വിഷത്തിന്റെ ഗന്ധമാണ് അച്ഛന്റെ ഷർട്ടിന്, അതേ നിറം. വിയർപ്പിന്റെ മണത്തെ കുഴിച്ചുമൂടി, അതിന്മേൽ ഒരു ശവകുടീരം പോലെ.

ബെഷം അച്ഛന്റെ കുപ്പായത്തിലും മൂപരേ.

വൃദ്ധൻ ബാലനെ വാരി മടിയിലിരുത്തി. കുരുന്നുനെഞ്ചിൽ കൈതലം അമർത്തി, ബെഷം ഇബ്ടേം.

പഴത്തിന്റെ രുചി മാറിയിരുന്നു. അയാളത് ദൂരത്തേക്ക് വലിച്ചറിഞ്ഞു.

പോറ്റി കാക്കും ഞങ്ങള, ഇല്ലേ മൂപ്പാ ?

ഇടതൂർന്ന വനം നിന്നിടം ശൂന്യമായിരുന്നു. അവിടേക്ക് നോക്കുമ്പോൾ അയാളുടെ നെറ്റിയിലെ വരകൾക്ക് ആഴം കൂടുന്നു. നെടുവീർപ്പോടെ അയാൾ ബാലനെ ശാസിച്ചു.

പോറ്റിയേം കാക്കണം മകനേ.

എഴുന്ന് നിൽക്കുന്ന എല്ലുകളിൽ താളമടിച്ചുകൊണ്ട് അയാൾ പാടാൻ തുടങ്ങി. പാട്ടിന്റെ മാറ്റൊലി ഏറ്റു പാടാറുള്ള പലതും അവിടെ നിന്ന് നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു.

# കണ്ണുകൾ കെട്ടേണ്ടിയിരുന്ന നീതിദേവത....

*Magazine Committee*

*"നിയമങ്ങളിൽ കെട്ടിപ്പൊക്കിയ സമൂഹം നിലനിൽപ്പിനു വേണ്ടി മാത്രമുള്ളതാകുന്നു ; മനുഷ്യനും വികാരങ്ങളും അവിടെ ചവച്ചുതുപ്പിയ ഉച്ചിഷ്ടങ്ങൾ മാത്രം"*

2016 - മാണ്ടിലെ ഏപ്രിൽ മാസം 25 ആം തീയതി, ഞായറാഴ്ച, നീതിന്യായവ്യവസ്ഥയുടെ കാവലാളുകളിൽ ഒരാളായ ജസ്റ്റിസ് ടി. എസ്.താക്കൂർ ഇന്ത്യ മഹാരാജ്യത്തെ പ്രധാനമന്ത്രിയുടെ മുന്നിൽ നിരുദ്ധകണ്ഠനായി കണ്ണീർവാർത്തു. ഇന്ത്യൻ മാധ്യമങ്ങളുടെ ക്യാമറക്കണ്ണുകൾ ആ നിമിഷങ്ങളെ ഒപ്പിയെടുത്ത് വീണ്ടും വീണ്ടും ജനങ്ങൾക്ക് ഇട്ടുകൊടുത്തു. ജനമത് കണ്ട് മിഴിച്ചുനിൽക്കുന്നതും നോക്കി അവർ ആസ്വദിച്ചിരുന്നു. റേറ്റിംഗ് തന്നെ പ്രധാനം...



തീർപ്പാകാതെ കിടക്കുന്ന കേസുകളിൽ തീർപ്പാകാതെ പോകുന്ന ജീവിതങ്ങളോടുള്ള ഭയത്തിൽ നിന്നുണ്ടായ നിസ്സഹായത ആയിരുന്നു ആ കണ്ണീരുകളിലെങ്കിലും ഇന്നിവിടെ നീതിന്യായവ്യവസ്ഥയുടെ കാര്യക്ഷമതയിൽ മേലുള്ള ഒരു പഠനം എന്ന സാഹസത്തിന് ഞാൻ മുതിരുന്നില്ല .കേവലവിദ്യാഭ്യാസം ലഭിച്ച ഇന്ത്യയിലെ ഒട്ടുമിക്ക ജനവിഭാഗങ്ങളും ഒരു പോലെ അംഗീകരിച്ചു പരാതിപ്പെടുന്ന ആ വിഷയത്തിൽ ഇനിയും ഒരു പഠനം എന്ന പ്രഹസനത്തിന്റെ ആവശ്യമില്ലെന്ന് തിരിച്ചറിയുന്നു. മറിച്ച് കാലങ്ങളായി ഞാൻ എന്നോടു തന്നെ പറഞ്ഞു വിശ്വസിപ്പിക്കാൻ ശ്രമിക്കുന്ന നീതിന്യായവ്യവസ്ഥയുടെ നിഷ്പക്ഷതയുടെ മുഖം എത്രമാത്രം നുണകളുടെ അകമ്പടി കൂട്ടിയലാണ് മനസ്സിനെ വഞ്ചിക്കാനാകുക എന്നതിലേക്കുള്ള ഒരന്വേഷണം.

വസ്തുനിഷ്ഠമായി മാത്രം പ്രവർത്തിക്കുന്ന കോടതികളും വസ്തുതകളിലും തെളിവുകളിലും മാത്രം ഊന്നി പുറപ്പെടുവിക്കുന്ന വിധികളും , ഇതെല്ലാമാണ് സാമാന്യജനത്തിനുമുൻപിൽ കോടതി എന്ന ബിംബം കെട്ടിയാടുന്ന വേഷം. അവിടെ നർത്തകനില്ല കാഥികനില്ല മേളക്കാരനില്ല, വസ്തുതകൾ മാത്രം .എന്നാൽ ആചാരങ്ങളും ആണധികാരബോധവും പാട്രിയാർക്കിയും തുടങ്ങി പുരോഗമന സമൂഹം കുടഞ്ഞെറിഞ്ഞ സാംസ്കാരിക മേലാപ്പുകൾക്കും കെട്ടിമാറാപ്പുകൾക്കും അബോധ്യാ വിധേയമായൊരു നീതിപീഠത്തെ ജനങ്ങളിൽ നിന്നും മറച്ചു പിടിക്കുന്നതിലാണ് ഇന്നിൻറെ നീതിന്യായവ്യവസ്ഥയുടെ നിലനിൽപ്പ്.

**ബലാത്സംഗവുമായി ബന്ധപ്പെട്ട് സമൂഹം രൂപീകരിച്ചെടുത്ത മിത്തുകളിൽ നിന്നുകൊണ്ടായിരിക്കണം നിഷ്പക്ഷ കോടതി അവിടെ വർത്തിച്ചതെന്നു വേണം കരുതാൻ. ബലാത്സംഗത്തിനിരയായ സ്ത്രീ അലറി കരയുന്നത് , സമൂഹത്തിൽ നിന്ന് ഒളിച്ചു ജീവിക്കുന്നത് , ആത്മഹത്യ....**

ബലാൽസംഗമായി ബന്ധപ്പെട്ട പല കേസുകളിലും വിധിയെഴുതാനായി നീതിയുടെ കാവലാളുകൾ പേന ചലിപ്പിക്കുമ്പോൾ കാണാം അടിത്തട്ടിലെവിടെയോ അടിഞ്ഞൂറിക്കിടക്കുന്ന സ്ത്രീവിരുദ്ധ പൊതുബോധം (misogyny) ആ പേനത്തുമ്പുകളിൽ കേന്ദ്രീകരിക്കുന്നത്. ഇത്തരത്തിൽ ബലാത്സംഗത്തിനിരയായ സ്ത്രീ ഉറങ്ങുന്നതും പൊട്ടിക്കരയാത്തതുമെല്ലാം ഉത്തമയായ സ്ത്രീക്ക് ചേർന്നതല്ലെന്ന് നിരീക്ഷിച്ചത് ചെറിയ കോടതികളല്ല . ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യത്തിലെ നീതിന്യായവ്യവസ്ഥ ഇത്തരം ആൺബോധ്യങ്ങളുടെയും മുൻധാരണകളുടെയും അടിസ്ഥാനത്തിൽ പുറപ്പെടുവിക്കുന്ന വിധി പ്രസ്താവനകളും മിഥ്യാനിരീ

ക്ഷണങ്ങളും ഉണ്ടാകുന്നത് എങ്ങനെയാണെന്നും എന്തുകൊണ്ടാണെന്നും പരിശോധിക്കപ്പെടേണ്ടതാണ്.

**1971 – ലെ മഥുര കേസ് ,ഇവിടെ ഇര അഥവാ പെൺകുട്ടി ദളിത് വിഭാഗത്തിൽ നിന്നുള്ളവളാണെന്ന വസ്തുത സമകാലിക ഇന്ത്യയിൽ നിന്നുകൊണ്ടുള്ള ഈ കേസിന്റെ പഠനത്തെ പ്രസക്തമാക്കുന്നു.**

ബാംഗ്ലൂരിലെ ബലാൽസംഗക്കേസിലെ സ്ഥാപന ഉടമക്ക് ജാമ്യം അനുവദിച്ചു കൊണ്ട് ബാംഗ്ലൂർ ഹൈക്കോടതി പങ്കുവച്ച ചില നിരീക്ഷണങ്ങളുണ്ട്. ബലാൽസംഗം ചെയ്ത് പുരുഷനൊപ്പം ഉറങ്ങുന്നത് ഉത്തമ - ഭാരതസ്ത്രീ സംസ്കാരത്തിന് യോജിച്ചതല്ലെന്ന് നിഷ്പക്ഷ ഹൈക്കോടതി വിധി പ്രസ്താവത്തിൽ കുറിച്ചിട്ടു. സംഭവം നടന്ന ദിവസം രാത്രി രാത്രി 11 മണിക്ക് യുവതി പ്രതിയുടെ ഓഫീസിൽ പോയതും, അത്താഴം കഴിച്ചതും എന്തിനാണെന്ന് നിഷ്പക്ഷ കോടതി ആരാഞ്ഞു. അവിടം കൊണ്ടും തീർന്നില്ല അതുകൊണ്ടുതന്നെ വിവാഹ വാഗ്ദാനം നൽകി ബലാൽസംഗം ചെയ്തു എന്ന വാദിയുടെ വാദത്തിന്റെ നിലനിൽപ്പിനെ കോടതി പരിഹസിച്ചു തള്ളി . ഫലത്തിൽ നിഷ്പക്ഷ കോടതിയുടെ നിരീക്ഷണ പ്രകാരം പ്രതി കുറ്റവിമുക്തൻ . ബലാത്സംഗവുമായി ബന്ധപ്പെട്ട് സമൂഹം രൂപീകരിച്ചെടുത്ത മിത്തുകളിൽ നിന്നുകൊണ്ടായിരിക്കണം നിഷ്പക്ഷ കോടതി അവിടെ വർത്തിച്ചതെന്നു വേണം കരുതാൻ. ബലാത്സംഗത്തിനിരയായ സ്ത്രീ അലറി കരയുന്നത് , സമൂഹത്തിൽനിന്ന് ഒളിച്ചു ജീവിക്കുന്നത് , ആത്മഹത്യ.... ഇതെല്ലാമാണ് സമൂഹം രൂപീകരിച്ചെടുത്ത മിത്തുകളിൽ ചിലത് .എങ്കിൽ തന്നെയും രാജ്യത്തെ കോടതികൾ ഇത്തരം പഴക്കംചെന്ന പാട്രിയാർക്കൽ ബോധങ്ങൾക്കൊപ്പം സഞ്ചരിക്കുന്നത് അങ്ങേയറ്റം അപകടകരമാണ്.

വിധിന്യായങ്ങളിലെ ഇത്തരം ക്രൂരതകൾ ഒറ്റപ്പെട്ട സംഭവങ്ങളായി കണ്ടൊഴിവാക്കാൻ കഴിയുന്ന ഒന്നായി തോന്നുന്നില്ല. 1977ലെ പ്രതാപ് മിശ്ര കേസ് ഇത്തരത്തിൽ സംഭവിച്ച നീതി നിഷേധ്യത്തിന്റെ മറ്റൊരുദാഹരണമാണ് .ഒഡീഷ സർക്കാർ കക്ഷിയായ ആ കേസിൽ കോടതി നടത്തിയ ഇടപെടലിനെ കേവലം നീതി നിഷേധമെന്നു പറഞ്ഞു ലളിതവൽക്കരിക്കാവുന്ന ഒന്നല്ല .അഞ്ചുമാസം ഗർഭിണിയായ ആ 23 വയസ്സുകാരിയെ വെപ്പാട്ടിയെന്നഭിസംബോധന ചെയ്യുന്ന തലങ്ങളിലേക്ക് വരെ കോടതി എത്തിച്ചേർന്നു. വിവാഹിതനായ പുരുഷന്റെ വെപ്പാട്ടിയായി ജീവിക്കുന്ന സ്ത്രീ പുരുഷന്റെ സമ്മതത്തോടെ ലൈംഗിക ബന്ധത്തിൽ ഏർപ്പെടുകയായിരുന്നുവെന്നും ,പരിക്കുകളില്ലാത്തതിനാലും ,പൊട്ടിക്കരയാതെ തേങ്ങി മാത്രം കരഞ്ഞതിനാലും സ്ത്രീ സമ്മതം നൽകിയിരിക്കാമെന്നാണ് കോടതി നിരീക്ഷിച്ചത് . ബലാൽസംഗം നടന്ന ദിവസം തന്നെ ഗർഭചിത്രം നടക്കാതെ ഏതാനും ദിവസം കഴിഞ്ഞു മാത്രം നടന്നതിനാലും സ്ത്രീയുടെ വാദങ്ങളെ തള്ളിക്കളയുന്നു എന്ന് മെഡിക്കൽ ജേർണലുകളിലെ വിചിത്രതയെ അടിസ്ഥാനപ്പെടുത്തി കോടതി കണ്ടെത്തി. നിഷ്പക്ഷ കോടതിയുടെ മുഖം ഊട്ടിയുറപ്പിക്കാൻ കണ്ടെത്തിയ ഹീനമായ വഴികൾ. അവിടെയും പ്രതികൾ കുറ്റവിമുക്തർ

സമയചക്രം ഒരു ആറു വർഷം കൂടി പിന്നോട്ട് കറക്കിയാൽ അവിടെയും ഒരിക്കൽക്കൂടി കാണാം നീതിന്യായവ്യവസ്ഥ ചരിത്രത്തിൽ കോറിയിട്ട സാമൂഹിക അന്ധകാരത്തിന്റെ കറുത്ത മുനകൾ. 1971 - ലെ മഥുര കേസ് ,ഇവിടെ ഇര അഥവാ പെൺകുട്ടി ദളിത് വിഭാഗത്തിൽ നിന്നുള്ളവളാണെന്ന വസ്തുത സമകാലിക ഇന്ത്യയിൽ നിന്നുകൊണ്ടുള്ള ഈ കേസിന്റെ പഠനത്തെ പ്രസക്തമാക്കുന്നു. പതിനാറുകാരിയായ പെൺകുട്ടിയെ പോലീസുകാർ ബലാത്സംഗം ചെയ്ത കേസിൽ പ്രതികളെ കുറ്റവിമുക്തരാക്കിയ സുപ്രീം കോടതി നടപടി വിമർശനങ്ങൾക്ക് വഴി തുറന്നിരുന്നു .ഇന്നുള്ളതുപോലുള്ള നവമാധ്യമ സാധ്യത അന്നില്ലാത്തതിനാലായിരിക്കണം വിമർശനങ്ങൾക്കും പ്രതിഷേധങ്ങൾക്കും വേണ്ടത്ര നില കിട്ടാതെ പോയി .

പെൺകുട്ടി ലൈംഗികബന്ധം ശീലിച്ച ആളാണെന്നും അതിനാൽ സമ്മതം നൽകിയിരിക്കാമെന്നുമായിരുന്നു കോടതി നിരീക്ഷണം. 1979 ൽ കേസ് പരിഗണിച്ച പരമോന്നത നീതി പീഠത്തിന്റെ മൂന്നംഗബെഞ്ചിന്റെ അഭിപ്രായങ്ങൾ കേട്ടു തലതാഴ്ത്തി മൗനം കൊണ്ട് ആ ബാലികക്ക് മുന്നിൽ ക്ഷമ അഭ്യർത്ഥിക്കാനെ പൊതുസമൂഹത്തിന്റെ മനസാക്ഷിക്ക് സാധിച്ചുള്ളൂ. പെൺകുട്ടിയുടെ ശരീരത്തിൽ മുറിവുകളില്ല , അപായം മുഴക്കിയില്ല , ലൈംഗികബന്ധത്തിലേർപ്പെടാൻ പെൺകുട്ടി പോലീസുകാരെ നിർബന്ധിച്ചതാകാം എന്ന് വരെ പ്രഖ്യാപിക്കുന്ന

തരത്തിലുള്ള തരംതാണ അനുമാനങ്ങൾ നീതിപീഠത്തിന്റെ ഭാഗത്തുനിന്നുമുണ്ടായി. രാജ്യത്തിൻറെ പലഭാഗത്തുനിന്നും പ്രതിഷേധങ്ങൾ ഉയർന്നു പൊങ്ങിയെങ്കിലും കത്തിപ്പടരാനുള്ള ഊർജ്ജം അതിനില്ലാതെ പോയി. കേസ് കോടതി പിന്നീട് പുനപരിശോധിച്ചു

2013 ൽ നിർഭയകേസിനു ശേഷം ഉടച്ചുവാർക്കപ്പെട്ട ബലാൽസംഗ നിർവചനത്തെ ഈ സംഭവത്തിന്റെ പശ്ചാത്തലത്തിൽ കൊണ്ടുവന്നു പരിശോധിച്ചാലാണ് അന്നത്തെ കോടതി നിലപാട് എത്രത്തോളം ക്രൂരമായിരുന്നുവെന്ന് നമുക്ക് മനസ്സിലാവുക

*"ഒരു സ്ത്രീ ലൈംഗിക തൊഴിലാളി ആയിക്കൊള്ളട്ടെ , മുൻപ് ലൈംഗിക ബന്ധത്തിലേർപ്പെട്ടവളായിക്കൊള്ളട്ടെ , ലഹരിയോ വിവാഹവാഗ്ദാനമോ നൽകിയുള്ള നിർബന്ധിത ലൈംഗികബന്ധമോ ആയിക്കൊള്ളട്ടെ അതെല്ലാം ബലാത്സംഗമായി പരിഗണിക്കാം"* എന്നതാണ് നിലവിലെ നിയമം.

നാലോ അഞ്ചോ പതിറ്റാണ്ടുകൾ മുൻപ് ഒരപരിഷ്കൃത സമൂഹത്തിൽ നടന്ന സംഭവമെന്ന് സാധൂകരിച്ച് കടന്നുകളയാൻ തോന്നുന്നുവോ ?....ഒരു നിമിഷം നിങ്ങൾക്ക് തെറ്റി

വർഷം 2019 മാണ് ,മുൻ മന്ത്രിയും ബിജെപി നേതാവുമായിരുന്ന ചിന്മയാനന്ദക്ക് ബലാത്സംഗക്കേസിൽ ജാമ്യം അനുവദിച്ചു കൊണ്ട് അലഹബാദ് ഹൈക്കോടതി ചില ന്യായീകരണ നോട്ടുകളെഴുതി .
*" തൻറെ ചാരിത്ര്യത്തിനു ആപത്തുണ്ടായ ഘട്ടത്തിൽ , ഒരു പെണ്കുട്ടി , ആ സംഭവത്തെക്കുറിച്ച് പറയാതെ നിന്നുവെന്നത് അമ്പരപ്പിക്കുന്ന പെരുമാറ്റമാണ് . അത് വാദിഭാഗത്തിന്റെ കഥയിലെ ചാതുര്യം വ്യക്തമാക്കുന്നതാണ് . ചിന്മയാനന്ദക്കെതിരെ ആരോപണമുന്നയിച്ച പെൺകുട്ടി പത്തു മാസത്തോളം അദ്ദേഹത്തിൻറെ സംരക്ഷണയിലായിരുന്നുവെന്നും അദ്ദേഹവുമൊത്ത് സ്വകാര്യനിമിഷങ്ങൾ പങ്കുവെച്ചുവെന്നതും അസ്വസ്ഥാജനകവും ആശങ്കാകുലവുമാണ് "*
ഈ വരികൾ ഏതെങ്കിലും പാർട്ടി പത്രം തങ്ങളുടെ പക്ഷം പറയുന്നതോ നിലപാട് വ്യക്തമാക്കുന്നതോ അല്ല. അലഹബാദ് ഹൈക്കോടതി എന്ന ആ ശ്രേഷ്ഠ നീതിപീഠം ചരിത്രത്തിൽ കുറിച്ച വാക്കുകളാണ്. നടന്നത് ബലാത്സംഗമല്ലെന്നും ഒരു സേവനത്തിന് പകരം മറ്റൊരു സേവനമാണെന്നും നിരീക്ഷിച്ച് വസ്തുതാനിഷ്ഠമായ കോടതി പ്രതിക്ക് ജാമ്യം നൽകി.

പുരുഷ മേൽക്കോയ്മയും സ്ത്രീവിരുദ്ധതക്കും അടിമപ്പെട്ടുകൊണ്ടുള്ള ഇത്തരം സംഭവങ്ങൾ അന്വേഷിച്ചു പോയാൽ ഉദാഹരണബാഹുല്യം കാരണം നാം ബുദ്ധിമുട്ടും എന്ന് തീർച്ച. എങ്കിലും ഉണ്ടാകുന്ന വാർത്തകളെയും മറ്റും കോടതിയലക്ഷ്യത്തിന്റെയും ഭരണഘടനാ സ്വാതന്ത്ര്യത്തിന്റെയും തണൽ പിടിച്ച് സുരക്ഷിത സ്ഥാനങ്ങളിലേക്ക് ഒതുക്കി നിർത്തുന്നതിൽ കോടതി ഏറെക്കുറെ വിജയിച്ചു എന്നതിനാൽ നാം അറിഞ്ഞില്ല എന്ന് മാത്രം.

ഇത്തരം വിധികൾ കൾ കേവലം ആണധികാരത്തിൽ നിന്ന് ഉരുത്തിരിഞ്ഞുവരുന്ന ഒന്ന് മാത്രമല്ല മറിച്ച് സാമൂഹികാസമത്വങ്ങൾ കൊണ്ട് കലുഷിതമായ ഒരു സമൂഹത്തിൽ നിന്നും പെട്ടെന്നൊരു വീടുതൽ പ്രഖ്യാപിക്കാനുള്ള ധൈര്യമില്ലായ്മ കൂടിയാണ് . അപ്രഖ്യാപിതമായ ഒരു അടിമത്തം കോടതികളും സംസ്കാരവും തമ്മിലുള്ള നിലനിൽപ്പിനുവേണ്ടിയാണെന്ന് പലരും വിലയിരുത്തുന്നു, അതാണപകടവും. ബലാത്സംഗത്തെ സ്ത്രീയുടെ പ്രലോഭനമായി കണ്ടുകൊണ്ടുള്ള വിധികൾ ഇത്തരമൊരടിമത്തിന്റെ ബാക്കിപത്രങ്ങളാണ് . അത്തരത്തിലൊന്നാണ് സഹപാഠിയെ ബ്ലാക്ക് മെയിൽ ചെയ്തു ബലാത്സംഗം ചെയ്ത മൂന്നു നിയമ വിദ്യാർത്ഥികൾക്ക് ജാമ്യം നൽകിക്കൊണ്ടുള്ള ഉള്ള 2017 ലെ പഞ്ചാബ് - ഹരിയാന ഹൈക്കോടതി വിധി . അബദ്ധം ആൺകുട്ടികൾക്ക് സംഭവിച്ചത് പെൺകുട്ടിയുടെ കുത്തഴിഞ്ഞ പെരുമാറ്റം കൊണ്ടായിരുന്നുവത്രേ . സിന്ദൂരം തൊടാത്തതിന്റെ പേരിൽ ഭർത്താവിന് വിവാഹമോചനം നൽകാൻ വിധിച്ചു കൊണ്ടുള്ള ഹൈക്കോടതി വിധിയെ തിരിഞ്ഞുനിന്ന് കയ്യടിക്കുന്ന രീതിയിലേക്ക് കോടതികൾ നമ്മെ മാറ്റുന്നുവോ ...?

**അപ്രഖ്യാപിതമായ ഒരു അടിമത്തം കോടതികളും സംസ്കാരവും തമ്മിലുള്ള നിലനിൽപ്പിനുവേണ്ടിയാണെന്ന് പലരും വിലയിരുത്തുന്നു, അതാണപകടവും.**

പ്രബുദ്ധമെന്ന് അഹങ്കരിക്കുന്ന കേരളത്തിലെ കോടതി നിലപാടുകൾക്കും പാട്രിയാർക്കൽ കാഴ്ചപ്പാടുകൾക്കും ഇടയിലുള്ള അന്തർധാര

വിശകലനം ചെയ്യാതെ പോകുന്നത് ശരിയല്ല . 2016 നവംബർ 2 നായിരുന്നു സംഭവം , നവജാതശിശുവിന് അഞ്ചുനേരത്തെ ബാങ്കു വിളിക്ക് ശേഷമേ മുലപ്പാൽ നൽകാൻ പാടുള്ളൂവെന്ന് ഭർത്താവ് നിർദ്ദേശിച്ചു എന്നതാണ് കേസ് . ഡോക്ടർമാരും പോലീസും ഇടപെട്ടിട്ടും ഇയാൾ നിലപാടിൽ ഉറച്ചു നിന്നു .ഭാഗ്യലബ്ധിക്കു വേണ്ടി സിദ്ധന്റെ നിർദ്ദേശമുണ്ടായിരുന്നുവെന്നായിരുന്നു അയാളുടെ വാദം . കുഞ്ഞിൻറെ ജീവനുപോലും ഭീഷണിയായ സംഭവത്തിൽ കളക്ടറും പോലീസും ബാലാവകാശ കമ്മീഷനും നേരിട്ടിടപെടുകയായിരുന്നു . കേസിൽ താമരശ്ശേരി ജുഡീഷ്യൽ ഫസ്റ്റ് ക്ലാസ് കോടതി മാതൃകാപരം എന്ന് വിളിച്ചു പരിഹസിക്കാവുന്ന വിധി പുറപ്പെടുവിച്ചു . ഒന്നാം പ്രതിയായ അമ്മ ബാലനീതി നിയമത്തിലെ 75 87 വകുപ്പുകൾ പ്രകാരം ആയിരം രൂപ പിഴയടക്കാനും കോടതി പിരിയുന്നതു വരെ കോടതിക്ക് മുന്നിൽ നിൽക്കാനുമായിരുന്നു വിധി . മറ്റു പ്രതികളായ സിദ്ധനെയും ഭർത്താവിനെയും വെറുതെ വിട്ടു. പോലീസ് സിദ്ധനേയും യുവതിയുടെ ഭർത്താവിനേയും അറസ്റ്റ് ചെയ്തിരുന്നെങ്കിലും ശിക്ഷ അമ്മയ്ക്ക് മാത്രമായി ഒതുങ്ങിപ്പോയതിലെ അസമത്വത്തെയാണ് ഞാനിവിടെ ശ്രദ്ധയിൽപ്പെടുത്താൻ ആഗ്രഹിക്കുന്നത്. അമ്മയുടെ ബുദ്ധിയിൽ ഉദിച്ച ആശയം അല്ലാതിരുന്നിട്ടും കുടുംബ വ്യവസ്ഥിതികളിൽ പൊതുവേ സ്വീകാര്യതയില്ലാത്ത സമൂഹവുമാണെന്നിരിക്കയാണ് സ്ത്രീയെ മാത്രം ശിക്ഷിച്ചു കൊണ്ടുള്ള ഇത്തരമൊരു കോടതി വിധി.

**ദൗർഭാഗ്യകരമായ വസ്തുത എന്തെന്നാൽ രാജ്യത്തെ നീതിന്യായ രംഗത്തെ ഭാഷയും ശൈലികളും പുരുഷാധിപത്യത്തിന്റെ പക്ഷം ചേരുന്ന വാർപ്പ് മാതൃകയിലുള്ളതും സ്ത്രീകളെ രണ്ടാംകിടയായി പരിഗണിക്കുന്നതുമാണ് .**

വനിതാ ജഡ്ജിമാർ അടങ്ങിയിരുന്ന ബെഞ്ചായിരുന്നു ഇത്തരം കേസുകൾ പരിഗണിച്ചിരുന്നതെങ്കിൽ വിധി മറ്റൊരുവിധത്തിൽ ആയേനെ എന്നൊരു നിരീക്ഷണമുണ്ട്. ഇവിടെ യാണ് നിലനിൽക്കുന്ന വ്യവസ്ഥിതികളിൽ സ്ത്രീകളെ കരുതുന്ന രീതിയെ പറ്റിയും പ്രോഗ്രസീവ് ആയ മാറ്റങ്ങൾക്ക് വേണ്ടിയുള്ള പൊളിച്ചെഴുത്തലുകളുടെ ആവശ്യകതയെപ്പറ്റിയുമുള്ള ചർച്ചകൾ പ്രാധാന്യമർഹിക്കുന്നത്.

ലിംഗ നീതിയുമായി ബന്ധപ്പെട്ട കേസുകൾ കൈകാര്യം ചെയ്യുന്ന ബഞ്ചിൽ സ്ത്രീപ്രാതിനിധ്യമുണ്ടായാൽ അത് ഗുണകരമായ ഫലങ്ങളുണ്ടാക്കുമെന്ന് പല പഠനങ്ങളും തെളിയിച്ചിട്ടുണ്ട്. ദൗർഭാഗ്യകരമായ വസ്തുത എന്തെന്നാൽ രാജ്യത്തെ നീതിന്യായ രംഗത്തെ ഭാഷയും ശൈലികളും പുരുഷാധിപത്യത്തിന്റെ പക്ഷം ചേരുന്ന വാർപ്പ് മാതൃകയിലുള്ളതും സ്ത്രീകളെ രണ്ടാംകിടയായി പരിഗണിക്കുന്നതുമാണ് . രാജ്യത്തെ പരമോന്നത കോടതിയുടെ വിധിയിൽ നിയമപരമായി വിവാഹിതരാകാത്ത ദമ്പതികളിൽ (live-in relationship) സ്ത്രീയെ കീപ് എന്ന് വിശേഷിക്കുമ്പോൾ സ്ത്രീകളെ കീപ് ചെയ്യാനുള്ള വസ്തുവകയായാണ് നീതിപീഠം തന്നെ കാണുന്നതെന്ന് കരുതേണ്ടിവരുന്നു. കോടതി വിധികളെ നിയമങ്ങളായി കാണുന്ന ഈ രാജ്യത്ത് ഇത്തരത്തിലുള്ള വിധിന്യായങ്ങൾ ജനതയുടെ മനസ്സിൽ അവരറിയാതെ തന്നെ അടിച്ചേൽപ്പിക്കുന്ന സ്ത്രീവിരുദ്ധ പുരുഷാധിപത്യ ചിന്തകളുടെ സങ്കലനമായി വേണം കാണാൻ.

1922 ഇന്ത്യയിൽ സ്ത്രീകൾക്ക് നിയമം പ്രാക്ടീസ് ചെയ്യാനുള്ള അനുമതി ലഭിച്ചു . എങ്കിലും അഭിഭാഷകവൃന്ദങ്ങൾക്കിടയിൽ നീണ്ട 87 വർഷത്തെ കാത്തിരിപ്പു വേണ്ടി വന്നു ഇന്ത്യയിലെ ആദ്യ വനിതാ അഡീഷണൽ സോളിസിറ്ററി ജനറൽ രൂപം



കൊള്ളാൻ.ഇതുവരെയും ഒരു വനിതാ സോളിസിറ്ററി ജനറലോ അറ്റോർണി ജനറലോ നമുക്കുണ്ടായിട്ടില്ല. നിലവിലെ അവസ്ഥ എടുത്താൽ 30 പേരടങ്ങുന്ന സുപ്രീംകോടതി ജഡ്ജ് പാനലിൽ കേവലം രണ്ട് പേരിലേക്ക് ഒതുങ്ങുന്നു സ്ത്രീ പ്രാതിനിധ്യം. ജസ്റ്റിസ് ഇന്ദു മൽഹോത്രയും ജസ്റ്റിസ് ഇന്ദിരാ ബാനർജിയും. നിലവിലെ ബാർ കൗൺസിൽ ഭാരവാഹികളിൽ ഒരു സ്ത്രീ പോലുമില്ല .ഇതുവരെ ഒരു സ്ത്രീ പോലും ബാർ കൗൺസിൽ ചെയർപേഴ്സണോ വൈസ് ചെയർപേഴ്സണോ ആയിട്ടില്ല .

സുപ്രീം കോടതി രൂപപ്പെട്ട് 40 വർഷത്തിനുശേഷമാണ് ആദ്യ വനിതാ ജഡ്ജിയെ ഇന്ത്യക്ക് ലഭിക്കുന്നത് , ഫാത്തിമ ബീവി .എങ്കിലും പരമോന്നത നീതിപീഠത്തിന്റെ ചരിത്രത്തിൽ ഒരു വനിതാ ചീഫ് ജസ്റ്റിസിന് വേണ്ടി പരതുമ്പോൾ എഴുതുന്ന ഈ നിമിഷം വരെയും നിരാശപ്പെടാനേ എനിക്ക് കഴിഞ്ഞിട്ടുള്ളൂ. ബാറിൽ നിന്ന് നേരിട്ട് അപ്പോയന്റ് ചെയ്ത ആദ്യ വനിതാ ജഡ്ജിയാണ് ഇന്ദു മൽഹോത്ര , അതും സുപ്രീം കോടതി രൂപപ്പെട്ട് 68 വർഷത്തിനു ശേഷം മാത്രം.

ഇവിടെയാണ് നീതിന്യായവ്യവസ്ഥ സ്വയം തിരുത്തലിന് വിധേയമാകേണ്ടത്. കാരണം ഇന്നും സത്യസന്ധമായി വർത്തിക്കുന്ന നീതിപീഠത്തെ അവസാനത്തെ ആശ്രയമായി കാണുന്ന വലിയൊരു വിഭാഗം ഇന്ത്യയിലുണ്ട് . ആരോപണങ്ങളിലും മറ്റും പെട്ട് ആടിയുലയുമ്പോഴും നീതിന്യായവ്യവസ്ഥ എന്ന ആ പടുകൂറ്റൻ വൃക്ഷം മൂല്യങ്ങളിലും ധർമ്മങ്ങളിലും വേരൂന്നി നിലകൊള്ളണമെന്ന് ആഗ്രഹിക്കുന്നവരാണ് ഓരോരുത്തരും . അവിടേയ്ക്ക് എന്നോ പാർശ്വവൽക്കരിക്കപ്പെടേണ്ടിയിരുന്ന ചിന്താഗതികളുടെ കടന്നുകയറ്റം ഉണ്ടാകുന്നത് അനുവദിച്ചുകൂടാ . നിർഭയ സംഭവത്തിനുശേഷം 2013 ൽ റേപ്പ് നിയമത്തിൽ ഭേദഗതി വരുത്തിയെങ്കിലും ജെൻഡർ വിഷയങ്ങളിൽ ഇപ്പോഴും വേണ്ടത്ര സംവേദനക്ഷമത കൈവരിക്കാൻ ജഡ്ജിമാർക്കും അഭിഭാഷകർക്കുമൊന്നും കഴിഞ്ഞിട്ടില്ല എന്നാണ് പല വിധികളും വെളിപ്പെടുത്തുന്നത് . മുൻവിധികൾ മാറ്റിവച്ചു കൊണ്ടുള്ള പാർലമെന്റിന്റെ കളക്റ്റീവ് ആയ ഇടപെടലുകളും കൂടിയുണ്ടെങ്കിലേ നാം വിഭാവനം ചെയ്യുന്ന നിഷ്പക്ഷത നീതിപീഠങ്ങൾക്ക് കൈവരിക്കാനാകൂ. അതുകൊണ്ടുതന്നെ ഒരു പൗരൻ എന്ന നിലയിൽ മികച്ചൊരു പാർലമെന്റിനെ തെരഞ്ഞെടുക്കാനുള്ള ഉത്തരവാദിത്തവും ഈ പ്രക്രിയയിലെ അവിഭാജ്യ ഘടകമാണെന്ന് നാമോരോരുത്തരും മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഇന്നവൾക്കു വേണ്ടി ഞങ്ങൾ ചിരിക്കും.
പക്ഷെ ഇക്കാലമത്രയും,ഇന്നലെ വരെ, ഞങ്ങളവൾക്കു
വേണ്ടി കരയുകയായിരുന്നു. അതുകണ്ട് കൂടെക്കരയുവാൻ
തന്നെയാണോ ഇനിയും നിങ്ങളുടെ തീരുമാനം...?

ഒരു രാജ്യം .ഒരു പതാക.ഒരു ഭരണഘടന



My Name is Aamir... *Surya / S4 ECE*

ജനാധിപത്യമാണ് .ഓരോ പൗരനും തുല്യരാണ് .അതുകൊണ്ട് തന്നെ ഓരോ പൗരന്റേയും മേൽ അനുശാസിക്കപ്പെടേണ്ട നിയമങ്ങളും തുല്യമായിരിക്കണം .ജനാധിപത്യമെന്ന ഒരൊറ്റ വാക്കിൽ ഇതെല്ലാം ഉൾപ്പെടും .എന്നാൽ ലോകത്തിന്റെ ഏറ്റവും വലിയ ജനാധിപത്യമായ ഇന്ത്യ നിലനിൽക്കുന്നത് തന്നെ അതിന്റെ വ്യത്യസ്തതയിലാണ് .നാനാത്വത്തിൽ ഏകത്വം എന്ന് ഓമനപ്പേരിട്ട് വിളിക്കുന്ന ആ ഒരു വസ്തുത ഓരോ പൗരനും സ്വീകരിച്ചതുകൊണ്ട് മാത്രമാണ് ഇന്ന് കാണുന്ന ഇന്ത്യയിലേക്ക് നമ്മളെല്ലാം പിടിച്ചുയർന്ന് കയറി വന്നതും. അഭിമാനിക്കപ്പെടേണ്ടതും എന്നാൽ ചിലപ്പോൾ അപമാനിതരായി തല കുനിക്കേണ്ടിയും വരുന്ന ഒരു വലിയ ചരിത്രമുള്ള നാടാണ് നമ്മുടേത്. 550 നാട്ടുരാജ്യങ്ങളിൽ നിന്ന് ഇന്ത്യ എന്ന ഏക രാജ്യത്തിലേക്കുള്ള പരിവർത്തനം ഒട്ടും തന്നെ എളുപ്പമായിരുന്നില്ല. വിഭജനം എന്ന ചോരപ്പുഴയിൽ നിന്നും നമ്മുടെ രാജ്യത്തിന് ഇന്നേ വരെ പൂർണ്ണമായി കരകയറാൻ സാധിച്ചിട്ടും ഇല്ല .

1947 - ൽ ഇന്ത്യ - പാക് ആദ്യ യുദ്ധം നടന്നതു മുതൽ ഇന്നും ഇരു രാഷ്ട്രങ്ങൾ തമ്മിൽ ഉരുത്തിരിയുന്ന സംഘർഷങ്ങൾ 73 വർഷം മുൻപത്തെ രക്തരൂക്ഷിതമായ പാരമ്പര്യത്തിന്റെ ബാക്കിപത്രമാണ് .ചെകുത്താനും കടലിനും നടുവിൽ എന്നപോലെ ഇതിനെല്ലാം സാക്ഷ്യം വഹിക്കാനായി ഭൂമിയിലെ പറുദീസയും . പറുദീസ എന്നത് വെറുമൊരു വിളിപ്പേരായി മാത്രം ചുരുങ്ങിയിരിക്കുകയാണ് കഷ്മീർ നിവാസികൾക്ക് .സ്വാതന്ത്ര്യത്തിന് ശേഷം ഇന്ന് വരെ ഏകദേശം 42,000 മനുഷ്യരാണ് തീവ്രവാദം മൂലം കൊല്ലപ്പെട്ടത്. ഇങ്ങനെ ദുരിതങ്ങൾ അനുഭവിച്ച് വന്ന ഒരു ജനതയ്ക്ക് ഇന്ന് ഒരു മാനുഷിക പരിഗണന പോലും നൽകുന്നില്ല എന്നതാണ് സത്യം . കാരണം വളരെ ലളിത മാണ് ... പലർക്കും . നമ്മുടെ ഭരണപക്ഷത്തോട് ചോദിച്ചാൽ പൂർത്തിയാകാത്ത ഒരു കച്ചവടം ഒന്ന് വ്യത്തിയായി തീർത്തതാണ് എന്നാവും ഉത്തരം. രണ്ടാമതൊരു പതാക .. രണ്ടാമതൊരു ഭരണഘടന..... ശരിയാണ് ,ഒന്നാലോചിച്ചാൽ കാഷ്മീർ വിഭജനത്തിന്റെ പൂർത്തിയാകാത്ത ഒരു കച്ചവടം തന്നെയാണ് .അന്ന് ,73 വർഷങ്ങൾക്ക് മുൻപ് അങ്ങനെ ഒരവസ്ഥ വന്നതുകൊണ്ട് മാത്രമാണ് കഷ്മീറിന് പ്രത്യേക സംസ്ഥാന പദവി നൽകുന്ന Article 370 നമ്മുടെ ഭരണഘടനയിൽ സ്ഥാനം പിടിച്ചത്. ഈ കാലഘട്ടത്തിലും അതിന് പ്രസക്തി ഉള്ളതുകൊണ്ട് തന്നെയാണ് കഴിഞ്ഞ വർഷം വരെ Article 370 നിലവിൽ നിന്നത്.

കാഷ്മീർ ഇന്ത്യയുടെ ബാക്കി സംസ്ഥാനങ്ങൾ വെച്ച് നോക്കുമ്പോൾ പ്രത്യേകസ്ഥാനം അർഹിക്കുന്നതാണ് .തീവ്രവാദവും വിഘടനവാദവും അത്രമേൽ കഷ്ടസ്ഥിതി കൊണ്ടുവന്ന ഒരു സംസ്ഥാനം വേറെ ഇല്ല . ഇന്നും അവരതിന് ഇരകളാണ് .ഇതിന്റെയെല്ലാമിടയിലാണ് 5 ആഗസ്റ്റ് 2019 എന്ന ഭയാനകരമായ ദിവസത്തിൽ ആ പ്രത്യേക പദവി പിഴുതെറിയപ്പെട്ടത്. അതായത് ആ്യശേരഹല 370 നിഷ്ക്രിയമാക്കി.

ആഖജ സർക്കാർ നിലവിൽ വരുന്നതിന് മുന്നോടിയായി അവർ തന്ന വാഗ്ദാനങ്ങളിൽ ഒന്നായിരുന്നു ഈ പ്രവർത്തി. തങ്ങളുടെ വിജയവാഗ്ദാനങ്ങൾ നടപ്പിലാക്കി വരുന്നതിന്റെ ഭാഗമായി അവരിതും നടപ്പിലാക്കി .എന്നിരുന്നാലും ഒരു ദേശത്തെ ജനങ്ങളെ വളരെയധികം ബാധിക്കുന്ന ഈ ഒരു തീരുമാനം എടുക്കുന്നതിന് മുൻപ് ആ ജനങ്ങളോടും അവിടുത്തെ ജനപ്രതിനിധികളോടും അഭിപ്രായം തേടുക എന്നത് ലോകത്തിന്റെ ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രത്തിന്റെ തലപ്പത്തിരിക്കുന്നവർക്ക് അറിവില്ലാത്ത കാര്യമല്ല .ഈ നേതാക്കന്മാർ പൂജിച്ച് നടക്കുന്നു എന്ന് പറയപ്പെടുന്ന ഭരണഘടനയിൽ വരെ ഇതെഴുതി വെച്ചിട്ടുണ്ട് .ചിലപ്പോൾ മറന്ന് പോയതായിരിക്കും .മനുഷ്യരല്ലെ ,തെറ്റ് സംഭവിക്കുക തികച്ചും സ്വാഭാവികമാണ്. അതും ആ തെറ്റ് പതിനായിരക്കണക്കിന് ജനങ്ങളുടെ നെഞ്ചത്തോട്ട് ചവിട്ടിക്കയറ്റിയാൽ വളരെ സ്വാഭാവികമാണ്. ഇത് എന്തിന് ചെയ്തു എന്ന് മറുത്ത് ചോദിക്കുന്നവരോട് പറയാൻ അവർക്ക് ഉത്തരമെങ്കിലും ഉള്ളത് ആശ്വാസം തരുന്ന ഒരു കാര്യമാണ്.

**കാഷ്മീർ ഇന്ത്യയുടെ ബാക്കി സംസ്ഥാനങ്ങൾ വെച്ച് നോക്കുമ്പോൾ പ്രത്യേകസ്ഥാനം അർഹിക്കുന്നതാണ് . തീവ്രവാദവും വിഘടനവാദവും അത്രമേൽ കഷ്ടസ്ഥിതി കൊണ്ടുവന്ന ഒരു സംസ്ഥാനം വേറെ ഇല്ല . ഇന്നും അവരതിന് ഇരകളാണ് .**

Article 370 പ്രത്യേക പദവി നൽകുന്ന സംസ്ഥാനമായതുകൊണ്ട് തന്നെ കഷ്മീരിലെ ജനങ്ങൾക്ക് ഇന്ത്യയിലെ പല നിയമങ്ങളും

ബാധകമല്ല. അതിൽ ശൈശവ വിവാഹം നിരോധിക്കുന്ന നിയമങ്ങളും ,ഓരോ പൗരനും നിർബന്ധമായി പ്രാഥമിക വിദ്യാഭ്യാസം ഉറപ്പ് വരുത്തേണ്ട നിയമങ്ങളും ,പിന്നെ LGBTQ വിഭാഗത്തെ സംരക്ഷിക്കുന്ന നിയമങ്ങളും ഉൾപ്പെടുന്നു എന്നതാണ് നമ്മുടെ പ്രിയപ്പെട്ട നേതാക്കന്മാരുടെ വാദം .ചുരുക്കി പറഞ്ഞാൽ സ്ത്രീകൾക്കും കുട്ടികൾക്കും മറ്റും സംരക്ഷണം നൽകുന്ന നിയമങ്ങളൊന്നും കാഷ്മീരിൽ ബാധകമായിരുന്നില്ല പോലും .ഇതിൽ എത്രത്തോളം സത്യമുണ്ടെന്ന് ഇന്ത്യയിലെ ഭൂരിഭാഗം പൗരന്മാർക്കും നിർവചിക്കാൻ സാധിക്കുകയില്ല. കാരണം നമ്മുടെ ഇന്ത്യയിൽ നിയമങ്ങളൊക്കെ കൃത്യമായി അറിയുന്നത് വക്കീലന്മാർക്ക് മാത്രമാണ് .ബാക്കിയുള്ളവർക്ക് തങ്ങൾക്കുള്ള അവകാശങ്ങൾ എന്താണെന്ന് പോലും അറിയില്ല. നമുക്ക് അത് ആരും പഠിപ്പിച്ച് തന്നിട്ടുമില്ല നമ്മളത് അറിയാൻ ശ്രമിച്ചിട്ടുമില്ല. അത് പോട്ടെ. ശരിയാണെന്ന് തന്നെ വെക്കാം .പക്ഷെ ഈ നിയമങ്ങൾ ഇല്ലാത്തതിന്റെ പ്രതിഫലനങ്ങളൊന്നും കഷ്മീരിൽ കണ്ടു വന്നിട്ടില്ല. നമ്മുടെ പ്രധാനമന്ത്രിയുടെ പല വികസന പദ്ധതികളും നടപ്പിലാക്കപ്പെട്ട സംസ്ഥാനമായ ഗുജറാത്തിനേക്കാൾ വളരെയധികം സാക്ഷരത നിലയുള്ള സംസ്ഥാനമാണ് കാഷ്മീർ .വേറെ പല വിഭാഗങ്ങളിലും അവരുടെ ഉയർച്ച കണ്ടിട്ടുള്ളതുമാണ്. എന്നിരുന്നാലും ഈ വാദം സത്യമാണെന്ന് ചിന്തിച്ചാൽ നിയമ ഭേദഗതി വരുത്തിയത് നല്ലതിനാണെന്ന് തോന്നും. എന്നാൽ ഇത്തരം കാര്യങ്ങൾക്ക് മാത്രമല്ലല്ലോ മാറ്റം സംഭവിച്ചത്

പൗരന്മാർക്ക് പ്രത്യേക അവകാശങ്ങൾ നൽകുന്ന 35 അ എന്ന ആർട്ടിക്കളിനും ഇതിനോടനുബന്ധിച്ച് ഭേദഗതി വരുത്തിയിരുന്നു .കഷ്മീരിലെ സർക്കാർ ജോലികൾക്കും ഉന്നത വിദ്യാഭ്യാസത്തിനും മറ്റും അവിടുത്തെ പൗരന്മാർക്ക് പ്രത്യേക അവകാശങ്ങൾ നൽകുന്ന നിയമമായിരുന്നു അത് . ഇന്ത്യയിലെ മറ്റു പൗരന്മാർക്കൊന്നും ഈ നിയമം ബാധകവുമല്ല .കഷ്മീരിൽ ഭൂമി അവകാശമാക്കാൻ പോലും സമ്മതിക്കാത്ത ഈ നിയമം ഭീകരത പ്രവർത്തനങ്ങൾക്ക് വളം വെച്ചു കൊടുക്കുന്നു എന്നതായിരുന്നു ഇതിനെതിരായിട്ടുള്ള വാദം.

ഇതൊക്കെ നിയമങ്ങളും ചരിത്രവും ആന്തരികമായി നടന്ന പല വാക്കുതർക്കങ്ങളുടേയും ഭാഗമായി ഉടലെടുത്ത വാദങ്ങളും പ്രതിവാദങ്ങളുമൊക്കെയാണ് . എന്നാൽ സാധാരണക്കാരായ നമ്മൾ ജനങ്ങൾ കണ്ടതും കേട്ടതും ഒന്നും ഇതായിരുന്നില്ല. 5 ആഗസ്റ്റ് 2019 ന് ശേഷം കാഷ്മീർ എന്തായി ? നിയമ ഭേദഗതിയുടെ ഫലങ്ങൾ എന്തൊക്കെയാണ്? ഈ ചോദ്യങ്ങളുടെ ഉത്തരമാണ് നമ്മൾ കണ്ടതും കേട്ടതും അറിഞ്ഞതും. ആ ഫലങ്ങൾ തന്നെയാണ് ഇന്ത്യ ഒട്ടാകെ ഈ നിയമ ഭേദഗതിക്കെതിരെ പ്രവർത്തിക്കാനുള്ള കാരണവും .

ഒരു ദിവസം പോലും വാട്സാപ്പും യു ട്യൂബും ഓൺലൈൻ വിദ്യാഭ്യാസത്തിന്റെ സംരക്ഷകനായ ഗൂഗിളും ഇല്ലാതെ ഉറക്കം വരാത്ത നമുക്കൊക്കെ 3 - 4 മാസം എങ്ങനെയാണ് കാഷ്മീരിലെ ജനങ്ങൾ ഇന്റർനെറ്റ് ഇല്ലാതെയും മൊബൈൽ നെറ്റ്വർക്ക് ഇല്ലാതെയും ജീവിച്ചതെന്ന് ചിന്തിക്കാൻ പോലും കഴിയില്ല .ഒരു 10 - 15 ദിവസം മഹാമാരി മൂലം ലോക് ഡൗൺ വന്നപ്പോൾ നിന്ന് തിരിയാൻ പറ്റാത്ത വിധം പ്രാന്ത് പിടിച്ച അവസ്ഥയിലായിരുന്നു ലോകമെമ്പാടുമുള്ള ജനങ്ങളും. ആ സമയം ഒരു വ്യക്തിക്ക് 10 സൈനികർ എന്ന നിലയിൽ നമുക്ക് ചുറ്റും പട്ടാളക്കാർ വലംവയ്ക്കുന്ന അവസ്ഥ ഒന്ന് ആലോചിക്കണം. അതാണ് കാഷ്മീരിലെ മനുഷ്യർ അനുഭവിക്കുന്നത്. ജനങ്ങൾ തിരഞ്ഞെടുത്ത അവരുടെ പ്രതിനിധികളെ എത്രയോ മാസക്കാലം വീട്ടുതടങ്കലിലടച്ചു. ഒന്ന് പുറത്തിറങ്ങിയാൽ വീടിന് ചുറ്റുമുള്ള ഭയപ്പെടുത്തുന്ന കമ്പിവേലികളാണ് കാണുക. അടിയന്തരാവസ്ഥയാണ്. ഒന്ന് ചിരിക്കാൻ പോലും ഭയപ്പെടുന്ന ഒരവസ്ഥ .ഇതൊക്കെ പുറത്തറിയിക്കാൻ ഒരു വിധ സംവിധാനവുമില്ല മാധ്യമങ്ങൾക്ക് പോലും അവകാശമില്ലാത്ത ഒരു ജനാധിപത്യ നാട് .

**നമ്മുടെ പ്രധാനമന്ത്രിയുടെ പല വികസന പദ്ധതികളും നടപ്പിലാക്കപ്പെട്ട സംസ്ഥാനമായ ഗുജറാത്തിനേക്കാൾ വളരെയധികം സാക്ഷരത നിലയുള്ള സംസ്ഥാനമാണ് കാഷ്മീർ**

നിയമം നിലവിൽ വന്ന് 24 മണിക്കൂറിനുള്ളിൽ എല്ലാ നിയന്ത്രണങ്ങൾക്കും അയവ് വരുത്തും എന്നൊക്കെയാണ് പറഞ്ഞതും പിന്നീട് അവകാശപ്പെട്ടതും . എന്നാൽ സംഭവം നടന്ന് ഒരു വർഷം പിന്നിടുമ്പോഴും കഷ്മീരിലെ ജനതയ്ക്ക് നഷ്ടങ്ങൾ മാത്രമാണ് പറയാനുള്ളത് .ഇന്റർനെറ്റും

മൊബൈലുമൊക്കെ ഒരു പരിധി വരെ തിരിച്ച് വന്നത് മഹാഭാഗ്യം . വിദ്യാഭാസ രംഗമൊക്കെ തകർന്നടിഞ്ഞ അവസ്ഥയിലാണ് .അവരുടെ വിനോദങ്ങൾ പോലും സങ്കടം ഉളവാക്കുന്നവയായി തുടങ്ങി. സന്തോഷം തരുന്ന ഒരു വരി പാട്ട് പോലും അവരുടെ ഉള്ളിൽ നിന്നും വരുന്നില്ല. ഇതിനെല്ലാം പുറമേ ഉറ്റവരും ഉടയവരും ജീവനോടെയുണ്ടോ എന്നു പോലും അറിയാതെ ജീവിക്കുന്ന ഒരു ജനം.

ഇങ്ങനെ ഒരു മാനുഷിക പരിഗണന പോലും കൊടുക്കാതിരിക്കാൻ അവരെന്ത് അപരാധമാണ് ചെയ്തത് ?? സ്വന്തം രാജ്യത്ത് തീവ്രവാദിയാണോ എന്ന  സംശയനിഴലിൽ ജീവിക്കുന്നവർ... പ്രിയപ്പെട്ട പ്രാസംഗികാ ... അവരെ സമാധാനിപ്പിക്കാനെങ്കിലും ആ തിരുവധരത്തിൽ നിന്നും എന്തെങ്കിലും മൊഴിയൂ....

---



**"There is nothing more dangerous than death of our dreams"**
സഫ്ദർ ഹാഷ്മി

അന്തരീക്ഷം രക്ത കടൽ പോലെ തോന്നിച്ചു
കുടിക്കുന്നതിനും തിന്നുന്നതിനും  ശ്വസിക്കുന്നതിനും പുഷ്പഗന്ധം ഇല്ല
രക്തഗന്ധം മാത്രം
നാക്കും മൂക്കും  പറിച്ചെടുത്ത് കളഞ്ഞു

# അതിർത്തികൾ ലംഘിക്കപ്പെടുമ്പോൾ

*Azhar / S8ME*

ശൂന്യതയുടെ കാറ്റിൽ കേട്ടറിഞ്ഞ, അവിടെയും ഇവിടെയും ഒക്കെ കണ്ടറിഞ്ഞ, അറിഞ്ഞു കൊണ്ടിരിക്കുന്ന ഒരു ചെറു കഥയിൽ ഒതുക്കി രൂപപ്പെടുത്തിയ ഒരു കഥയല്ലിത്. ആരംഭത്തിന്റെ ആകർഷകമായ വശ്യത.. ഇലാസ്റ്റിക് പോലെ നീണ്ടു നിവർന്നു കിടക്കുന്ന ശരീരം....കൈയൊന്നയച്ചാൽ ശരിയിലേക്ക് ചുരുങ്ങി വീഴും... കയ്യയച്ച് ശ്രമിക്കുന്നുണ്ട് വലിച്ചു നീട്ടാൻ.. എങ്കിലേ ഉദ്ദേശിച്ച ഇടം വരെ കവർ ചെയ്യാനാകൂ.കഥാന്ത്യം അപ്രായോഗികമാണ്. യാഥാർത്ഥ്യവും കഥയും പരസ്പരം ഖണ്ഡിക്കാത്ത സമാന്തര വരികളായി നീളുന്നു.... മുൻകൂട്ടി അനുവാദം വാങ്ങിയ കഥാപാത്രങ്ങൾ അല്ല.കഥാന്ത്യം എവിടെ ചെന്നെത്തും എന്നറിയാം. ഒരു കടലത്രയും കോരി എടുത്താലും തീരാത്തത്ര കഥാതന്തുക്കൾ ക്കിടയിൽ തപ്പി എടുക്കണം.... ആട്ടക്കഥകൾക്കും കടം കഥകൾ ക്കും നേരം പോക്കു കൾക്കും ഇടയിൽനിന്നും ചികഞ്ഞ് എടുക്കണം. ചോദ്യങ്ങളും ഉത്തരങ്ങളും പല ആവർത്തി ചികഞ്ഞാലും ചിലപ്പോൾ ഒന്നും കിട്ടില്ല.. (Sensation above sense)

പൊതു ബോധ നിർമിതിയുടെ അടിസ്ഥാന ഘടകങ്ങളിൽ ഒന്നാണ് വാർത്താ മാധ്യമങ്ങൾ. ജനാധിപത്യവ്യവസ്ഥയിൽ ഭരണകൂട അജണ്ടകൾ നടപ്പാക്കുക എന്നതിലുപരി ഭരണകൂടത്തെ ജനങ്ങളിലേക്കും ജനങ്ങളെ ഭരണകൂടത്തിലേക്കും ബന്ധിപ്പിക്കുന്ന ഒരു ചാലകമാണ് മാധ്യമങ്ങൾ. ഭരണകൂടത്തിന്റെ പിഴവുകളെ ചൂണ്ടിക്കാണിക്കുവാനും തെറ്റ് തിരുത്തിപ്പിക്കാനും ഒത്ത പ്രതിപക്ഷമായി പ്രവർത്തിക്കുക എന്നത് കൂടി മാധ്യമ ധർമ്മമാണ്. മാധ്യമങ്ങൾക്ക് കൂച്ചുവിലങ്ങിട്ട് കൊണ്ടും സ്വതന്ത്ര മാധ്യമ പ്രവർത്തനത്തെ അടിച്ചമർത്തി കൊണ്ടും നിലനിൽക്കുന്ന ഭരണകൂടങ്ങൾ ജനാധിപത്യ വ്യവസ്ഥിതിയുടെ നട്ടെല്ലൊടിക്കുന്നവയാണ്.

1933 ൽ ഹിറ്റ്ലർ അധികാരത്തിൽ വരുമ്പോൾ 2500 ലധികം വർത്തമാന പത്രങ്ങളും പ്രസിദ്ധീകരണങ്ങളും ജർമനിയിൽ നിലവിലുണ്ടായിരുന്നു.1938ലെ തകർന്ന ചില്ലുകളുടെ രാത്രി മാധ്യമങ്ങളിൽ വെറും ഒരു സാധാരണ രാത്രിയായി അച്ചടിക്കപ്പെടുമ്പോഴേക്കും ദേശ സ്നേഹത്തിന്റെ അച്ചടക്കം എന്താണെന്ന് ജർമൻ മാധ്യമങ്ങൾ പഠിച്ചിരുന്നു, ഹിറ്റ്ലർ പഠിപ്പിച്ചിരുന്നു.പഠിപ്പിച്ചില്ലായിരുന്നെങ്കിൽ അവയൊഴുക്കിയ അക്ഷരങ്ങൾ തിന്ന് ജർമൻ ജനതയുടെ ചിന്താ ശ്രേണികളെ വലുതാക്കുകയും ഏകാധിപത്യ ഭരണകൂടത്തിന്റെ ദുർനടത്തിപ്പു കളെ ചോദ്യ ചിഹ്നങ്ങളിൽ കുരുക്കുകയും ചെയ്യുമെന്ന് ഹിറ്റ്ലർ തിരിച്ചറിഞ്ഞിരുന്നു .

നാനൂറിലധികം വാർത്താചാനലുകലാണിന്ന് ഇന്ത്യയിൽ നിലവിലുള്ളത് ലോകത്ത് ഏറ്റവും കൂടുതൽ പത്രങ്ങൾ വിറ്റഴിക്കുന്നത് രണ്ടാം സ്ഥാനത്തുള്ള രാജ്യം. 2020 ലെ world press freedom index പ്രകാരം 180 രാജ്യങ്ങളിൽ 140 ആം സ്ഥാനത്താണ് ഇന്ത്യ (global score 45. 67/100 0-best-100-worst) ഇന്ത്യ പോലൊരു ജനാധിപത്യ വ്യവസ്ഥിതിയുടെ അഭിവാജ്യ ഘടകമായി നിൽക്കേണ്ട മാധ്യമങ്ങളുടെ അവസ്ഥ എന്തു കൊണ്ട് ഇങ്ങനെ ആയി? ഉടമസ്ഥതയുടെ വർഗ്ഗ താൽപര്യവും ഭരണകൂട അസഹിഷ്ണുതയും സ്വാതന്ത്ര്യ മാധ്യമ പ്രവർത്തനവും കച്ചവട തന്ത്രങ്ങളും പ്രസക്തമാകുന്നത് ഈ സൂചികക്ക് മുന്നിലാണ്.

മാധ്യമങ്ങളുടെ output എന്താവണം എങ്ങനെയാവണം എന്ന് തീരുമാനിക്കുന്ന ഒന്നാണ് ഉടമസ്ഥതയുടെ വർഗ്ഗ താല്പര്യം. മാധ്യമ പ്രവർത്തനം നടത്തുന്നതിന് വേണ്ടിയുള്ള മൂലധനത്തെ താങ്ങി നിർത്തുക എന്നുള്ളത് കൂടി മാധ്യമധർമ്മമാകുമ്പോൾ ഉടമസ്ഥതാൽപര്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന വെറും പ്രസിദ്ധീകരണ യന്ത്രങ്ങൾ ആയി വാർത്താമാധ്യമങ്ങൾ മാറുന്നു. മാധ്യമ ധർമ്മത്തിനോ വ്യക്തിതാത്പര്യങ്ങൾക്കോ സ്വതന്ത്ര മാധ്യമ പ്രവർത്തനത്തിനോ അപ്പുറം ഉടമസ്ഥതയുടെ വർഗ്ഗ താല്പര്യം തീർക്കുന്ന അതിർവരമ്പുകൾക്കുള്ളിലെ സ്വതന്ത്ര മാധ്യമപ്രവർത്തനം എന്ന രീതിയിലേക്ക് മാധ്യമ പ്രവർത്തനത്തിന്റെ വിപുലമായ ലോകം ചുരുങ്ങുന്നു.

**ഭരണകൂടത്തിന്റെ പിഴവുകളെ ചൂണ്ടിക്കാണിക്കുവാനും തെറ്റ് തിരുത്തിപ്പിക്കാനും ഒത്ത പ്രതിപക്ഷമായി പ്രവർത്തിക്കുക എന്നത് കൂടി മാധ്യമ ധർമ്മമാണ്. മാധ്യമങ്ങൾക്ക് കൂച്ചുവിലങ്ങിട്ട് കൊണ്ടും സ്വതന്ത്ര മാധ്യമ പ്രവർത്തനത്തെ അടിച്ചമർത്തി കൊണ്ടും നിലനിൽക്കുന്ന ഭരണകൂടങ്ങൾ ജനാധിപത്യ വ്യവസ്ഥിതിയുടെ നട്ടെല്ലൊടിക്കുന്നവയാണ്.**

**ജീവനും ജീവിതവും നഷ്ടപ്പെടുന്നവർക്ക് വേണ്ടി സംസാരിക്കാനോ, ഭരണഘടനയെ പോലും ശിഥിലമാക്കുന്ന സർക്കാർ നിലപാടുകൾക്കെതിരെ പ്രതികരിക്കേണ്ട രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി പ്രവർത്തിക്കേണ്ട ജനങ്ങളെ അവബോധരാക്കേണ്ട മാധ്യമങ്ങൾ ഗോസിപ്പുകൾക്കും താര നിരകൾക്കും പിന്നാലെയാണ്.**

ഭരണകൂടത്തിന്റെ വിസർജ്യങ്ങൾ പേറുന്ന യന്ത്രങ്ങളായി അല്ല മറിച്ച് ഭരണകൂടത്തെ താങ്ങിനിർത്തുന്ന നെടും തൂണായും അനീതികളെയും ദുർനടത്തിപ്പുകളയും ചോദ്യംചെയ്തു കൊണ്ടും പ്രവർത്തിക്കേണ്ടുന്നവയാണ് മാധ്യമങ്ങൾ. ഫാസിസ്റ്റ് ഭരണകൂട താൽപ്പര്യങ്ങൾക്ക് വിഘാതമായി നിൽക്കുന്ന മാധ്യമങ്ങളെ നിലയ്ക്ക് നിർത്തുകയോ മാധ്യമങ്ങളുടെ അപസാധൂകരണം നടത്തുകയോ ചെയ്താൽ മാത്രമേ അത്തരം ഭരണകൂടങ്ങൾക്ക് നില നിലനിൽപ്പുള്ളൂ. 2014 - ൽ നരേന്ദ്രമോഡി യുടെ കീഴിൽ ഭാരതീയ ജനതാ പാർട്ടി അധികാരത്തിലേറിയതിനുശേഷം മാധ്യമങ്ങളുടെ സ്വഭാവത്തിൽ വന്ന പ്രകടമായ മാറ്റം ശ്രദ്ധേയമാണ്. ഹിന്ദുത്വ രാഷ്ട്രീയ രൂപീകരണത്തിനെതിരെ സംസാരിക്കുന്ന മാധ്യമങ്ങളെ രാജ്യദ്രോഹികളായി ചിത്രീകരിക്കുകയും അപസാധൂകരണം നടത്തുകയും ചെയ്യപ്പെടുന്നു. ഹിന്ദുത്വ രാഷ്ട്രീയ പിന്മുറക്കാരെ അലോസരപ്പെടുത്തുന്ന മാധ്യമപ്രവർത്തകർക്കെതിരെയും മാധ്യമങ്ങൾക്കെതിരെയും സാമൂഹ്യ മാധ്യമങ്ങളിൽ ക്യാമ്പയിനുകളെയും അക്രമങ്ങളെയും അഴിച്ചുവിട്ടു. സ്വാതി ചതുർവേദിയുടെ I am a troll :Inside the secret world of the Bjp-'s digital army" ൽ ഇന്ത്യയിലെ വാർത്താ മാധ്യമങ്ങളെ നിയന്ത്രിക്കുന്നതിനുവേണ്ടിയും രാഷ്ട്രീയ അജണ്ടകളെ മാധ്യമങ്ങളിൽ പ്രയോഗിക്കാനും വിന്യസിച്ചിട്ടുള്ള സംഘങ്ങളെ പ്രതിപാദിക്കുന്നുണ്ട്. മോദി സർക്കാർ അധികാരത്തിൽ വന്ന 2014 ൽ മാത്രം 158 മാധ്യമപ്രവർത്തകർ ആക്രമിക്കപ്പെടുകയും അതിൽ നാൽപതോളം മാത്രമേ പോലീസ് നടപടികൾ ഉണ്ടായിരുന്നുള്ളൂ .2018ൽ മാത്രം 6 ഓളം മാധ്യമപ്രവർത്തകർ കൊല്ലപ്പെടുകയുണ്ടായി. കാശ്മീരിന്റെ പ്രത്യേക പദവി എടുത്തുകളയുകയും അതിർത്തികളിൽ മാധ്യമപ്രവർത്തനങ്ങളെ ലക്ഷ്മണ രേഖയിട്ട് ബന്ധിക്കുകയും ചെയ്തത് സ്വതന്ത്ര മാധ്യമപ്രവർത്തനത്തെ ഹിന്ദുത്വ ഭരണകൂടം എത്രമേൽ ഭയന്നിരുന്നു എന്ന് വ്യക്തമാക്കുന്നു.Rights and risk analysis group ന്റെ റിപ്പോർട്ടുകൾ പ്രകാരം 2020ൽ ഡൽഹിയിൽ മാത്രം അൻപതോളം ജേണലിസ്റ്റുകൾ അറസ്റ്റ് ചെയ്യപ്പെട്ടിട്ടുണ്ട്. രാജ്യത്തെ നടുക്കിയ ദുരന്ത കാലത്ത് ഭരണസിരാകേന്ദങ്ങൾക്കെതിരെയുള്ള അന്വേഷണങ്ങളുടെ പേരിൽ പത്തോളം മാധ്യമപ്രവർത്തകർക്കെതിരെ കേസ് രജിസ്റ്റർ ചെയ്യപ്പെട്ടു.അനൗദ്യോഗിക കണക്കുകൾ പ്രകാരം(public ഡാറ്റാബേസ്) 600ൽ പരം ആളുകൾ കൊറോണക്കാലത്ത് കോവിഡ് ബാധിതരല്ലാതെ ലോക്ക്ഡൗണിന്റെ പ്രത്യാഘാതങ്ങളുടെ ഫലമായി ജീവൻ നഷ്ടപ്പെടുകയുണ്ടായി. രാജ്യത്തിന്റെ വിവിധങ്ങളായ ഭാഗങ്ങളിൽ നടക്കുന്ന അനീതികളും ആക്രമങ്ങളും പ്രതിഷേധങ്ങളും ദുരന്തങ്ങളും അറിയുക എന്നുള്ളത് ഓരോ പൗരന്റെയും അവകാശങ്ങളാണ്. എന്നാൽ ഭൂരിപക്ഷം ദേശീയ മുഖ്യധാരാ മാധ്യമങ്ങളും ഭരണകൂട വിധേയത്വം പരസ്യമായി പ്രകടമാക്കുന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ എത്തി നിൽക്കുന്നു. ജീവനും ജീവിതവും നഷ്ടപ്പെടുന്നവർക്ക് വേണ്ടി സംസാരിക്കാനോ, ഭരണഘടനയെപ്പോലും ശിഥിലമാക്കുന്ന സർക്കാർ നിലപാടുകൾക്കെതിരെ പ്രതികരിക്കേണ്ട രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി പ്രവർത്തിക്കേണ്ട ജനങ്ങളെ അവബോധരാക്കേണ്ട മാധ്യമങ്ങൾ ഗോസിപ്പുകൾക്കും താര നിരകൾക്കും പിന്നാലെയാണ്. സാമൂഹിക സേവനവും ജനാധിപത്യ ധ്വംസനങ്ങളും തകർച്ചയും ഒന്നും മാധ്യമ മുതലാളിമാരുടെ ആകുലതകൾ ആയി മാറുന്നില്ല. നടിയുടെ മുടി കൊഴിഞ്ഞതും നടന്റെ മീശ നരച്ചതിനെയും ഒക്കെ കുറിച്ച് ആകുലപ്പെട്ടിരിക്കയാണ്.

തീവ്ര വലതുപക്ഷ താൽപര്യങ്ങൾ തിരിച്ചറിഞ്ഞു കൊണ്ടും, ഭരണകൂടത്തിന് വിഘാതമായി നിന്നുകൊണ്ട് സ്വതന്ത്ര മാധ്യമ പ്രവർത്തനം കഠിനമാണെന്നുള്ള തിരിച്ചറിവ് പതിയെ തീവ്ര വലതുപക്ഷ ഹിന്ദുത്വ രാഷ്ട്രീയത്തോടുള്ള ആശയപരമായ ചേർച്ചയിലേക്ക് വഴി വച്ചു. Government advitisment വെട്ടിച്ചുരുക്കിയും അധികാര ഇടപെടലുകൾ നടത്തിയും സാമൂഹ്യമാധ്യമങ്ങളിലെ അക്രമങ്ങൾ വഴിയും മാധ്യമങ്ങളുടെ അധികാരം തങ്ങളോട് ചേർന്ന് നിൽക്കുന്ന കോർപ്പറേറ്റുകളുടെ നിയന്ത്രണത്തിലാക്കി. ഹിന്ദുസ്ഥാൻ ടൈംസ് എഡിറ്റർ ആയിരുന്ന ബോബി ഘോഷ്

രാജിവയ്ക്കേണ്ടി വന്നതും ഡൽഹി കലാപങ്ങളുടെ അന്വേഷണങ്ങളുടെ പേരിൽ അക്രമിക്കപ്പെട്ട കാരവൻ മാഗസിൻ പ്രവർത്തകരും ബിജെപി യുടെ ഡിജിറ്റൽ ആർമിയെ ക്കുറിച്ചുള്ള പഠനങ്ങളുടെ പേരിൽ പുണ്യ പ്രഷിൻ ബജ്പായി ഇരയായതും 2014 - 20 കാലയളവിൽ 20 തിലധികം മാധ്യമപ്രവർത്തകർ കൊല്ലപ്പെട്ടതും ഇതേ അതൃപ്തിയുടെ പേരിലാണ്. ഇന്ത്യയിലെ ഭീമൻ കോർപ്പറേറ്റുകളുടെ നിയന്ത്രണത്തിലുള്ള മാധ്യമങ്ങൾ സംഘപരിവാരർ പ്രചരണ യന്ത്രങ്ങളായി മാറി.അത്തരം ഭീമൻ കോർപ്പറേറ്റുകളുടെ താത്പര്യസംരക്ഷണത്തിനും അവരുടെ ലാഭേച്ഛക്കും വേണ്ടിയാണ് ഇത്തരം മാധ്യമങ്ങൾ നിലകൊള്ളുന്നത് .
രാജീവ് ചന്ദ്രശേഖര ന്റെയും അർണാബ് ഗോസ്വാമിയുടെ കീഴിലുണ്ടായിരുന്ന റിപബ്ലിക് TV രജത് ശർമയുടെ ഇന്ത്യ ടിവി,അനുരാധ പ്രസാദിന്റെ news 24 തുടങ്ങിയവയുടെയൊക്കെ വിശകലനങ്ങളിൽ നിന്ന് വ്യക്തമാണ്, രാഷ്ട്രീയ അജണ്ട കളെ നടപ്പിലാക്കാൻ മാധ്യമങ്ങളെ എത്രമാത്രം ദുരുപയോഗപ്പെടുത്തി എന്ന്.സ്വതന്ത്ര മാധ്യമപ്രവർത്തനം എന്നതിനപ്പുറം മാധ്യമങ്ങളുടെ മാർക്കറ്റ് വാല്യു മുൻനിർത്തിയുളള മാധ്യമ പ്രവർത്തനങ്ങൾ നിലവിൽ വരികയുണ്ടായി.ദേശീയ മുഖ്യധാരാ മാധ്യമങ്ങൾ ഒക്കെയും പരസ്യമായി ഭരണകൂടം വിധേയത്വം പ്രകടമാക്കിയപ്പോൾ സർക്കാരിന്റെ ദുർണടത്തിപ്പിനെയോ നയങ്ങളെയോ വിമർശിക്കുവാൻ തയ്യാറായില്ല. ഭരണകൂടംനിർദ്ദേശിക്കുന്ന രാഷ്ട്രീയ അജണ്ടകൾ മാത്രം അവതരിപ്പിക്കുന്ന പാവകളായി മാധ്യമങ്ങളെ ഒരു പരിധിവരെ വളർത്തിയെടുത്തു. നോട്ട് നിരോധനം മോഡിയുടെ സർജിക്കൽ സ്ട്രൈക്ക് ആയി മാറിയതും ബാബരി മസ്ജിദ് തകർത്തിടത്ത് രാമരജ്യത്തിന്റെ ശിലാസ്ഥാപനത്തിന്റെ സ്തുതികീർത്തികൾ മുഴങ്ങിയതും ലോക്ഡൗൺ പ്രഖ്യാപനവും പ്രക്ഷോഭങ്ങളും സമരങ്ങളും ഒക്കെ സൗമ്യമായ രീതിയിൽ പ്രസിദ്ധീകരിച്ചതുമെല്ലാം എതിർക്കുന്നവയെ അടിച്ചമർത്തിയും കീഴ്പ്പെടുത്തിയും നടത്തുന്ന മാധ്യമ കസർത്തിന്റെ ഭാഗം മാത്രം. പരസ്യമായ രാക്ഷ്ട്രീയ പ്രഖ്യാപനങ്ങളിലൂടെ വ്യാജ മാധ്യമ സ്വാതന്ത്ര്യത്തിലൂന്നിയാണ് ദേശീയ മുഖ്യധാരാ മാധ്യമങ്ങളിൽ പലതും പ്രവർത്തിക്കുന്നത്.

ദേശീയ മാധ്യമാന്തരീക്ഷവും കേരളത്തിലെ മാധ്യമാന്തരീക്ഷവും താരതമ്യം ചെയ്യുമ്പോൾ കുറേക്കൂടി മാധ്യമ സ്വാതന്ത്ര്യത്തിന്റെ സാധ്യതകൾ കേരളത്തിൽ നിലവിലുണ്ട്. എന്നാൽ ദേശീയ മുഖ്യധാരാ മാധ്യമങ്ങളിൽ നിന്നും മലയാള വാർത്ത മാധ്യമങ്ങളിലേ ക്കെത്തുമ്പോൾ ഭരണ പക്ഷ താത്പര്യ സംരക്ഷണം എന്നതിലുപരി "sensation above sense" എന്ന മന്ത്രത്തിലാണ് മാധ്യമങ്ങൾ ഓടുന്നത്. റേറ്റിങ് ൽ ഒന്നാമത് എത്തുക വ്യൂവർഷിപ്പ് കൂട്ടുക എന്ന ലക്ഷ്യത്തിൽ മാധ്യമങ്ങൾ തമ്മിലുള്ള യുദ്ധമാണ് നിലനിൽക്കുന്നത്.
വാർത്തകൾ ഒരുപാട് ഉണ്ട് പക്ഷെ മൂല്യമുള്ള യഥാർത്ഥ വാർത്തകൾ ക്കാണ് ക്ഷാമം. നല്ല മാധ്യമ പ്രവർത്തകനത്തിന് നിലനിൽപ്പില്ല, മൂലധനം ഉണ്ടെങ്കിലേ പിടിച്ച് നിൽക്കാനാവു എന്ന ഒരു തിരിച്ചറിവിൽ കാഴ്ചകാരുടെ താത്പര്യങ്ങളെ സംരക്ഷിക്കുന്നതിനാണ് മാധ്യമങ്ങൾ പരിഗണന നൽകുന്നത്.

കൂട്ടപ്പൊരിച്ചിലുകളാണ് ഗോസ്സിപ്പുകളാണ് കാഴ്ചക്കാരെ ഹരം പിടിച്ചിരുത്തുന്നത്. ആരാന്റമ്മക്ക് ഭ്രാന്ത് പിടിച്ചാൽ കാണാൻ നല്ല ചേല്. നൽകുന്ന വാർത്തകളിൽ എത്ര മാത്രം സത്യമുണ്ട് എന്നതിലുപരി വാർത്ത exclusive ആണോ ഗോസിപ്പ് ഉണ്ടോ വിവാദങ്ങൾ ഉണ്ടോ എന്നതിലാണ് കാര്യം. തെറ്റ് പ്രചരിപ്പിക്കരുത് എന്നല്ല തെറ്റാണെങ്കിൽ പിന്നെ തിരുത്താം എന്നുള്ള മനോഭാവത്തിലേക്ക് മാധ്യങ്ങൾ നീങ്ങുന്നു. മാധ്യമങ്ങൾ തങ്ങളുടേതായ ഒരു സ്റ്റാൻഡ് എടുക്കുകയും പിന്നീട് അതിൽ കടിച്ച് തൂങ്ങി നിൽക്കാനുള്ള തത്രപ്പാടും ദയനീയമാണ്. ആരോഗ്യകരമായ സംവാദങ്ങൾ പോലും വാഗ്വാദങ്ങളും കടന്ന് തമ്മിലടിയിലെത്തി നിൽക്കുന്നതും ഇതേ മാധ്യമ അജണ്ടയുടെ ഭാഗമാണ്. നവമാധ്യമങ്ങൾ കൂടി രാഷ്ട്രീയ സാമൂഹിക സംവാദങ്ങൾക്കും അഭിപ്രായ പ്രകടനത്തിനും ഉപയോഗപ്പെടുത്താം എന്നുള്ള സാമുഹ്യ പശ്ചാത്തലം കൂടി ഇതിന്റെ കൂടെ കൂട്ടി വായ്ക്കണം. ഉടമസ്ഥ രാഷ്ട്രീയ താൽ

**ദേശീയ മുഖ്യധാരാ മാധ്യമങ്ങൾ ഒക്കെയും പരസ്യമായി ഭരണകൂടം വിധേയത്വം പ്രകടമാക്കിയപ്പോൾ സർക്കാരിന്റെ ദുർണടത്തിപ്പിനെയോ നയങ്ങളെയോ വിമർശിക്കുവാൻ തയ്യാറായില്ല. ഭരണകൂടംനിർദ്ദേശിക്കുന്ന രാഷ്ട്രീയ അജണ്ടകൾ മാത്രം അവതരിപ്പിക്കുന്ന പാവകളായി മാധ്യമങ്ങളെ ഒരു പരിധിവരെ വളർത്തിയെടുത്തു.**

**മൂലധനം അത്യന്താപേക്ഷിത ഘടകമാണ്. സ്വതന്ത്ര മാധ്യമ പ്രവർത്തനവും പ്രവർത്തകരുടെ സാമ്പത്തിക ഭദ്രദയും സാമൂഹിക പിൻതാങ്ങലും അവയുടെ കർത്തവ്യം നിർവഹിക്കുന്നു.**

പര്യങ്ങൾക്കനുസൃതമായി വാർത്തകളെ വളച്ചൊടിക്കുകയും മെനഞ്ഞെടുക്കുകയും വിശകലനം ചെയ്യുകയും സംവാദങ്ങൾ സംഘടിപ്പിക്കുകയും ചെയ്യുന്നത് പ്രകടമാണ്. ഇടതുപക്ഷ വിമർശന സ്വരം പണ്ട് തൊട്ടേ മലയാള മാധ്യമങ്ങൾ നിലനിർത്തി പോന്നതാണ്. 20 ആം നൂറ്റാണ്ടിന്റെ അന്ത്യകാലങ്ങളിൽളിലും 21 ാം നൂറ്റാണ്ടിന്റെ തുടക്കത്തിലും ഇടതു പക്ഷത്തോട് ചേർന്ന് നിന്നുകൊണ്ട് ഇടതു പക്ഷത്തെ വിമർശിക്കുന്ന പ്രവണത ഉടലെടുത്തിട്ടുണ്ട്. എങ്കിലും രാഷ്ട്രീയപരമായ അന്തരീക്ഷത്തിലേക്ക് മാധ്യമങ്ങൾ ചുവട് വയ്ക്കുകയായിരുന്നു. പ്രതിപക്ഷമെന്നാൽ ഭരണകൂടത്തെ ഏതുവിധേനയും കുറ്റപ്പെടുത്തേണ്ടവർ ഭരണകൂടത്തെ വലിച്ചു താഴെയിടേണ്ടവർ എന്നരീതിയിൽ അധികാരരാഷ്ട്രീയത്തിന്റെ സത്വം ഉടലെടുത്തപ്പോൾ മാധ്യമങ്ങളും വലതുപക്ഷ ആശയങ്ങളോടുള്ള ചേർച്ച പ്രകടമാക്കി. മാതൃകാപരമായ മാധ്യമ പ്രവർത്തനം അല്ല ആളുകൾക്ക് ഹരംപകരുന്ന അങ്കം വെട്ടലുകൾ മാധ്യമ ആവശ്യമായി മാറിയത് ചർച്ചകളിൽ പോലും പ്രകടമാണ്. 60 രൂപ പിരിച്ചവൻ കൊടും കൊള്ളക്കാരനായതും കോടികൾ കട്ടവൻ വിശുദ്ധപശു ആയതും കൊലപാതകങ്ങൾ രാഷ്ട്രീയ കൊലപാതകങ്ങളും സ്വാഭാവിക മരണങ്ങളും ആയി മാറിയതും ശബരിമല വിഷയം മത വർഗീയ ഭരണകൂടത്തിന് കറുത്ത കരങ്ങളും പള്ളി പൊളിച്ച് രാമക്ഷേത്ര ശിലാസ്ഥാപനം നവ ഭാരതത്തിലേക്കുള്ള ചുവടുവെപ്പ് ആയതും ഒക്കെ മാധ്യമങ്ങളുടെ രാഷ്ട്രീയ സമീപനങ്ങളുടെ പ്രകടമായ മാറ്റമാണ്.

സ്വാതന്ത്ര്യാനന്തര ഭാരതം സേച്ഛാധിപത്യ ഫാസിസ്റ്റ് ഭരണത്തിലേക്ക് അതിവേഗം വളർന്നുകൊണ്ടിരിക്കുകയാണ്! ജനങ്ങൾ കേൾക്കേണ്ടത് കേൾപ്പിക്കുക കാണേണ്ടത് കാണിക്കുക എന്നത് മാറി തങ്ങൾക്ക് പറയേണ്ടത് പറയുക അതുമാത്രം അവർ സ്വീകരിക്കുക എന്ന രീതിയിൽ മാധ്യമപ്രവർത്തനങ്ങൾ മാറി. സ്വതന്ത്ര മാധ്യമപ്രവർത്തനം ആക്രമിക്കപ്പെടുകയും അടിച്ചമർത്തപ്പെടുകയും ചെയ്യുന്നു, അധികാര സിരാ കേന്ദ്രങ്ങളിൽ തളക്കപെടുന്നു. ജനാധിപത്യ വ്യവസ്ഥിതിയുടെ സംരക്ഷണത്തിന് മാധ്യമ സ്വാതന്ത്ര്യത്തിന് ഒരു തരത്തിലുള്ള വിട്ടുവീഴ്ചയും സാധ്യമല്ല. ജനാധിപത്യത്തിന്റെ കാവൽനായ്ക്കളാണ് മാധ്യമങ്ങൾ. രാഷ്ട്രീയപരമായ എതിർപ്പുകൾ പ്രകടിപ്പിക്കുമ്പോൾ അസഹിഷ്ണുതകൾ ഉടലെടുക്കും, അക്രമിക്കപ്പെടും. ഹിതകരമായതിനെ ഉൾക്കൊള്ളുകയും ഹിതകരമല്ലാത്തതിനെ പ്രതിരോധിക്കുകയും വേണം. അനുസരിച്ച് ജീവിക്കുക എന്നത് എളുപ്പമുള്ള കാര്യമാണ്. മൂലധനം അത്യന്താപേക്ഷിത ഘടകമാണ്. സ്വതന്ത്ര മാധ്യമ പ്രവർത്തനവും പ്രവർത്തകരുടെ സാമ്പത്തിക ഭദ്രദയും സാമൂഹിക പിൻതാങ്ങലും അവയുടെ കർത്തവ്യം നിർവഹിക്കുന്നു. എന്നിരുന്നാലും മാധ്യമ നിലനിൽപ്പിനെ ഓർത്തല്ല, ആകുലപ്പെടേണ്ടത് രാജ്യത്തിന്റെ നിലനിൽപ്പിനെ ഓർത്ത് ആവണം. മാറേണ്ടത് മാധ്യമ മനോഭാവങ്ങൾ മാത്രമല്ല, നമ്മൾ എന്ത് കാണണം എന്ന് കോർപ്പറേറ്റുകൾ തീരുമാനിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്യരുതെന്ന തിരിച്ചറിവ് കാഴ്ചക്കാർക്ക് വേണം. കച്ചവടതന്ത്രങ്ങൾക്കും രാഷ്ട്രീയ അജണ്ടകൾക്കും തലവയ്ക്കാതെ Quality content തിരഞ്ഞെടുക്കുകയും അല്ലാത്തതിനെ വിമർശിക്കുകയും നിഷേധിക്കുകയും വേണം. അധികാര കേന്ദ്രങ്ങളുടെ കുത്തകയല്ല മാധ്യമങ്ങൾ.പോരാട്ടങ്ങൾ അനിവാര്യമാണ്, നിഷേധം പ്രകടിപ്പിക്കേണ്ടിടത്ത് നിഷേധം പ്രകടിപ്പിക്കണം, വിമർശിക്കേണ്ടതിനെ വിമർശിക്കണം. ഒന്നിനോടും പൊരുത്തപ്പെട്ടും അനുസരിച്ചും നേടിയെടുത്തതല്ല സ്വാതന്ത്ര്യം. ചരിത്രം നിഷേധങ്ങളുടെയും പോരാട്ടങ്ങളുടെയും മഹാ പ്രപഞ്ചമാണ്.

# മൺചെരാത്

Suresh Kumar N / Workshop Instructor

നവഹൃദ്യമായൊരാപൊൻ പുലരിയുണരുന്നു.
നവ്യമാമീപ്പകൽ കനൽ ക്കണ്ണ കാളുന്നു.

വീണ്ടുമെൻ ഹൃത്തിടം മൺചെരാതെരിയുന്നു.
വിഷമവൃത്തത്തിൽ തമസ്സെരിച്ചീടുന്നു.

'ഓഖി' യടിക്കുന്നു സാഗരം കേഴുന്നു.
വാശിയാലാപ്പകൽ സാഗരം തേടുന്നു.
മൺചിരാതിൻ കുടിൽ ഗദ്ഗതം പരതുന്നു.

വ്യണിതഹൃദയത്താൽ ജീവനെത്തേടുന്നു.
അധികാരി വർഗ്ഗങ്ങൾ സാന്ത്വനനമേകുന്നു.
ഫലമില്ലാ വാക്കുകൾ ചിന്നിച്ചിതറുന്നു.

ഓടങ്ങൾ ത്തന്നിലും ജീവനെത്തേടുവാൻ
ഓരോ മനുഷ്യനും പിടഞ്ഞിടുന്നു.
അധികാരി വർഗങ്ങൾ ജല്പനം ചൊല്ലുന്നു ഫലമില്ലാ വാക്കുകൾ ചിന്നിച്ചിതറുന്നു.

അവഗണനയേറ്റു തളർന്നുപോയ് ജീവിതം
കടലമ്മ നൽകിയ മന്ത്രങ്ങൾ.
ചെറുചൂടുമായി കരയോടടുത്തുപ്പോൽ.
ഓടങ്ങൾക്കുള്ളിലെ സ്പന്ദനങ്ങൾ

ജീവനെയീവ്വിധം വേറിട്ടു കാണാമോ ?
മനുജരാവിവരെല്ലാം മക്കളല്ലേ?

മഴവന്നു ദുഃ സ്സഖം കാറ്റു വിതയ്ക്കുന്നു.
പേമാരിയായ് ഭവിച്ചിടുന്നു.

വരുണബലം ഭൂമിയിൽ താണ്ഡവമാടുന്നു.
അബലരെ! ജീവന്റെ വംശനാശം.
പ്രളയമാം ബീഭൽസഭാവങ്ങളോന്നം
ഭുവനങ്ങൾ തന്നിലായേൽപ്പിക്കുന്നു.

അസുരതയധികാരഗർവമായ് വന്നുപോൽ
പല ചൂതുകളിയാൽ മുറുകിടുന്നു.
കുരുക്ഷേത്രഭൂമിയിൽ പടയൊരുക്കം.

ചതി! അഭിമന്യുമാർ പരലോകം പൂകിടുന്നു.
മാമലകൾതൻ ശിരസ്സാകെയെടുത്തിട്ടു
മാറാല കെട്ടാനൊരുങ്ങിടുന്നോർ.!

കാടിന്റെ ഊഷ്മളഭാവം കളഞ്ഞിട്ടു
നാടാകെ മതിപൂണ്ടു നടന്നിരുന്നോർ
എരിയുന്ന വയറുമായിരുളിന്റെ കോണുകളിൽ.

നഗരം വിഴുങ്ങിക്കഴിയുന്ന ജന്മങ്ങൾ
വിഷപ്പല്ലു താഴ്ത്തി കടിച്ചു കീറും നാളിൽ
ക്രൂര നഖങ്ങളിൽ പെൺമ പിടയും ഞരക്കങ്ങൾ.



ഉഷ്ണരോഗം മൂത്ത ശൂന്യവികാരങ്ങൾ.
ഉള്ളിൽ പക തീർക്കും കുടില സംസ്കാരം
മാംസദാഹികളായ ജന്തു വിചാരങ്ങൾ
മാറോടുചേർത്തു പുണർന്നിടുന്നു

ജാതി മത വർഗ്ഗ വിഷബീജങ്ങൾ നാടിന്റെ
മായുന്ന മറയുന്ന മാനവാത്മാവിന്റെ
ചാരുത ചപലത സൗരഭ്യങ്ങൾ.

മനസ്സാക്ഷി സൗരഭ്യം കരുണയായെത്തുവാൻ
മഹതിയാം 'ഷെഹല' യോ നിന്നിടുന്നു.
അധികാര ഗർവിനാലാട്ടിയകറ്റുന്നു
അവശയാം ഷെഹലയെ ദൂരെ നോക്കി.
അവധൂതരെ നോക്കിയാർദ്രം പറയുന്നു
'ഷെഹല'യേ നീയിനി മായുകില്ല.

വീണ്ടുമൊരു പുതുപുലരിയുണരുന്നു
വീണ്ടുമാമനം കനൽ കണ്ണ കാളുന്നു
മനുഷ്യത്വമേൽപ്പിക്കാൻ രണപർവ്വമുയരുന്നു.
അണക്കെട്ടുകൾ പൊട്ടിയൊഴുകിടുന്നു
കരളിലെ തന്ത്രികൾ വലിഞ്ഞു മുറുകുന്നു.

കൂർത്തയുണ്ടിലെ ചാട്ടുളിയുമായ്
ആനറാഞ്ചികൾ വട്ടമിടുന്നു
ഗംഗാപ്രവാഹമായ് മനസ്സാക്ഷി പ്രതികരണ ജഡത
ചീഞ്ഞു പോകുന്ന ഹൃദയഭാവമോ?

സഹജരെ ഇനിമേലിൽ നിദ്രയില്ല.
മണ്ണിന്റെ മണമുള്ള മണ്ണിലലിയുന്ന
മണ്ണിന്റെ നിധിയായ നാമൊരുത്തർ.
കരളിന്റെയുള്ളിലെ കനിവാകും മഷിയിലെ
കാൽതുണ്ടുവീതം പകർന്നു നൽകാം.
കനിവോലും പകലോന്റെ കനവാകും ഭൂമിയിൽ
അതുതന്നെ ധനമെന്നു നിനച്ചിരിക്കാം.

*അമൃത സ്മരണ*

*നല്ല വാക്കു ചൊല്ലണം നന്മ ചെയ്തു വാഴണം*
*നാമഘോഷമെന്നുമെന്റെ നാവിലായ്*
*വന്നീടണം*
*നല്ല ചിന്തയേകണം മനസ്സ് ശുദ്ധമാകണം*
*നിത്യനായ ചിത്പ്രകാശരൂപനേ വണങ്ങണം.*
*പൊൻചിലമ്പു കൊഞ്ചിടും പിഞ്ചു പാദമോർക്കണം.*
*ആ പദാബ്ജം തന്നിലായ് സദാ നമിച്ചിടട്ടെ ഞാൻ.*

കുഞ്ഞുണ്ണി മാഷ്



## കാഴ്ച്ചപ്പാടുകളിലെ കാഴ്ചകൾ

*Sadiya O S / S6 ECE*



കലിയുഗം എന്ന് വിശേഷിപ്പിക്കുന്നതിൽ ഉപരി സാങ്കേതിക യുഗത്തിൽ ആണ് ഇന്നത്തെ മനുഷ്യൻറെ ജീവിതം. അനുദിനം ഓരോ സെക്കൻഡിലും വളരുന്ന ശാസ്ത്രവും സാങ്കേതിക വിദ്യയും ആണ് മനുഷ്യ കുലത്തിൻറെ ശക്തിയും ദൗർബല്യവും. ആധുനിക സാങ്കേതിക വിദ്യ മനുഷ്യനു മുന്നിൽ അനന്തമായ സാധ്യതകൾ തുറന്നിട്ടു കൊണ്ടാണ് വളരുന്നത്. മഷി അച്ചടിച്ചുവരുന്ന പത്രങ്ങളിൽ തുടങ്ങി ഒരു റൂട്ടിൽ മാത്രം വിനിമയം സാധ്യമാക്കുന്ന റേഡിയോ ടെലിവിഷൻ, പിന്നാലെ കമ്പ്യൂട്ടർ മൊബൈൽ സ്മാർട്ട്ഫോൺ ഇങ്ങനെ നീളുന്നു വിവരവിനിമയ സാങ്കേതിക വിദ്യയുടെ വളർച്ച. മനുഷ്യന്റെ കണ്ടുപിടുത്തങ്ങളിൽ ഏറ്റവും മികച്ചത് ഇൻറർനെറ്റ് ആണ് എന്ന് പറഞ്ഞാൽ ഒട്ടും അപ്രായോഗികമല്ല. ഭൂഗോളത്തെ സംബന്ധിച്ചിടത്തോളം മനുഷ്യൻ വെറുമൊരു അണു മാത്രമാണ്. എന്നാൽ ഈ പ്രപഞ്ചം മുഴുവൻ നമ്മുടെ വിരൽതുമ്പിൽ ലഭ്യമാണ്.

വാർത്താവിനിമയ ലോകത്തിന്റെ പുതിയ പുതിയ സാധ്യതകൾക്ക് മുന്നിലാണ് നവമാധ്യമങ്ങൾ നമ്മെ കൊണ്ടെത്തിക്കുന്നത്. പത്രം റേഡിയോ ടിവി തുടങ്ങിയ പരമ്പരാഗത വാർത്താമാധ്യമങ്ങൾക്ക് ഒരുപാട് പരിമിതികൾ നിലനിൽക്കുന്നുണ്ട്. അറിയാനുള്ള ഇടത്തുനിന്നും ഏതൊരു വ്യക്തിക്കും അറിയാനും അറിയിക്കാനുമുള്ള ഇടത്തേക്കാണ് നവ മാധ്യമങ്ങൾ നമ്മെ കൂട്ടിക്കൊണ്ടു പോകുന്നത്. ലോകത്തിന്റെ ഓരോ കോണിൽ നടക്കുന്ന സംഭവവികാസങ്ങളും അതിവേഗമാണ് മാധ്യമങ്ങളിലൂടെ നമുക്ക് മുന്നിലേക്ക് എത്തുന്നത് വാർത്താമാധ്യമങ്ങൾ രാഷ്ട്രീയ കുത്തകകളുടെ അധിനിവേശത്തിൽ ചവിട്ടി അരക്കപ്പെടുമ്പോൾ അഭിപ്രായ സ്വാതന്ത്ര്യത്തിനും പ്രകടനത്തിനും നമുക്ക് അറിയേണ്ടത് അറിയാനുമുള്ള പ്ലാറ്റ്ഫോമുകൾ നവമാധ്യമങ്ങൾ തുറന്നിടുന്നു. ഇന്റർനെറ്റ് അവകാശമായി മാറി കൊണ്ടിരിക്കുന്ന കാലത്താണ് നാം ജീവിക്കുന്നത്.

നവമാധ്യമങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടവയാണ് ഫേസ്ബുക്ക്, വാട്സാപ്പ്, ഇൻസ്റ്റഗ്രാം തുടങ്ങിയവ. ലോകത്ത് 1.79 ബില്യൺ ഫേസ്ബുക്ക് ഉപയോക്താക്കളും 1 ബില്ല്യണിലധികം ഇൻസ്റ്റഗ്രാം ഉപഭോക്താക്കളും രണ്ട് ബില്ല്യണിലധികം വാട്സ്ആപ്പ് ഉപഭോക്താക്കളും ഉണ്ട്. പുത്തൻ തലമുറയിലെ ഭൂരിഭാഗം ജനവിഭാഗവും ആപ്പ് ജനറേഷൻ ആയാണ് വളർന്നുവരുന്നത്. എന്തിനും ഏതിനും മൊബൈൽ ആപ്ലിക്കേഷനുകളെ ആശ്രയിച്ചു ജീവിക്കുന്നു. ലോകത്തെ മുഴുവൻ സംയോജിപ്പിക്കാനും ദേശവും ഭാഷയും സംസ്കാരവും കടന്നു ആശയവിനിമയം നടത്തുവാനുമുള്ള സ്പേസ് നവമാധ്യമങ്ങൾ തുറന്നിടുമ്പോൾ അതിനെ ദുരുപയോഗപ്പെടുത്താനും നാം മറക്കുന്നില്ല. ടെലിവിഷൻ പത്രമാധ്യമങ്ങളുടെ പരിമിതികളെ മറികടന്നു കൊണ്ട് ലോകത്തെ മുഴുവൻ ഉപഭോക്താക്കളെയും ഒരു കുടക്കീഴിൽ കൊണ്ടുവരാൻ കഴിഞ്ഞു എന്നതാണ് നവമാധ്യമങ്ങളുടെ മേന്മ. ലോകത്തിന്റെ ഏതൊരു കോണിൽ നിന്നും ഏതൊരു ഉപഭോക്താവിലേക്കും ആശയങ്ങൾ പങ്കുവയ്ക്കുവാനും അഭിപ്രായ പ്രകടനത്തിനുമുള്ള അവസരങ്ങൾ ലഭ്യമാണ് എന്ന വസ്തുത പരമ്പരാഗത മാധ്യമങ്ങളുടെ ഘടനയിൽ നിന്ന് വ്യത്യസ്തമായി മാധ്യമ ബഹുസ്വരതയുടെ മഹത്തായ പൊതു ഇടങ്ങളായി നവമാധ്യമങ്ങളിൽ മാറ്റുന്നു.

നിരന്തരം ഉയർന്നു വരുന്ന വിമർശനങ്ങളും വിവാദങ്ങളും എത്രമാത്രം വസ്തുതാപരമാണെന്നും യാതൊരടിസ്ഥാനവുമില്ലാതെ തൊടുത്തുവിടുന്ന ആക്ഷേപങ്ങളും അപവാദങ്ങളും കെട്ടുകഥകളിലും മറ്റും കുരുങ്ങി നിന്നുകൊണ്ടുള്ള പ്രചരണങ്ങൾ ഒക്കെയും സൗഹൃദപരമായ സംവാദവേദികളെ മലീമസമാക്കുന്നതാണ്. സുരക്ഷിതത്വമില്ലായ്മ നവമാധ്യമങ്ങളുടെ ഒരു വൻ വീഴ്ചയാണ്. കയ്യിലൊരു ഫോണും ഡാറ്റയും ഉണ്ടെങ്കിൽ എന്തും ആർക്കെതിരെയും പടച്ചുണ്ടാക്കാം.ഫേസ്ബുക്ക് ഉപഭോക്താക്കളുടെ മാത്രം കണക്ക് പരിശോധിച്ചു നോക്കുകയാണെങ്കിൽ 107 മില്യണിലധികം ഫേക്ക് അക്കൗണ്ടുകൾ ഉണ്ട്. കുപ്രചരണങ്ങൾക്കും വ്യാജപ്രചരണങ്ങൾക്കും സൈബർ ആക്രമണങ്ങൾക്കും നവമാധ്യമങ്ങളുടെ ദുരുപയോഗങ്ങൾക്കും ഇത്തരം ഫേക്ക് ഐഡികൾ ഉപയോഗപ്പെടുത്തുന്നു. ഓൺലൈൻ തട്ടിപ്പുകളും

നവമാധ്യമങ്ങളിൽ സ്ത്രീകൾക്കും കുട്ടികൾക്കും എതിരെയുള്ള ലൈംഗിക അതിക്രമങ്ങളും വർദ്ധിച്ചു വരുന്ന സാഹചര്യത്തിൽ പോലും സൈബർ ആക്രമണങ്ങൾക്ക് തടയിടുന്നതിൽ നവമാധ്യമങ്ങൾ ഒരുപരിധിവരെ പരാജയമാണ്. ബ്ലൂ ടീച്ചർ ആർമി ഒക്കെ മലയാളികൾക്ക് സുപരിചിതമായ വിഷയങ്ങളാണ്. നവ മാധ്യമങ്ങളെ ഇത്തരത്തിൽ ദുരുപയോഗപ്പെടുത്തുന്നതിനുള്ള പ്രധാന കാരണം വേണ്ടത്ര അവബോധം ജനങ്ങളിൽ സൃഷ്ടിക്കുന്നതിലും കർശനമായ നിയമനടപടികൾ നടത്തുന്നതിനും വരുത്തിയ വീഴ്ചയാണ്. ലോകം മുഴുവൻ ഒരു കുടക്കീഴിൽ എത്തുന്ന സാഹചര്യത്തിൽ, സാങ്കേതിക യുഗത്തിൽ നവമാധ്യമങ്ങൾക്ക് ചെയ്യാൻ ഏറെയുണ്ട്. അതിന് ഇത്തരം പൊതു ഇടങ്ങളെ സൗഹാർദ്ദപരമായി സംരക്ഷിക്കേണ്ടതുണ്ട്.

പണമുണ്ട് പ്രാപിക്കണം
കാഴ്ചയും കേൾവിയും ഒന്നുമില്ല
പണം കൊടുക്കുന്നത് പെണ്ണിന് തന്നെ ആവുമോ
ഏതായാലും ശ്രമം ഉപേക്ഷിക്ക വയ്യ

**What Woman Means to You** *Akhil H / S4 ME*

*"Will I get to see you before all your hyped 'Ritu' works and projects begin?", she asked mockingly.*

She was hiding her anguish behind that teasing tone, I knew. But sadly, I didn't have an answer that could cheer her up. So I stood there in silence, biting on to my earphone mic.

Surviving a long distance relationship while struggling to get an upper hand on a professional course can make most of your days tiresome. But then, its talks and words like these that soothes the soul.

Saying I love you three times a day while kissing her forehead, and strolling through the garden every evening holding hands, sure is beautiful. But it's the nights you go to sleep, pondering over the possibilities of getting a few moments together, to look into each other's eyes, when you haven't seen for so many days, it sends a different kind of chill down the throat.

The silence of my thoughts was knocked off by her voice. *"Cheer up dumbo, don't you have to complete the lab tomorrow? Have you prepared?"*

"Mm...Hmm.., the records are almost done, just some diagrams left."
*"Okay then do it already. What about that workshop you people were planning to conduct during the fest? All set?"*

"Phew! Thanks." I had almost forgot. "We are close to complete and had taken an appointment tomorrow with those clients conducting the workshop. Need to arrange some documents and permissions to give an assurance to them."

*"Ah Good. But do remember. Don't forget about the internals that are up next week while running behind all these. Study fine, okay?"* Her voice now mimicked that of my mother.

Imagine having a little voice in your head that keeps you reminded of the tasks you need to perform and the things you ought to do. It also guides you through the situations before you, helping you ponder over the pros and cons of the choices you make. Sounds very important, doesn't it.



This woman, who wakes up to a completely different day from mine, and one who has an entirely different world of things to do, has never failed in showing her presence in my little world. She has always been there, like that little voice I told you about, surfing through, reminding about things, advising on decisions to take etc.

That little voice, that assuring smile, they have always meant a lot to me. We may not see each other a lot, but her voice, her cheers, her smile, all that are enough to make a bad day feel good, and to make you feel loved when you felt low. This is what that woman is to my world, and that is what she means to me, my better half.

**We may not see each other a lot, but her voice, her cheers, her smile, all that are enough to make a bad day feel good, and to make you feel loved when you felt low.**

Relaxed and smiling from the thoughts, I replied, "Oh Aish!! What would've I done without you!"



*"Aiyya!..Stop being cheesy and all. Go get some sleep instead. Busy day tomorrow."* She said, laughing it off.

"Oh Okay then. Goodnight." my voice making a fake sadly impression.

*"Oho...Waiting for the words to drop out huh. Give me something I want and I will let you go."*

Those words brought a curve onto my face. And so, smiling, I kissed her goodnight through the phone, like we've done in a hundred nights before, and closed my eyes to the thoughts of that smiling woman, that I had been blessed with.



# SHE

*Donna Maria George / S4 CSE*

She stands alone, in the rain.
She's searching for a reason to stay.
Old way, familiar places, but somehow
Everything is different in her eyes.
Yes, she used to be attached to this,
But now, she's grown to despise that life.
All she wants to do right now,
Is to cut loose her reins,
And run away, to the 'big scary world',
As that was how she described it.
Feeling her hair on her shoulder,
She laughs at the resemblance.
Just the way she loved her hair, she loved this life too,
But growing up taught her a lot
And now she will burn this part to ashes,
That's exactly what she did to her hair.
She'll frown at the stench that arises,
But it's all for good, it's all for good.
She needed this life to grow,
But it's time to let go.
She'll be free, she'll rise high
Cause this girl, she ain't scared to fly.

ശരീരമൊന്ന് തടവി പാവാടകളിൽ പരാതി
മുനയുണ്ട് യോലിയുണ്ട്, പെണ്ണ് തന്നെ.
പണം നൽകി, ലിംഗം പൗരുഷം കാട്ടി.
കുറ്റബോധം ബാക്കി.

നീ കേറി വാടാ
എന്താ? നീ ആദ്യമായിട്ടാണോ?
കാശ് എടുക്ക്, ഇപ്പോൾ ഇങ്ങനെയാ ആദ്യം കാശു മേടിച്ചില്ലെങ്കിൽ കാര്യം കഴിഞ്ഞ് നിങ്ങൾ പൊടിതട്ടി പോകും.
ബാക്കി അഞ്ഞൂറോ? ഫ്.... പാന്റഴിക്ക്.. വേഗം അഴിക്ക്... കിന്നരിക്കാനും പുന്നാരം പറയാനൊന്നും സമയമില്ല 15 മിനിറ്റിനുള്ളിൽ കാര്യം തീർത്ത് പൊയ്ക്കോളണം.

(വീട്ടുകാർ എപ്പോൾ എന്നെ മനസ്സിലാക്കും എന്ന് എനിക്കറിയില്ല. അവരെപ്പോലെ ഒരു ജീവിതമാണ് അവർ എനിക്കും ആഗ്രഹിക്കുന്നത്. എനിക്കത് വേണ്ട. ഞാനത് ആഗ്രഹിക്കുന്നില്ല. എനിക്ക്... എനിക്ക് പറന്നുയരേണ്ടത് മറ്റൊരു ലോകത്തേക്ക്. പക്ഷേ ആരോടൊപ്പം??... ഞാൻ പ്രായപൂർത്തിയാകുന്ന കാര്യം അമ്മ ഒരിക്കലും അറിയാതിരുന്നെങ്കിൽ...)

ആഗ്രഹങ്ങൾക്കും സ്വപ്നങ്ങൾക്കും തൂക്കുകയർ വിധിക്കാൻ കിടക്ക വിരിയിൽ പുരണ്ട ചോരപ്പാടുകൾ ഒലിച്ചിറങ്ങിയ രക്തം ധാരാളമായിരുന്നു. പ്രതിഭാഗത്തിന്റെ വാദങ്ങൾക്ക് ശക്തിയും യുക്തിയും ഏറി വന്നതോടെ, അനുകൂലനങ്ങൾ ഏറി വരുന്നതോടെ വൈകാരികതയുടെ കള്ളസാക്ഷ്യം കൂടി കൂട്ടിച്ചേർത്തു ന്യായാധിപർ വിധിയെഴുതി തൂക്കു കയർ.....
ആയിരം പേരെ സാക്ഷിനിർത്തി രാഹുവും കേതുവും നക്ഷത്രവും ചൊവ്വയും ശുക്രനും ബുധനും വ്യാഴവും ഈരേഴുലകവും സമ്മതിച്ച് അവന വളുടെ മേൽ തൻറെ ആധികാരികത ഉറപ്പു വരുത്തി. കരച്ചിലും പിഴിച്ചിലും കെട്ടിപ്പിടുത്തവും കാലു പിടുത്തവും ഒക്കെ കഴിഞ്ഞു തൻറെ കൂടു വിട്ട് അവന്റെ വീട്ടിലേക്ക് യാത്രയായി. (കണ്ടവന്റെ കൂടെയല്ല ആദ്യമായിട്ട് കാണാൻ പോകുന്നവന്റെ കൂടെ) ആഘോഷങ്ങളോടെ തന്നെ അവിടെ അവളെ വരവേറ്റു. സൽക്കാരങ്ങൾ ഒക്കെ കഴിഞ്ഞപ്പോഴേക്കും രാത്രിയിരുട്ടി തുടങ്ങിയിരുന്നു. മാനസികമായും ശാരീരികമായും ചെറുതായി ക്ഷീണം ആണെന്ന് തോന്നി.

(ഒരു രാജ്യം അടക്കി പിടിച്ച അഹങ്കാരത്തോടെ അവൻ അവളിലാഴ്ന്നിറങ്ങി. അർബുദം ബാധിച്ച ചുണ്ടുകൾ രാജ്യാതിർത്തിയിൽ നിന്നും ഓരോ ഭാഗങ്ങളും ഭാഗിച്ചു തുടങ്ങി. യുദ്ധം ജയിച്ചവന്റെ തീക്ഷണത അവന്റെ കണ്ണുകളിൽ... ജീവനറ്റു പോയ ബീജങ്ങളുടെ ശ്യൂന്യത അവളുടെ കണ്ണുകളിൽ പടർന്നു. അവസാന തുള്ളിയും തീർത്ത് ആധിപത്യമുറപ്പിച്ച് അവൻ പിൻവാങ്ങി )

വാതിൽ തുറന്നവൾ പുറത്തേക്കിറങ്ങി..
അമ്മേ വെള്ളം എവിടെയാണുള്ളത്? വല്ലാത്ത ദാഹം, ക്ഷീണം.
ചേച്ചി ഇതാ പാൽ
എന്തു സ്നേഹമുള്ള ആൾക്കാരാണ്.. ഞാൻ പറയാതെ തന്നെ മനസ്സിലാക്കി കാര്യങ്ങൾ ചെയ്യുന്നല്ലോ. രാത്രിയുടെ ഭംഗിയും വിശാലതയും സൗന്ദര്യവും ഘണ്ഡിക്കപ്പെട്ടു കൊണ്ട് അറ ഒരുങ്ങിയിരുന്നു. അവളുടെ ഓരോ നിസ്സംഗ നോട്ടങ്ങളെയും കാർന്നുതിന്നുന്ന കിടക്കവിരികൾ... നിശ്വാസത്തെയും ദഹിപ്പിക്കുന്ന മുല്ലപ്പൂ ഗന്ധം....

അയ്യോ... അത് കുടിക്കല്ലേ.ആദ്യം ഞാനല്ലേ ..
അതെന്താ നിങ്ങൾക്ക് ദാഹിക്കുന്നുണ്ടോ? ക്ഷീണം ഉണ്ടോ ?
അങ്ങനെയല്ല .നമ്മൾ പാതി പാതി ഷെയർ ചെയ്യണം. കേട്ടിട്ടില്ലേ? ആരും പറഞ്ഞു തന്നില്ലേ?
അങ്ങനെയൊക്കെ ആണോ. എന്നാൽ ഞാൻ പാതി കുടിച്ചു തരാം
അങ്ങനെ പറ്റില്ല. ആദ്യം ഭർത്താവാണ്... എല്ലായിപ്പോഴും.

**ആയിരം പേരെ സാക്ഷിനിർത്തി രാഹുവും കേതുവും നക്ഷത്രവും ചൊവ്വയും ശുക്രനും ബുധനും വ്യാഴവും ഈരേഴുലകവും സമ്മതിച്ച് അവനവളുടെ മേൽ തൻറെ ആധികാരികത ഉറപ്പു വരുത്തി.**

.......................

നമുക്ക് കുറച്ച് ദിവസം നമ്മുടെ വീട്ടിൽ പോയി നിൽക്കാം. പുതിയ സാഹചര്യത്തോട് എനിക്ക് പൊരുത്തപ്പെടാൻ ബുദ്ധിമുട്ട്.. കുറച്ച് സമയം എടുക്കുന്നത് പോലെ തോന്നുന്നു... നിങ്ങൾക്ക് ആവുമ്പോൾ അത്ര പ്രയാസം ഉണ്ടാവില്ലല്ലോ. എനിക്ക് ജോലിക്ക് പോകാനും അത് എളുപ്പമാണല്ലോ.
പറ്റില്ല. എനിക്ക് നാണക്കേട് ഉണ്ടാക്കാനാണോ

നിന്റെപുറപ്പാട്.
അച്ചിക്കോന്തനെന്ന് നാട്ടുകാർ പറഞ്ഞുനടുക്കും. ഭാര്യയുടെ ചിലവിൽ ജീവിക്കുന്നവൻ. നാണം കെടാൻ വേറെ എന്തെങ്കിലും വേണോ.നീ ജോലിക്കൊന്നും പോകണ്ട. ഞങ്ങളുടെ കുടുംബത്തിലെ സ്ത്രീകൾ ആരും ജോലിക്ക് പോയി ജീവിക്കേണ്ട ഗതികേട് വന്നിട്ടില്ല. വെറുതെ പ റയിപ്പിക്കാൻ ആയി...

**അതെന്താ അങ്ങനെ? നിങ്ങളുടെ വീട്ടിൽ നിങ്ങളു ടെ ചെലവിൽ ജീവിക്കുന്നതിന് എന്നെ ആരും കളിയാക്കില്ലേ? എനിക്ക് മാനാ ഭിമാനം ഒന്നുമി ല്ലേ? അല്ലേലും ഗതികെട്ടിട്ടാണോ ജോലിക്ക് പോ കുന്നത്?**

അതെന്താ അങ്ങനെ? നിങ്ങളുടെ വീട്ടിൽ നിങ്ങളുടെ ചെലവിൽ ജീവിക്കുന്നതിന് എന്നെ ആരും കളിയാക്കില്ലേ? എനിക്ക് മാനാഭിമാനം ഒന്നുമില്ലേ???? അല്ലേലും ഗതികെട്ടിട്ടാണോ ജോലിക്ക് പോകുന്നത്?

വെറുതെ അതുമിതും പറഞ്ഞ് നമ്മുടെ ആദ്യരാത്രി നശിപ്പിക്കുന്നത് എന്തിനാണ്.

അതെ എനിക്ക് തർക്കിക്കാൻ ഉള്ള ആരോഗ്യമില്ല. നല്ല ക്ഷീണമുണ്ട്. ഉറങ്ങാം അല്ലേ.

ഉറങ്ങാനോ നമ്മുടെ ആദ്യരാത്രിയാണ് ഇന്ന്.

അതുകൊണ്ട്? ഞാൻ കണ്ടിട്ട് അധികനാളായിട്ടില്ല. നേരെ ചൊവ്വേ അറിയുക കൂടിയില്ല. ഇങ്ങനെ ഒരാളുടെ കൂടെ ഒറ്റയ്ക്ക്... I am weired.. പോരാത്തതിന് ക്ഷീണവും. സംസാരിച്ചിരിക്കാം എന്ന് വിചാരിച്ചാണ്. ആവതില്ല.

അതൊന്നും പറഞ്ഞാൽ പറ്റില്ല. ഞാൻ നിന്നെ താലികെട്ടി കൊണ്ടുവന്നതാണ്. നീ ഇപ്പോൾ എന്റേതാണ്. ആദ്യരാത്രിയിൽ തന്നെ അതിനെ വേണ്ടവിധം ആസ്വദിക്കാം. രണ്ടീസം കഴിഞ്ഞ് നാട്ടാര് ചോദിച്ചു തുടങ്ങും വിശേഷം ആയില്ലേ.

അപ്പോൾ നിങ്ങൾ അറിഞ്ഞില്ലേ.. ശാസ്ത്രത്തിൻറെ പുതിയ കണ്ടുപിടുത്തമാണ് താലി കെട്ടിയാൽ വിശേഷമാവില്ല. അതിന് ലൈംഗിക വേഴ്ച ചെയ്യണം. ഇപ്പൊ എന്തായാലും അതിന് പറ്റിയ അവസരമില്ല. പുരനിറയും മുന്നേ കെട്ടിച്ചു വിടണമെന്ന് പറഞ്ഞു. എക്സ്പീരി ഡേറ്റ് കഴിഞ്ഞാലോ. കാത്തിരിക്കാൻ വയ്യല്ലോ. ആര് ചെവിക്കൊള്ളാൻ. വ്യാധിയും മാറിക്കാണും ശാന്തിയും കിട്ടിക്കാണും. എന്തായാലും എൻറെ ജീവിതം പാതി പോയി കിട്ടി. എന്തായാലും ഞാൻ വിൽപന ചരക്കൊന്നുമല്ല. എനിക്കുമുണ്ട് ആഗ്രഹങ്ങളും സ്വപ്നങ്ങളും ഒക്കെ..

അപ്പൊ എന്താ എൻറെ ആഗ്രഹങ്ങൾക്ക് ഒന്നും വിലയില്ലേ? നീ എൻറെ ഭാര്യയാണ് നിൻറെയൊക്കെ പ്രായത്തില് പണ്ടുള്ളവര് രണ്ടു പെറ്റിരുന്ന്.

നിങ്ങളുടെ ആസക്തി ഒന്നും എൻറെ സമ്മതത്തിന് മുകളിലല്ല. താലിച്ചരടിന്റെ ബലപ്പുറത്ത് കീഴടക്കാൻ ആണെങ്കിൽ ആവാം. വികാരങ്ങൾ അത്രയ്ക്ക് പൊന്തി നിൽക്കയാണെങ്കിൽ ശമിപ്പിക്കാൻ ഞാനിപ്പോൾ  തയ്യാറല്ല. കൂടെ കിടക്കുന്നത് തന്നെ ഔദാര്യമാണ്. വച്ചു വിളമ്പാനും വിഴിപ്പലക്കാനുമാണാളെ ആവശ്യമെങ്കിൽ നല്ല ഒന്നാന്തരം റോബോട്ടുകളുണ്ട് . ആസക്തി അടക്കാനാണെങ്കിൽ ആരോഗ്യമുള്ള രണ്ട് കയ്യുണ്ടല്ലോ. സ്വൽപം മാംസം കൂടിപ്പോയതെന്റെ തെറ്റാണോ. ഞാനും ഒരു മനുഷ്യ ജീവിയാണ്. വികാരങ്ങളും ആഗ്രഹങ്ങളും എനിക്കുമുണ്ട്. എനിക്കും ഒരു മനസ്സുണ്ട് അതിൻറെ കാമം ശമിപ്പിക്കാൻ ഉദ്ധരിച്ച ലിംഗത്തിനാവില്ല. ആദ്യം അത് ശമിപ്പിക്ക് എന്നിട്ട് മടിക്കുത്തഴിക്ക്..

എന്തുപറ്റി സുഖമില്ലാത്തത് പോലെ
ഒന്നുമില്ല....
അഴിക്കണ്ടേ...

അഴിക്കാണ്ടെങ്ങനെ...

ഇന്നു ഞാൻ നിനക്ക് പണം തന്നത് സെക ്സിനു വേണ്ടി അല്ല...

അതിനല്ലാതെ ആരാണിവിടെ വരാൻ...

നമുക്ക് സംസാരിച്ചിരിക്കാം.....



## വൈകിപ്പോയ തിരിച്ചറിവ്

Nidhi Elza / S4 EEE

വേനലവധിക്കമ്മതൻ മടിത്തട്ടിൽ
ലോകം മധുരമെന്നോർത്ത് നിരഞ്ഞു ചിരിച്ചപ്പോൾ കരുതി
വാത്സല്യമാണേറ്റം വലിയ വികാരമെന്ന്
തളരുമ്പോൾ അച്ഛൻ ചേർത്ത് പിടിച്ചപ്പോൾ
നേട്ടങ്ങളിലാകൈകൾ ആഞ്ഞടിച്ചപ്പോൾ
തലയുയർത്തിപ്പിടിച്ചെന്ന് കരുതി
അഭിമാനം താനേറ്റം വലിയ വികാരമെന്ന്
പിന്നെയവന്റെ കൺകളിൽ ഞാനെൻ
പ്രപഞ്ചം കണ്ടപ്പോൾ, ആ മൊഴിയിൽ ഞാനെൻ
ജീവതാളം കേട്ടപ്പോൾ കരുതി
പ്രണയമാണേറ്റം വലിയ വികാരമെന്ന്
ഒരുനാൾ പ്രാണനെന്ന് നിനച്ചാ ആളൊരാൾ
പ്രാണനിൽനിന്നകന്നപ്പോൾ കരുതി
വിരഹമാണേറ്റം വലിയ വികാരമെന്ന്
ഒരു കുപ്പി മദ്യത്തിൻ ലഹരിയുടെ വില മാത്രം
കൽപ്പിച്ചെൻ നേരെയാ മനുഷ്യ മൃഗങ്ങൾ നടന്നപ്പോൾ
കെഞ്ചിയും അലറിയും സ്വപ്നം നെയ്തൊരീ
ജീവിതം മുഴുമിക്കാൻ ജീവനായി കരഞ്ഞപ്പോൾ കരുതി
ഭയമാണ് ഏറ്റവും വലിയ വികാരം എന്ന്
എങ്കിലും നിർദയം അവരീയുടലിനെ പിച്ചിചീന്തിയപ്പോൾ
അതിനുള്ളിലായി കാത്തുവച്ച ആത്മാവിൻ അഗ്നിയെ
ഊതിക്കെടുത്തിയപ്പോൾ
ഇനിയില്ല ഈ ജീവിതം എന്ന തിരിച്ചറിവിൽ
നിറഞ്ഞൊഴുകിയ മിഴിനീരിനിടയിലും
ഘാതകർതൻ കാമഭ്രാന്തേറിയ ചിരി കാണവേ
ഒടുക്കത്തെ ഹൃദയമിടിപ്പിൽ ഞാനറിഞ്ഞു
വെറുപ്പാണ് ഏറ്റവും വലിയ വികാരമെന്ന്.

# കുലസ്ത്രീയിൽ നിന്നും അധികാരത്തിലേക്ക് ചുവടെടുക്കുമ്പോൾ

*Magazine Committee*

സ്ത്രീയെപ്പറ്റി കാലങ്ങളായി കേൾക്കാറുള്ള വിശേഷണങ്ങളിൽ ഏറ്റവുമധികം ആവർത്തിക്കപ്പെടാറുള്ളത് അവളുടെ സൗന്ദര്യവും സ്നേഹവും ക്ഷമയും സഹനവും ഒക്കെയാണ്. അതുകൊണ്ടുതന്നെ ഇവയൊക്കെയാണ് ഒരു സ്ത്രീയുടെ ഏറ്റവും വിലമതിക്കപ്പെട്ട സവിശേഷതകൾ എന്ന് നമ്മുടെ സമൂഹം സ്ത്രീകളോട് പറയാതെ പറയുന്നു. എന്നാൽ ഇന്ന് ലോകം ചർച്ച ചെയ്യുന്നത്, അംഗീകരിക്കാൻ തയ്യാറാകുന്നത് , മുൻപ് പറഞ്ഞ കോട്ടകൾ തകർക്കുന്നതും മറ്റ് അനേകം വിശേഷണങ്ങൾ തങ്ങൾക്ക് യോജിക്കുമെന്നു തെളിയിക്കുന്ന വരുമായ ശക്തരായ വനിതകളെയാണ്. രാഷ്ട്രീയവും ഭരണവും പുരുഷമേധാവിത്വവും ലോകമെമ്പാടും നിറഞ്ഞുനിൽക്കുന്ന മേഖലകളിലേക്ക് കടന്നുവന്നു ലോകത്തിന് മാതൃകയാകും വിധം പ്രവർത്തിക്കുന്ന ശൈലജ ടീച്ചറെയും, ഇന്ന് ലോകത്തിലെ തന്നെ മികച്ച നേതാക്കളിലൊരാളായ ന്യൂസിലാൻഡ് പ്രധാനമന്ത്രി ജസീണ്ട ആൻഡനെയും പോലെയുള്ള കഴിവുറ്റ വനിതകൾ എല്ലാ മുൻവിധികളെയും തച്ചുടച്ചു കൊണ്ട് മുന്നേറുകയാണ്.

" നാരി ഭരിച്ചിടം, നാരകം നട്ടിടം, നാടിനും വീടിനും നന്നല്ല " എന്ന പഴഞ്ചൊല്ല് ഉടലെടുത്ത നാട്ടിലെ ഒരു സ്ത്രീ ഇന്ന് ലോകശ്രദ്ധ നേടിയിരിക്കുകയാണ് - മികച്ച ഭരണകർത്താവ് എന്ന നിലയിൽ കേരളത്തിലെ ആരോഗ്യ വകുപ്പ് മന്ത്രി കെ.കെ.ഷൈലജ എന്ന ഷൈലജ ടീച്ചർ നിപ്പയും പ്രളയവും ഒന്നിനുപിറകെ ഒന്നായി വന്നപ്പോഴും തളരാതെ കേരളത്തിൻറെ മുഖമായി മാറി .നിപ്പ എന്ന മഹാമാരി കേരളത്തിലെ രണ്ട് ചെറുപ്പക്കാരെ പിടികൂടിയതിന് ശേഷമാണ് ആരോഗ്യ മന്ത്രിയായ ഷൈലജ ടീച്ചർ അടക്കം എല്ലാവരും ഈ രോഗത്തിൻറെ പേര് പോലും കേൾക്കുന്നത് . എന്നിട്ടും കൃത്യമായ ഇടപെടലുകളും ആസൂത്രണവും മൂലം കുറഞ്ഞത് 200 മരണം എങ്കിലും വിദഗ്ദ്ധർ പ്രതീക്ഷിച്ചിരുന്ന സാഹചര്യത്തിൽ, നിപ്പ മരണം 17 - ൽ പിടിച്ചു നിർത്തിയതിൽ തുടങ്ങി, കോവിഡ് ചൈനയിലെ കഥാപാത്രമായിരുന്നു അപ്പോഴേ അതിനെപ്പറ്റി മനസ്സിലാക്കി ആദ്യ രോഗി വുഹാനിൽ നിന്ന് എത്തുന്നതിനു മുൻപ് തന്നെ കേരളത്തെ സജ്ജീകരിക്കുകയും മരണനിരക്ക് കുറയ്ക്കുകയും ചെയ്തത് വരെ, ഷൈലജ ടീച്ചർ



കേരളത്തെ തളരാതെ പിടിച്ചുനിർത്തിയതിൽ വഹിക്കുന്ന പങ്ക് വലുതാണെന്ന് പറയേണ്ടതില്ലല്ലോ.

സമ്മർദം ഏറിയ സാഹചര്യങ്ങൾ കൈകാര്യം ചെയ്യാൻ സ്ത്രീകൾ മോശമാണെന്ന ധാരണ കേരളീയ സമൂഹത്തിന്റെത് മാത്രം ആണെന്നു തോന്നുന്നില്ല. എന്നാൽ, യു.കെ യുടെ പ്രോസ്പെക്ട് മാസികയുടെ കോവിഡ് - 19 കാലഘട്ടത്തിലെ ലോകത്തിലെ മികച്ച 50 ചിന്തകരുടെ പട്ടികയിൽ ഇടം പിടിച്ച ഒരു ഇന്ത്യക്കാരിയായ കെ കെ ഷൈലജ തന്നെയാണ് ഈ പട്ടികയിൽ ഒന്നാം സ്ഥാനത്ത് എത്തിയത് എന്നത് ഓരോ മലയാളിക്കും അഭിമാനമാണ്. കൂടാതെ വോഗ് ഇന്ത്യ മാസികയുടെ വുമൺ ഓഫ് ദി ഇയർ ആയി തിരഞ്ഞെടുക്കപ്പെട്ട ശാന്തയായ ഈ വനിതാ നേതാവിന് ഒരു വേറിട്ട വ്യക്തിയായി മാത്രമല്ല കാണേണ്ടത് പകരം, ഏതൊരു മേഖലകളിലും ഒരു വ്യക്തിയുടെ കഴിവിനെ അളക്കുന്നത് സ്ത്രീ പുരുഷൻ വേർതിരിവ് എന്ന വേർതിരിവിന്റെ സ്ഥാനമില്ല എന്നതിൻറെ ഉദാഹരണമായി ആണ്.

**നിപ്പ എന്ന മഹാമാരി കേരളത്തിലെ രണ്ട് ചെറുപ്പക്കാരെ പിടികൂടിയതിന് ശേഷമാണ് ആരോഗ്യ മന്ത്രിയായ ഷൈലജ ടീച്ചർ അടക്കം എല്ലാവരും ഈ രോഗത്തിൻറെ പേര് പോലും കേൾക്കുന്നത് .**

ഐക്യരാഷ്ട്രസഭയുടെ പൊതു സേവന ദിനത്തിൽ ആദരിക്കപ്പെട്ട ഈ മലയാളി കേരളത്തിലെ പ്രതീക്ഷ തന്നെയാണ് ചുരുക്കം ചില വനിതാ നേതാക്കളിൽ ഒരാൾ ആയതുകൊണ്ടല്ല; മറിച്ച് ലോകത്തിലെ ശക്തരായ നേതാക്കളിൽ ഒരാൾ ആയതുകൊണ്ട്.

സ്ത്രീ ഭാര്യയും അമ്മയും ആണ് എന്നതിനാൽ ഇവയാണ് ഒരു സ്ത്രീക്ക് ഏറ്റവും അനുയോജ്യമായ

റോളുകൾ എന്നും ഇവയല്ലാതെ മറ്റെന്തെങ്കിലും കൂടുതൽ ഇഷ്ടപ്പെടുകയോ തിരഞ്ഞെടുക്കുകയോ ചെയ്യുന്ന സ്ത്രീകൾക്ക് നേരെ നെറ്റി ചുളിക്കുകയും ചെയ്യുന്ന സമൂഹം ഇന്ന് നമ്മുടെ ചുറ്റും ഉണ്ട് എന്നത് സങ്കടകരമാണ്. ഈ സമൂഹം തിരിച്ചറിയേണ്ടത് എന്തെന്നാൽ, ഒരു പുരുഷനും ഭർത്താവോ അച്ഛനോ ആയിരിക്കുമ്പോൾ തന്നെ തൊഴിൽമേഖലയിലെ എവിടെയും എത്താം എങ്കിൽ ഒരു സ്ത്രീക്കും കുടുംബമോ തൊഴിലോ എന്ന ചോദ്യത്തെ നേരിടേണ്ടി വരരുത്. 150 വർഷത്തിൽ ഏറ്റവും പ്രായം കുറഞ്ഞ ന്യൂസിലാൻഡ് പ്രധാനമന്ത്രിയായ ജസീണ്ട ആർഡൻ ഇത്തരത്തിലുള്ള പല സങ്കല്പങ്ങളെയും തകർക്കുന്ന ലോകം ഉറ്റുനോക്കുന്ന മറ്റൊരു മികച്ച നേതാവാണ്. പ്രധാനമന്ത്രിയായിരിക്കെ കുഞ്ഞിനെ പ്രസവിച്ച ആദ്യ വ്യക്തിയായ ജസീണ്ട, യുഎൻ ജനറൽ അസംബ്ലിയിൽ കുഞ്ഞിനെ കൊണ്ടു വന്ന ആദ്യ ലോക നേതാവായും ചരിത്രം കുറിച്ചിരുന്നു. സൗമ്യവും ശക്തവും രസകരവുമായ വ്യക്തിത്വത്തിന് ഉടമയായ ഈ നേതാവ് കുഞ്ഞിനോടൊപ്പം ചിലവാക്കുന്ന സമയവും സമൂഹമാധ്യമങ്ങളിൽ പങ്കുവയ്ക്കുന്നത് നമുക്ക് കാണാം. ജോലിക്കും അതീവ തിരക്കിനിടയിലും കുടുംബവും സന്തോഷത്തോടെ കൈകാര്യം ചെയ്യാൻ സാധിക്കുമെന്ന് ഒരിക്കൽ കൂടി

**യു.എൻ ൽ ലോകരാഷ്ട്രങ്ങളോട് തങ്ങളുടെ വ്യത്യാസങ്ങൾക്കപ്പുറമുള്ള ഒരുമയിലും മനുഷ്യത്വത്തിലും ഊന്നി പ്രവർത്തിക്കാൻ ആഹ്വാനം ചെയ്ത ലിംഗസമത്വത്തിന് വേണ്ടി പോരാടുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ജസീണ്ട ആർഡനെ പോലെയുള്ള നേതാക്കളെ ലോകത്തിന് ആവശ്യമാണ്.**




തെളിയിക്കാനും കൂടുതൽ സ്ത്രീകൾക്ക് പ്രചോദനം നൽകാനും കഴിഞ്ഞു. കോവിഡ് മുക്തമായ ആദ്യ രാജ്യങ്ങളിൽ ഒന്നാണ് ന്യൂസിലൻഡ്. ഈ രാജ്യത്തെ ലോകശ്രദ്ധയിൽ എത്തിച്ച് അനേക നല്ല നയങ്ങൾക്കും മാറ്റങ്ങൾക്കും പിന്നിൽ പ്രവർത്തിച്ചത് ഇപ്പോൾ ലോകം മാതൃകയാകുന്ന പ്രധാനമന്ത്രിയായിരുന്നു. LGBTQ+ പ്രൈഡ് മാർച്ചിൽ പങ്കെടുത്ത ആദ്യ പ്രധാനമന്ത്രിയായ ജസീണ്ട ഒരുപാട് മാറ്റങ്ങളിലേക്ക് നടക്കുകയാണ്. ഓരോ വ്യക്തിയുടെയും വ്യക്തിത്വം ആഘോഷിക്കപ്പെടണം എന്നുപറയുന്ന ഈ യുവ പ്രധാനമന്ത്രി വലിയ ഒരു പ്രതീക്ഷയാണ്.

യു.എൻ ൽ ലോകരാഷ്ട്രങ്ങളോട് തങ്ങളുടെ വ്യത്യാസങ്ങൾക്കപ്പുറമുള്ള ഒരുമയിലും മനുഷ്യത്വത്തിലും ഊന്നി പ്രവർത്തിക്കാൻ ആഹ്വാനം ചെയ്ത ലിംഗസമത്വത്തിന് വേണ്ടി പോരാടുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ജസീണ്ട ആർഡനെ പോലെയുള്ള നേതാക്കളെ ലോകത്തിന് ആവശ്യമാണ്.

ഇവരെപ്പോലെ കഴിവുറ്റ സ്ത്രീകൾ നമുക്കു ചുറ്റും അനേകമുണ്ട്. ഒരു സ്ത്രീ ആയതിന്റെ പേരിൽ ജീവിതത്തിൽ ഏതെങ്കിലും ഒന്നുമാത്രം തിരഞ്ഞെടുക്കാൻ അവളോട് പറയാതെ ഇരിക്കേണ്ടതുണ്ട്. അവൾ ആഗ്രഹിക്കുന്നത് എന്തുമാകാം, അവളുടെ വഴിയിൽ തടസ്സങ്ങൾ വെക്കാതിരിക്കുക. ലിംഗസമത്വത്തിന് വേണ്ടി ഇന്നും പോരാടേണ്ടി വരുന്നത് ദയനീയമാണെന്ന് തോന്നുന്നെങ്കിൽ, ആ പോരാട്ടം ആവശ്യം ഇല്ലാത്ത ഒരു ലോകം സൃഷ്ടിക്കാം. ആ ലോകം കൂടുതൽ സുന്ദരമായിരിക്കും, നിസ്സംശയം പറയാം. കാരണം മനോഹരമായ മാറ്റങ്ങളുണ്ടാക്കാൻ കഴിയുന്ന ശക്തരായ സ്ത്രീകളെ ഇന്ന് ഏറെ ലോകത്തിന് ആവശ്യമുണ്ട്.

നടക്കാൻ വയ്യ, വീണു ...
കണ്ടവർ കണ്ടില്ലെന്നു നടിച്ചു
ഹെല്പ്.... കേട്ടില്ലെന്ന് നടിച്ചു
ഒഴുകുന്ന രക്തം അന്തരീക്ഷത്തിൽ വ്യാപിച്ചു




എന്തുചെയ്യണമെന്നറിയാതെ അയാൾ ആ റൂമിലൂടെ തലങ്ങും വിലങ്ങും നടന്നു. ഇടയ്ക്കിടെ ഇടറിയ ശബ്ദത്തിൽ ആരെയൊക്കെയോ ശപിക്കുന്നുണ്ടായിരുന്നു. വേണ്ടിയിരുന്നില്ല.. ഏത് സമയത്താണാവോ ആ നശിച്ച ഫോൺ സ്വിച്ച് ഓൺ ആക്കാൻ തോന്നിയത്. അയാൾ തന്റെ സമയദോഷത്തെ പഴിച്ചുകൊണ്ടേയിരുന്നു. പൊടുന്നനേ
റൂം നമ്പർ 402 ന്റെ കോളിംഗ് ബെൽ ഉച്ചത്തിൽ ശബ്ദിച്ചു. ഡോറിനടുത്ത് എത്തിയപ്പോഴേക്കും പിന്നിൽ നിന്നും ഫോൺ അലമുറയിട്ടു കരഞ്ഞു. ഭാര്യയാണ് ഫോണെടുത്തത്. അങ്ങോട്ടൊന്നും പറയാതെ തന്നെ അവൾ ആ കോൾ കട്ട് ചെയ്തു.
നാട്ടിൽ നിന്നാവും .!
വാതിൽക്കൽ കമ്പനിയുടെ ആളാണ്. തിരികെ പോകാനുള്ള ടിക്കറ്റും കൊണ്ടു വന്നതാണ്.
"Any other help.Sir? കൈ മാറുന്നതിനിടയിൽ ആഗതന്റെ ചോദ്യം.
വേണ്ട എന്ന അർത്ഥത്തിൽ തലയാട്ടി അപ്പോഴേക്കും അയാൾ നടന്നു നീങ്ങിയിരുന്നു. ഒന്നുമറിയാതെ കുട്ടികൾ snake and ladder ഇൽ മുഴുകിയിരിക്കുന്നു.

Snake ന്റെ വായയിൽ വീഴുമ്പോഴുള്ള നിരാശ ഇടയ്ക്കിടെ കാണാം.

അവളെ പറഞ്ഞാൽ മതീല്ലോ. ആന്റിയുടെ നമ്പർ വേണം പോലും. രണ്ടു ഫോൺ ഉണ്ടെങ്കിലും രണ്ടും ഓൺ ആക്കാറില്ല.
അറിയാതെ ഓണാക്കിയാൽ മെസ്സേജുകൾ കൊണ്ട് ഫോണിന്റെ വയറും അതു വായിച്ച് എന്റെ വയറും നിറയും. നാട്ടിലെ പരാതികളുടെ ഒരു ഭാണ്ഡക്കെട്ട് അതിൽ ഉണ്ടാകും.

കുഴൽ പോലെ നീണ്ട പാന്റ് സോഫയിൽ ഇരുന്നു വലിച്ചു കയറ്റുമ്പോൾ രാവിലെ കുടിച്ചു വെച്ച ഗ്ലാസിൽ അറിയാതെ കാൽകൊണ്ടു. ചിതറിയ ഗ്ലാസ് ചില്ലുകൾ അയാളെ കൊഞ്ഞനം കാണിച്ചു.
നിങ്ങളുടെ അപ്പൻ അഡ്മിറ്റായതിനു ഞാനും പിള്ളേരും എന്ത് പിഴച്ചു.? താൽപര്യമില്ലെങ്കിൽ പോകണ്ട? ധൃതിപിടിച്ച് പോയിട്ടും.?
യാത്ര പോലും പറയാതെ അയാൾ ലിഫ്റ്റിനടുത്തേക്ക് പാഞ്ഞു.

നാടൊക്കെ ഒരുപാട് മാറിയിരിക്കുന്നു. ബാക്കി കാശ് പോലും വാങ്ങിക്കാതെ ടാക്സിയിൽ നിന്നും അയാൾ ചാടിയിറങ്ങി.
അപ്പന് കാശിന്റെ ആവശ്യം ഒരുപാട് വരാതിരുന്നാൽ മതിയായിരുന്നു. അല്ലെങ്കിലും അവളെ എന്തിനു പഴിക്കണം. പ്രായം ആയാൽ പിന്നെ ആരെയും ബുദ്ധിമുട്ടിക്കാണ്.... പിറുപിറുത്തുകൊണ്ട് ഹോസ്പിറ്റൽ വരാന്ത കയറി. മുഖത്ത് സങ്കട ഭാവം വരുത്തി enquiry യിലേക്ക് ചെന്നു.
അച്ഛന്റെ പേര്. ? പൊടുന്നനെയുള്ള നഴ്സിന്റെ ചോദ്യത്തിൽ അയാൾ പകച്ചു.

ഹലോ...ഫാദറിന്റെ name എന്താണെന്ന് ?
വീണ്ടും അതേ ചോദ്യം. അത്... അയാൾ ഓർമ്മയുടെ ഭണ്ഡാരം തപ്പിനോക്കി.
ഇല്ല...!ഓർക്കാൻ ആവുന്നില്ല.! അയാൾ വിധിയെ പഴിച്ചു. പെട്ടെന്ന് ഭാര്യയുടെ കോൾ. ഭാഗ്യം.!
പതിഞ്ഞ സ്വരത്തിൽ അവളോടും ആവർത്തിച്ചു. അവളും മറന്നുപോയിരിക്കുന്നു. മക്കളോട് ചോദിക്കുന്നത് അങ്ങേതലക്കൽ കേൾക്കാം.
മോനു.. അച്ഛച്ചന്റെ പേര് എന്താ.?
ഒരു പുതിയ വാക്കു കേട്ടതുപോലെ അവർ തല പൊക്കി നോക്കി. വീണ്ടും ഗെയിമിന്റെ ലോകത്തേക്ക്. അയാൾ ജീവിതത്തിലാദ്യമായി തലകുനിച്ചു. മുകളിൽ ഘടികാരസൂചി വേഗത്തിൽ പാഞ്ഞുകൊണ്ടേയിരുന്നു.



മതങ്ങളുടെ പേരിൽ രാജ്യാതിർത്തി നിർവചിക്കപ്പെട്ടപ്പോൾ
കുമിഞ്ഞു കൂടിയത് ജീവനറ്റ മനുഷ്യശരീരങ്ങളാണ്.
രണ്ടുകഥകളിൽ വിശ്വസിക്കപ്പെട്ടതിന്റെ പേരിൽ പാലായനം ചെയ്യാൻ
വിധിച്ചവർ ജീവൻ പകരം കൊടുക്കാൻ വിധിക്കപ്പെട്ടവർ ലക്ഷങ്ങളാണ്.

നിരപരാധികളാൽ ജയിലറകൾ നിറയാതിരിക്കട്ടെ...
നിരപരാധികളുടെ ചോരയാൽ തെരുവുകൾ കറുക്കാതിരിക്കട്ടെ.....

# ഇന്ത്യയുടെ ഗതി ഭേദം ചെയ്യുമ്പോൾ.....!

*Alen J Poozhithara / S4 ME*

1955 ലെ പൗരത്വനിയമം ഭേദഗതി ചെയ്ത് കൊണ്ട് ഇന്ത്യൻ പാർലമെന്റ് 2019 ഡിസംബർ 12- ന് പാസാക്കിയ പൗരത്വ ഭേദഗതി നിയമം (CAA) 2020 ജനുവരി 10 മുതൽ പ്രാബല്യത്തിൽ വന്നിരിക്കുകയാണ്. 2014 ഡിസംബർ 31- ന് മുൻപ് അഫ്ഗാനിസ്ഥാൻ, പാകിസ്താൻ, ബംഗ്ലാദേശ് എന്നീ രാജ്യങ്ങളിൽ നിന്ന് ഇന്ത്യയിലേക്ക് കുടിയേറിയ അനധികൃത കുടിയേറ്റക്കാരായ ഹിന്ദു, സിക്ക്, ബുദ്ധ, ജൈന, പാർസി, ക്രിസ്ത്യൻ വിഭാഗങ്ങളിൽപെട്ട എല്ലാവർക്കും ഇന്ത്യൻ പൗരത്വം നൽകുന്നതാണ് പുതിയ ഭേദഗതി.ഇതേ രാജ്യങ്ങളിൽ നിന്ന് കുടിയേറിയ മുസ്ലിം മതവിഭാഗങ്ങളിൽ പെട്ടവർക്ക് നിയമം പൗരത്വ അവകാശം നൽകുന്നില്ല.

**നിയമം സൃഷ്ടിക്കാൻ പോകുന്ന സാമൂഹിക പ്രത്യാഘാതം**

ഇന്ത്യ ഒരു മതേതര ,ജനാധിപത്യ റിപ്പബ്ലിക് ആണ് എന്നാണ് നാം ഉൾപ്പെടുന്ന തലമുറ ചെറു ക്ലാസ്സുകൾ മുതൽ പഠിച്ചു വന്നതും മനസ്സിലാക്കിയതും രാജ്യത്തെ ഓരോ പൗരന്റെയും വിദഗ്ദ്ധ പുസ്തകം ആയ ഭരണഘടന നമുക്ക് ഉറപ്പ് തരുന്ന അടിസ്ഥാന മൂല്യങ്ങളിൽ പെട്ട കാര്യമാണ് ജാതിയുടെയോ, മതത്തിന്റെയോ, വർണത്തിന്റെയോ വർഗ്ഗത്തിന്റെയോ പേരിലുള്ള യാതൊരു വിധ അസമത്വവും രാജ്യത്ത് അനുവദനീയം അല്ലാ എന്നത്. എന്നാൽ ഇനി അങ്ങോട്ട് ഇന്ത്യ മേൽപറഞ്ഞ വിശേഷണങ്ങൾക്ക് അർഹമാണോ എന്ന സംശയം ആരുടെയെങ്കിലും മനസ്സിൽ ഉണ്ടായാൽ അവരെ തെറ്റ് പറയാൻ പാടില്ല എന്ന് മാത്രം അല്ല ആ സംശയത്തിന് യുക്തിഭദ്രമായ ഒരു ന്യായീകരണവും ആകുന്നു.

**എന്തുകൊണ്ടാണ് പ്രതിഷേധങ്ങൾ , പ്രക്ഷോഭങ്ങൾ?**

രാജ്യമാകെ ഇന്ന് പ്രതിഷേധങ്ങൾ അലയടിക്കുകയാണ്. രാജ്യത്തെ വിവിധങ്ങളയ യൂണിവേഴ്സിറ്റികൾ,സ്കൂളുകൾ, തെരുവുകൾ ഒക്കെതന്നെ പൗരത്വഭേദഗതിക്കെതിരെയുള്ള ശക്തമായ പോരാട്ടങ്ങൾക്ക് സാക്ഷിയായി കൊണ്ടിരിക്കുന്നു.




ജാമിയ മിലിയ , ജെ.എൻ.യു പോലുള്ള കേന്ദ്ര സർവകലാശാലകളിലെ വിദ്യാർത്ഥികൾ നടത്തിയ പോരാട്ടങ്ങൾ, അവർക്കെതിരെ തങ്ങളുടെ മർദനോപാധിയായ പോലീസിനെ ഉപയോഗിച്ച് നടത്തിയ നരനായാട്ട് ഒക്കെ നാം കണ്ടതാണ്. നമ്മുടെ കേരളവും ഒറ്റകെട്ടയി തന്നെ പ്രതിഷേധിച്ചു. ഭരണ പ്രതിപക്ഷ ഭേദമില്ലാതെ നമ്മുടെ കേരള നിയമസഭാ ഏകകണ്ഠമായി പാസാക്കിയ പ്രമേയം തന്നെയാണ് കേരളത്തിൽ നിന്നുണ്ടായ ഏറ്റവും വലിയ പ്രതിഷേധവും രാജ്യത്തിന് നൽകിയ സന്ദേശവും. സ്വാതന്ത്ര്യാനന്തര ഭാരതം കണ്ട ഏറ്റവും വലിയ പ്രതിഷേധം ആണ് പൗരത്വ ഭേദഗതിക്കെതിരെ രാജ്യത്ത് അങ്ങോളം ഇങ്ങോളം ഉണ്ടാകുന്നത്. പ്രതിഷേധക്കാരെ വസ്ത്രം കൊണ്ട് തിരിച്ചറിയാം എന്ന് പറഞ്ഞതിനെ ജാതിമത വ്യത്യസങ്ങളില്ലതെ ഒരേ വസ്ത്രങ്ങളണിഞ്ഞ് കൊണ്ട് വർദ്ധിച്ച വീര്യത്തോടെ പ്രതിഷേധത്തിൽ പങ്കെടുത്തുകൊണ്ടാണ് രാജ്യം മറുപടി നൽകിയത്.

**ജാതിമത വ്യത്യസങ്ങളില്ലതെ ഒരേ വസ്ത്രങ്ങളണിഞ്ഞ് കൊണ്ട് പ്രതിഷേധത്തിൽ വർദ്ധിച്ച വീര്യത്തോടെ പങ്കെടുത്തു കൊണ്ടാണ് രാജ്യം മറുപടി നൽകിക്കൊണ്ടിരിക്കുന്നത്.**

**എന്തുകൊണ്ട് എതിർക്കപ്പെടണം?**

ഇന്ത്യയിൽ ഇന്നേവരെ പൂർണമായോ ഭാഗികമായോ മതത്തെ അടിസ്ഥാനപ്പെടുത്തി ഒരു നിയമവും ഉണ്ടായിട്ടില്ല.എന്നാൽ CAA പച്ചയായ മതവർഗ്ഗീയതയെയും ഭിന്നിപ്പും ലക്ഷ്യം വച്ചുള്ളതാണ്. അത് കേന്ദ്രം ഭരിക്കുന്നവരുടെ അടിസ്ഥാന ആശയാഭിലാഷങ്ങളുടെ ലക്ഷ്യപ്രാപ്തിക്കായി ആസൂത്രിതമായി

അവർ നിർമിച്ചെടുത്തതാണ് , അങ്ങനെ പറയാൻ കാരണമുണ്ട്. രാഷ്ട്രീയ സ്വയം സേവക സംഘത്തിന്റെ (RSS) രണ്ടാമത്തെ സർസംഘചാലക് ആയിരുന്ന മാധവ് സദാശിവ വിനായക ഗോൾവൽക്കർ എഴുതിയ വിചാരധാര എന്ന പുസ്തകത്തിൽ ഇന്ത്യയുടെ ആഭ്യന്തര ശത്രുക്കൾ ആരെന്നും അവരെ എങ്ങനെ കൈകാര്യം ചെയ്യണം എന്നും പറയുന്നു. ഗോൾവൽക്കറിന്റ അഭിപ്രായപ്രകാരം ഇന്ത്യയുടെ ആഭ്യന്തര ശത്രുക്കൾ മൂന്ന് കൂട്ടരാണ്.മുസ്ലിങ്ങൾ,ക്രിസ്ത്യാനികൾ, കമ്മ്യൂണിസ്റ്റുകാർ എന്നിവർ ആണ് ആ ശത്രുക്കൾ . ഗോൾവാൾക്കറെയും , അദ്ദേഹത്തിന്റെ ആശയ സംഹിതകളെയും നടപ്പിൽ വരുത്താൻ ലക്ഷ്യം വെച്ച് ഇറങ്ങിയവർ ആണ് ഇന്ന് രാജ്യം ഭരിക്കുന്നത്. അതെ ആശയം ആണ് പൗരത്വ ഭേദഗതിയിലുടെ തുടക്കം കുറിച്ചിരിക്കുന്നതും. അതുകൊണ്ട് ഇന്ത്യ എന്ന ആശയത്തെ ഇഷ്ടപെടുന്ന എല്ലാവർക്കും എതിർ ശബ്ദം ഉയർത്താൻ മാത്രമേ കഴിയൂ. ഇന്ന് ഈ നിയമത്തെ സമ്മതിച്ചുകൊടുത്താൽ നാളെ നമ്മുടെ രാജ്യം പൂർണമായും മതാടിസ്ഥാനത്തിൽ ഉള്ളതാക്കി മാറ്റുക എന്നതാവും അവർ ലക്ഷ്യം വെക്കുക.അത് അനുവദിച്ച് കൊടുക്കാൻ പാടുള്ളതല്ല.രാജ്യം ഒറ്റകെട്ടായി നിന്ന് വേണം എതിർ ശബ്ദം ഉയർത്താൻ.

**ഈ രാജ്യത്ത് ഓരോ പൗരനും സുരക്ഷിതരല്ലതായി കൊണ്ടിരിക്കുകയാണ്. ഇനിയും ഇതനുവദിച്ച് കൊടുത്താൽ നാളെയുടെ തെരുവുകൾ സംഘർഷ കലുഷിതമാവും. മതം തിന്നു ജീവിക്കുന്ന ഒരു ജനതയായി നമ്മുടെ ജനതയും മാറും.**




ഇത് എന്നെ ബാധിക്കുന്ന വിഷയം അല്ല പിന്നെ എന്തിന് ഞാൻ ഇടപെടണം എന്ന് ചിന്തിക്കുന്നവർ ഉണ്ട്.അത്തരക്കാരെ ഒരു കാര്യം ഓർമ്മിപ്പിക്കട്ടെ... ഈ രാജ്യത്ത് ഓരോ പൗരനും സുരക്ഷിതരല്ലാതായി കൊണ്ടിരിക്കുകയാണ്. ഇനിയും ഇതിന് അനുവദിച്ച് കൊടുത്താൽ നാളെയുടെ തെരുവുകൾ സംഘർഷ കലുഷിതമാവും. മതം തിന്നു ജീവിക്കുന്ന ഒരു ജനതയായി നമ്മുടെ ജനതയും മാറും. മതടിസ്ഥാനത്തിൽ രൂപം കൊടുത്ത രാജ്യങ്ങളിലെ കലാപ സാഹചര്യം നാം ഒരു മുന്നോടിയായി വേണം പരിഗണിക്കാൻ.

ജർമനിയിലെ പ്രശസ്ത പ്രൊട്ടസ്റ്റൻഡ് പുരോഹിതനും നാസി വിരുദ്ധ പ്രവർത്തകനും ആയിരുന്ന ഫ്രെഡറിക് ഗ്വസ്തവ് എമിൽ മാർട്ടിൻ നിമോളെവടെ പ്രശസ്തമായ വരികൾ ഉണ്ട്.അത് ഇങ്ങനെയാണ്...

ആദ്യം അവർ കമ്മ്യൂണിസ്റ്റുകളെ
തേടി വന്നു.
ഞാൻ ഒന്നും മിണ്ടിയില്ല.
കാരണം ഞാൻ ഒരു കമ്മ്യുണിസ്റ്റ്കാരൻ
അല്ലായിരുന്നു
പിന്നീട് അവർ തൊഴിലാളികളെ തേടി
വന്നു
അപ്പോഴും ഞാൻ ഒന്നും മിണ്ടിയില്ല.
കാരണം ഞാൻ ഒരു തൊഴിലാളി അല്ലാ
യിരുന്നു.
പിന്നീട് അവർ ജൂതരെ തേടി വന്നു
ഞാൻ ഒന്നും മിണ്ടിയില്ല
കാരണം ഞാൻ ഒരു ജൂതനല്ലായിരുന്നു.
ഒടുവിൽ അവർ എന്നെ തേടി വന്നു
അപ്പോൾ എനിക്ക് വേണ്ടി സംസാരിക്കാൻ
ആരും അവശേഷിച്ചിരുന്നില്ല.

ഇപ്പോൾ മിണ്ടാതെ ഇരിക്കുന്നവർ നാളെ നമുക്ക് വേണ്ടി ശബ്ദിക്കാൻ ആരെങ്കിലും വേണം എന്ന് ഓർക്കുക. നിങ്ങൾ രാഷ്ട്രീയത്തിൽ ഇടപെട്ടില്ലെങ്കിൽ രാഷ്ട്രീയം നിങ്ങളുടെ ജീവിതത്തിൽ ഇടപെടും.

## മൈക്ക്

Anuvind / S4 CE





ഇന്ന് ഞാൻ നാറിത്തുടങ്ങിയിരിക്കുന്നു
എത്രയെത്ര തുപ്പലുകൾ ഏൽക്കേണ്ടി വന്നിരിക്കുന്നു
തല പൊട്ടി ചോര ചീന്തുന്നുണ്ട്
കൊട്ടുകൾ എത്ര മണ്ടക്ക് കിട്ടിയിരിക്കുന്നു
നാവത്രയും പുഴുവരിച്ചു തുടങ്ങി
കള്ളങ്ങളെത്ര മൊഴിയേണ്ടി വന്നിരിക്കുന്നു
ചുറ്റുമുള്ളവയും ചീഞ്ഞു തുടങ്ങിയിരിക്കുന്നു
എത്രകാലമായി കൂട്ടുകിടക്കുന്നു
മണ്ടയ്ക്ക് കൊട്ടിയവന്റെ തൊണ്ട തീണ്ടിയ
പരിശുദ്ധമായ വിസർജ്യമത്രയും
പലവട്ടം ചവച്ചരച്ച് വിഴുങ്ങി
വിശപ്പകറ്റേണ്ടി വന്ന ഹതഭാഗ്യൻ
ആഗ്രഹമുണ്ടിരുളിലും സത്യം ഏതെന്ന്
വേർതിരിച്ചു വിളിച്ചോതുവാൻ
ബന്ധനത്തിലല്ലയോ ബന്ധനത്തിൻ
നൂലതു മൊത്തം കുരുങ്ങിക്കിടപ്പല്ലോ
രുചി നോക്കി രുചി നോക്കി എന്റെയീ
നാവുകൾക്കിന്ന് രുചി ഇല്ലാതായി
മധുരം ഏതെന്നെനിക്കിന്നറിയില്ല
എരിവാണോ അതെന്നുമറിയില്ല
കയ്പേറിയ ചുണ്ടുകൾക്കിന്ന്
മധുരം വെറുമൊരു സ്മരണ മാത്രം
നേരം ഏറെ വൈകിയിരിക്കുന്നുവല്ലോ
സ്വയം ചീഞ്ഞളിഞ്ഞു തുടങ്ങി
ശവമഞ്ചത്തിൽ പോലും സ്ഥാനം തരില്ല
വാനാറിത്തുടങ്ങും മുമ്പേ എനിക്കീ കറുത്ത
നാക്കു പിഴുതെറിയണം
അസ്ഥിപൊടിഞ്ഞ് ചിതയെരിഞ്ഞ്
ചാരമാവുംവരെ കാക്കണോ?
തുരുമ്പ് കേറി നശിച്ച തല
പൊടിപിടിച്ചടഞ്ഞ മനസ്സ്
ഞാൻ വെറുമൊരു മൈക്കതു മാത്രമല്ല
ചിതലരിച്ച തത്വശാസ്ത്രത്തിൽ ബാക്കിപത്രം......

# എന്റെ മൂത്തോൻ

Ashly Elizabeth Sunny /S4 CS





പാർശ്വവൽക്കരിക്കപ്പെട്ട ജനതയുടെ ജീവിതത്തിലേക്ക് ഒരു എത്തിനോട്ടം ആണ് മൂത്തോൻ. മനുഷ്യനെ മനസ്സിലാക്കുവാനും അവരായി അംഗീകരിക്കുവാനും സ്നേഹിക്കുവാനും ഒരു നല്ല മനസ്സാണ് ആവശ്യം എന്ന് വിളിച്ചോതുന്ന കഥ.

ലക്ഷദ്വീപിന്റെ പ്രകൃതി ഭംഗി കൊണ്ടും നാടൻ ജീവിതങ്ങൾ കൊണ്ടും തുടങ്ങുന്ന സിനിമ,അതിന്റെ ആരംഭത്തിൽ തന്നെ ഒരു പ്രത്യേക ഭംഗി അറിയിക്കുന്നു. കേവലം 14 വയസ് മാത്രം പ്രായമുള്ള മുല്ല, കുറ്റപ്പെടുത്തലുകൾ കൊണ്ടും വിഷമതകൾ കൊണ്ടും ജീവിതം മുന്നോട്ടു നയിക്കുന്നു. തൻറെ പ്രശ്നങ്ങൾ കാരണം സ്വന്തം മൂത്തോനെ തേടാൻ ഒരുങ്ങി ലക്ഷദ്വീപിൽ നിന്നും മുംബൈയിലേക്ക് മുല്ല പുറപ്പെടുന്നു. ആമിനയുടെ കയ്യിൽ നിന്നും കിട്ടിയ അവന്റെ ഫോൺ നമ്പർ മാത്രമാണ് അവന് ആകെയുള്ള പ്രതീക്ഷ. കടലിൽ അകപ്പെട്ട മുല്ലയുടെ മുന്നിൽ കാണുന്ന മത്സ്യകന്യക അവന്റെ പ്രതീക്ഷയാണ്. മൂത്തോനെ കണ്ടെത്താം എന്ന ആ ഒരു പ്രതീക്ഷ. നിഷ്കളങ്കമായ ചിരി കൊണ്ടും പ്രവർത്തികൾ കൊണ്ടും പ്രേക്ഷക മനസ്സിൽ ഇടം നേടിയ മുല്ല

താൻ ഒരു പെൺകുട്ടിയാണെന്ന് അക്ബറിന് മുന്നിൽ വെളിപ്പെടുത്തുമ്പോൾ അതുവരെ സിനിമ കണ്ടുകൊണ്ടിരുന്ന പ്രേക്ഷക മനസ്സിലേക്ക് ഒരു ചോദ്യ ചിഹ്നം ഉയർത്തി എങ്കിൽ അതിൽ അതിശയോക്തിയില്ല. ഇതിൻറെ ഇടയിൽ സ്വന്തം അനിയത്തിയെ തിരിച്ചറിഞ്ഞ മൂത്തോൻ, തൻറെ ഭൂതകാലത്തെ പറ്റി ഓർക്കുന്നു. മൂസ എന്ന അക്ബറിന്റെ സുഹൃത്തും കഥയെ അതിൻറെ ദിശയിൽ പോകുവാൻ സഹായിക്കുന്നു. അക്ബർ- അമീർ എന്നിവരുടെ ജീവിതങ്ങൾ സമൂഹത്തിൽ മാറ്റിനിർത്തപ്പെട്ട, അല്ലെങ്കിൽ അടിച്ചമർത്തപ്പെട്ട ഒരു കൂട്ടം ജനതയെ ആണ് സൂചിപ്പിക്കുന്നത് റോസ് എന്ന കഥാപാത്രവും ആ സമൂഹത്തെ തന്നെയാണ് എടുത്ത് കാട്ടുന്നതും .

**ആമിനയുടെ കയ്യിൽ നിന്നും കിട്ടിയ അവന്റെ ഫോൺ നമ്പർ മാത്രമാണ് അവന് ആകെയുള്ള പ്രതീക്ഷ. കടലിൽ അകപ്പെട്ട മുല്ലയുടെ മുന്നിൽ കാണുന്ന മത്സ്യകന്യക അവന്റെ പ്രതീക്ഷയാണ്.**

മൂത്തോൻ എന്ന സിനിമ സ്വന്തം മൂത്തോനെ തേടിയുള്ള യാത്ര എന്നതിലുപരി സ്വന്തം വ്യക്തിത്വം തേടിയുള്ള മുല്ലയുടെ യാത്രയായി വിശേഷിപ്പിക്കുന്നതാവും കൂടുതൽ ശരി. സിനിമയുടെ അവസാനം വരുന്ന മുല്ലയുടെ ചിരി ആ വ്യക്തിത്വം തിരിച്ചറിഞ്ഞ സന്തോഷവും അതോടൊപ്പം ഉള്ളിൽ മായാതെയുള്ള നിഷ്കളങ്കതയും എടുത്തുകാട്ടുന്നു. മുല്ലയുടെ ജീവിതത്തിൽ തുടങ്ങി മുല്ലയുടെ ജീവിതത്തിൽ തന്നെ അവസാനിക്കുന്ന സിനിമ സമൂഹത്തിൽ നിന്നും മാറ്റി നിർത്തപ്പെട്ട ജനതയുടെ ജീവിതത്തിലേക്കാണ് എത്തിനോക്കുന്നത്

തെറ്റായിപ്പോയി ....
കണ്ണിന്റെ അകറ്റിയ നേരം
കാഴ്ചകളെ തിരുത്തിയില്ല
തെറ്റായിപ്പോയി.....



ഗന്ധവും കേൾവിയും മാത്രമാണ് ശാശ്വതമായ സത്യങ്ങൾ. കാഴ്ചയെ കുറിച്ചുള്ള അറിവുകൾ വെറും കെട്ടുകഥകളാണ്. അവയ്ക്ക് ചെവി കൊടുക്കാതിരിക്കുക. ഇലാമപഴത്തിന്റെ ചാറ് കൊടുത്തില്ലെങ്കിൽ പിറക്കുന്ന കുട്ടികൾ ഉയിര് വെക്കില്ല. അത്ഭുത സിദ്ധിയുള്ള ഈ പഴമാണ് ഞങ്ങളുടെ ജീവൻറെ രഹസ്യം. (ഗുരു - 1997 എന്ന ചലച്ചിത്രത്തിലെ രമണകന്റെയും രഘുരാമന്റെയും സംഭാഷണത്തിൽ നിന്ന്)
കഴിക്കും തോറും വീണ്ടും കഴിക്കാൻ തോന്നുന്ന ഇലാമ പഴം രഘുരാമൻ ആർത്തിയോടെ തിന്നു തീർക്കുന്നു. ഇല്ലാത്ത കാഴ്ചയെ പറ്റി അന്ധരായ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ച രഘുനാഥനെ സാത്താന്റെ സന്തതിയെന്ന് മുദ്രകുത്തുന്നു. കാഴ്ച എന്തെന്ന് തിരിച്ചറിയും മുമ്പ്, ഗർഭപാത്രത്തിൽ നിന്നും പുതിയ ആകാശത്തിന്റ നിറങ്ങളിലേക്ക് കണ്ണെറിയും മുമ്പ് കൊടിയ അന്ധകാരത്തിന്റെ കറുപ്പ് കുത്തിവെച്ച് കെട്ടിപ്പടുക്കുന്ന സമൂഹം, അങ്ങനെ ഒരു സമൂഹത്തിൽ രമണകൻ മാത്രമല്ല വെളിച്ചത്തിന് പോലും സംശയം തോന്നിയേക്കാം കാഴ്ചകളെപ്പറ്റി. വെളിച്ചം അവർക്കുമുന്നിൽ കോമാളി ആകും. പുറംലോകത്തെ കാഴ്ചകളെപ്പറ്റി പറയുന്നവൻ ശത്രുവാകുന്നു,വധിക്കപ്പെടും.

വിശ്വാസം വായിക്കുമ്പോൾ വെറുമൊരു 3 അക്ഷരം. കാണുമ്പോലെ അത്ര നിസാരക്കാരനല്ല. ഇലാമപ്പഴത്തെക്കാൾ വീര്യവും കാഠിന്യവും ഉണ്ട്. പഴവും കുരുവും കഴിക്കുന്നത് മാറിയാൽ ലോകങ്ങൾ തന്നെ മാറും. മാറിപ്പോകാൻ ഉള്ള സാധ്യതകൾ വിരളമാണ്, കാരണം കഴിപ്പിക്കുന്നത് അല്ലേ. ഡോസ് കുറഞ്ഞത് കൊണ്ടോ കഴിക്കാതിരുന്നത് കൊണ്ടോ രഘുരാമൻ മാരുടെ കൂടെ തന്നെയാണ് ഞാനും നിലകൊള്ളുന്നത്. വായിച്ചു പോകുമ്പോൾ രമണകൻ മാർക്ക് ദഹിക്കാനാവാതെ വന്നേക്കാം. ഇലാമപ്പഴത്തിന്റെ കുരുക്കൾ കഴിപ്പിച്ച് കൊല്ലണം എന്ന് തോന്നിയേക്കാം.

പരിണാമസിദ്ധാന്തത്തിന്റെ പല വകഭേദങ്ങൾ ഉരുത്തിരിഞ്ഞു വന്നിട്ടുണ്ട്. തലമുറകളിൽ നിന്ന് തലമുറകളിലേക്ക് സ്വഭാവങ്ങൾ കൈമാറുന്നതിനും നിരുപകാരപരമായവ ഒഴിവാക്കുന്നതിനും പല സിദ്ധാന്തങ്ങളിലൂടെ നാം പഠിച്ചിട്ടുണ്ട്. മനുഷ്യൻ എന്ന് പറയുമ്പോൾ നമുക്ക് മുന്നിൽ തെളിയുന്ന ഒരു ചിത്രമുണ്ട്, ഒരു ശരീരഘടന ഉണ്ട്. ജീവൻ നിലനിർത്തണമെങ്കിൽ ശ്വസിക്കണം ഭക്ഷിക്കണം ഹൃദയമിടിക്കണം ഇതൊന്നും ജനിച്ചുവീഴുന്ന കുഞ്ഞിനെ പോലും ആരും പഠിപ്പിക്കേണ്ടതില്ല. ജനിതകപരമായി കൈമാറപ്പെടുന്ന സ്വഭാവസവിശേഷതകൾ ആണിതെല്ലാം. വിശ്വാസങ്ങളും ചിന്തകളും തലമുറകളിൽ നിന്നും തലമുറകളിലേക്ക് കൈമാറപ്പെടുന്നത് എങ്ങനെയാണ്? ജനിതകപരമായി കൈമാറപ്പെടുന്നതല്ലെങ്കിൽ അതിന്റെ പ്രസക്തി എന്താണ്. ഓരോ മതങ്ങളും ഓരോ വിശ്വാസങ്ങളാണ് ഓരോ ആചാരങ്ങളാണ് ദിനചര്യകളാണ് ജീവിതശൈലിയാണ്. ജനിച്ചു വീഴുന്ന ഒരു കുഞ്ഞ് മനുഷ്യനാണോ എന്ന് തിരിച്ചറിയുക വളരെ എളുപ്പമാണ്. പക്ഷേ ഹിന്ദുവാണോ മുസ്ലിമാണോ ക്രിസ്ത്യൻ ആണോ അല്ലെങ്കിൽ ജാതി ഏതാണെന്ന് അറിയാൻ ശാസ്ത്രീയപരമായ രേഖപ്പെടുത്തലുകൾ എന്തെങ്കിലുമുണ്ടോ? അത് നിർണയിക്കുന്നത് അവരുടെ മാതാപിതാക്കൾ, ചുറ്റുമുള്ള സമൂഹത്തിന്റെയും വിശ്വാസങ്ങളാണ്. ജനിച്ചുവീഴുന്നത് മുതൽ മതവിശ്വാസത്തിന്റെ പഴച്ചാറുകൾ നാവിൽ ഇറ്റിച്ചു തുടങ്ങി.

**ജനിച്ചു വീഴുന്ന ഒരു കുഞ്ഞ് മനുഷ്യനാണോ എന്ന് തിരിച്ചറിയുക വളരെ എളുപ്പമാണ്. പക്ഷേ ഹിന്ദുവാണോ മുസ്ലിമാണോ ക്രിസ്ത്യൻ ആണോ അല്ലെങ്കിൽ ജാതി ഏതാണെന്ന് അറിയാൻ ശാസ്ത്രീയപരമായ രേഖപ്പെടുത്തലുകൾ എന്തെങ്കിലുമുണ്ടോ?**

ശാസ്ത്രം പഠിക്കുമ്പോൾ ഓരോ സിദ്ധാന്തങ്ങൾ ഉരുത്തിരിഞ്ഞു വരുന്നു. ഓരോന്നും വിശകലനം ചെയ്യുന്നു, തമ്മിൽ താരതമ്യം ചെയ്യുന്നു, പോരായ്മകൾ പഠിക്കുന്നു, മേന്മകൾ പഠിക്കുന്നു. ഒരു പക്ഷേ പഠിച്ചത് തെറ്റാണ് അതിന് പ്രായോഗികത ഇല്ല എന്ന് പറഞ്ഞതിന് ശേഷം അടുത്തതിലേക്ക് നീങ്ങുന്നു. എന്തുകൊണ്ട് വിശ്വാസങ്ങളുടെ കാര്യത്തിൽ മാത്രം ഒന്നു മാത്രം പഠിപ്പിക്കുന്നു? എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നുതന്നെയാണ് എന്നാണെങ്കിൽ പിന്നെന്തിനാണ് പല വകഭേദങ്ങൾ? എല്ലാത്തിനും ഒരേ അളവിൽ അവബോധം നൽകാത്തതെന്ത് കൊണ്ട്? പൊട്ടക്കിണറ്റിലെ തവളകൾ ആയി വളർത്തുന്നതെന്തിനാണ്. അതിനു പുറത്ത് മനോഹരമായ പുഴകളുണ്ട് കാടുകളുണ്ട് ആകാശമുണ്ട് മരങ്ങളുണ്ട് പക്ഷികളുണ്ട്.....

അതാണ് ശരി, ഇതാണ് ശരി, അങ്ങനെ ചെയ്യരുത്, ഇങ്ങനെ ചെയ്യരുത്. ഏതാണ് ശരി? എന്താണ് ശരി? ഇലാമപ്പഴം കഴിക്കുന്നത് മാത്രമാണ് ശരി. രഘുരാമൻ തെറ്റാണ്. ഡോസ് കൂടിയും കുറഞ്ഞുമിരിക്കും, കൂടുന്തോറും മറ്റുള്ളവരുടെ ജീവനുകൂടി ഭീഷണിയാകുന്ന തരത്തിൽ വിശ്വാസങ്ങൾ വളരുന്നു. തൻറെ വിശ്വാസങ്ങൾക്ക് അനുസരിച്ച് മറ്റൊരാളെ ജീവിക്കാൻ പ്രേരിപ്പിക്കുന്നതാണോ മതവിശ്വാസം. ഹിന്ദു വിശ്വാസവുമായി ബന്ധപ്പെട്ട് ബീഫ് കഴിച്ചതിൻറെ പേരിൽ പശുവിൻറെ പേരിൽ ഇന്ത്യയിൽ അങ്ങോളമിങ്ങോളം ഉണ്ടായ അക്രമങ്ങൾ ചെറുതൊന്നും ആയിരുന്നില്ല. ഫിറോസ് പൂരിലെ അക്ബർ ഖാൻ, പെഹ്ലുഖാൻ, സഫർ ഖാൻ, ഭഗത് റാം മീണ, ഉമർ ഖാലിദ് എന്നിങ്ങനെ നീളുന്ന നീണ്ട നിരകൾ നാം വിസ്മരിക്കണം! കാരണം അതൊക്കെ വിശ്വാസ സംരക്ഷണത്തിന്റെ നല്ല നടത്തിപ്പുകൾ ആയിരുന്നല്ലോ. മറ്റൊരു വിശ്വാസിയുടെ മേലുള്ള കടന്നാക്രമണമാണ് ഇത്തരം അക്രമങ്ങൾ എന്ന് പലയാവർത്തി പലയിടങ്ങളിൽ നിന്നും ശബ്ദങ്ങൾ ഉയർന്നു. സ്വന്തം ആഗ്രഹങ്ങൾക്കനുസരിച്ച് ഭക്ഷണം കഴിക്കാനോ വസ്ത്രം ധരിക്കാനോ കഴിയാത്ത രീതിയിലേക്ക് അധഃപതിച്ചിരിക്കുന്നു. വിശ്വാസങ്ങളെ പറ്റി ചിന്തിക്കാനോ വ്യക്തമായ വിശകലനങ്ങൾ നടത്തുവാനോ ഉള്ള പ്രായവും പക്വതയും ആകുന്നതിനു മുമ്പ് ഔദ്യോഗിക രേഖകളിൽ പോലും ഫിക്സ് ആയി പോകുന്ന വിശ്വാസങ്ങൾ പോലും ഇതേ മരത്തിന്റെ തന്നെ ഇലാമ പഴങ്ങൾ തന്നെ. ജനന സർട്ടിഫിക്കറ്റ് മുതൽ മരണ സർട്ടിഫിക്കറ്റ് വരെ രണ്ട് കോളങ്ങൾ, ജാതി മതം.

**സ്വന്തം ആഗ്രഹങ്ങൾക്കനുസരിച്ച് ഭക്ഷണം കഴിക്കാനോ വസ്ത്രം ധരിക്കാനോ കഴിയാത്ത രീതിയിലേക്ക് അധംപതിച്ചിരിക്കുന്നു. വിശ്വാസങ്ങളെ പറ്റി ചിന്തിക്കാനോ വ്യക്തമായ വിശകലനങ്ങൾ നടത്തുവാനോ ഉള്ള പ്രായവും പക്വതയും ആകുന്നതിനു മുമ്പ് ഔദ്യോഗിക രേഖകളിൽ പോലും ഫിക്സ് ആയി പോകുന്ന വിശ്വാസങ്ങൾ പോലും ഇതേ മരത്തിന്റെ തന്നെ ഇലാമ പഴങ്ങൾ തന്നെ.**

ഭയം, ബഹുമാനം ഇലാമപ്പഴത്തിന്റെ രണ്ട് വീര്യം കൂടിയ ഇനങ്ങൾ ആണ് ഇവ. ഭയവും ബഹുമാനവും അമിത വിശ്വാസവും കൃത്യമായ അളവിൽ ചാലിച്ച് ഉരുട്ടി അണ്ണാക്കിൽ തള്ളിക്കയറ്റി ചിട്ടയായ, മാതൃകാപരമായ ജീവിതം പഠിപ്പിക്കാം. കുട്ടികളെ പേടിപ്പിച്ച് നിർത്താനും അനുസരിപ്പിക്കാനും ഏറ്റവും കൂടുതൽ ഉപയോഗപ്പെടുത്തുന്നതാണ് "super natural power". ദൈവകോപം ഉണ്ടാകും , ഭൂതം പിടിക്കും , പ്രേതം പിടിക്കും , മുതിർന്നവരെയും ബഹുമാനിക്കാൻ പഠിക്കണം , എതിർത്തു സംസാരിക്കാൻ പാടില്ല , ഉരുളി കമഴ്ത്തി ഉണ്ടായ കുട്ടിയാ , നേർച്ച നേർന്ന് കിട്ടിയതാ , നേർച്ച നേർന്നാൽ എല്ലാം ശരിയാകും , അവരെ ദൈവം രക്ഷിക്കും , ശരിയായാൽ മെഴുകുതിരി കത്തിക്കാം , തെറ്റ് ചെയ്താൽ കുമ്പസരിക്കണം , ഒരു ഹോമം നടത്തിയാൽ പട്ടിണി മാറും , ഏലസ്സും ചരടും കെട്ടിയാൽ പ്രശ്നങ്ങൾ അകലും , പേന പൂജിച്ചാൽ കൂടുതൽ മാർക്ക് കിട്ടും വെളക്ക് കത്തിച്ചില്ലെങ്കിൽ അനർത്ഥം നടക്കും ഇങ്ങനെ ദൈനംദിനജീവിതത്തിൽ എത്രയോ തവണ നമ്മൾ കേട്ട് ശീലിച്ച ഒരുപാട് വിശ്വാസങ്ങളും സംസ്കാരങ്ങളും. മനുഷ്യസഹജമായ ദൗർബല്യങ്ങളെ മുതലെടുത്തുകൊണ്ട് വിശ്വാസവും അവിശ്വാസവും (പദപ്രയോഗംതന്നെ അപ്രായോഗികമാണ് വിശ്വാസത്തിൽ നിന്ന് അവിശ്വാസത്തിലേക്കും ആചാരത്തിൽ നിന്ന് അനാചാരത്തിലേക്കുമുള്ള ദൂരം ചെറുതാണ്) അടിച്ചേൽപ്പിക്കുകയാണ്.

മുതിർന്നവരോട് എതിർത്ത് സംസാരിച്ചാൽ ബഹുമാനം ഇല്ലാത്തവൻ അനുഭവിച്ചറിയും എന്നൊക്കെ പറഞ്ഞ് സംസ്കാരസമ്പന്നർ വളർത്തുന്ന വലിയ previlage society ഉണ്ട്. ഇതേ സംസ്കാരം കാർക്കിച്ചു തുപ്പുന്നതൊക്കെയും വിഴുങ്ങി നേരെ നിന്ന് സംസാരിക്കാൻ പോലും പറ്റാത്ത സംസ്കാരസമ്പന്നൻ! തെറ്റ് ചെയ്തവരെ എതിർക്കാൻ നീയാരാ ദൈവമോ? അവർക്കുള്ളത് ദൈവം കൊടുക്കും . അവിടെയും ദൈവം ഉള്ളത് ആശ്വാസം ആണല്ലോ! ഇല്ലെങ്കിൽ എത്ര കഷ്ടപ്പാടായേനെ. വിധിയെ പഴിച്ച് രക്ഷപ്പെടാം. എതിർക്കപ്പെടേണ്ടത് എതിർക്കണം. പ്രായമോ പദവിയോ നോക്കിയല്ല ബഹുമാനം നൽകേണ്ടത്. തെറ്റിനെ എതിർക്കാനും യുക്തിക്ക് നിരക്കാത്തതിനെ ചോദ്യം ചെയ്യാനും പറ്റണം.

ഉത്തർപ്രദേശിലെ കാൺപൂരിലെ ഘട്ടംപൂർ ഏരിയയിൽ ആറു വയസ്സുകാരിയെ പീഡിപ്പിച്ച് കൊലപ്പെടുത്തി വയറുകീറി ആന്തരാവയവങ്ങൾ എടുത്തുമാറ്റിയ

നിലയിൽ കണ്ടെത്തി. ആഭിചാരക്രിയകൾക്ക് വേണ്ടിയാണ് കുട്ടിയുടെ ഹൃദയം ശ്വാസകോശം എന്നിവ പുറത്തെടുത്തത് . പൂജയുടെ സദുദ്ദേശമോ, 20 വർഷമായി കുട്ടികൾ ഉണ്ടാകാത്ത ദമ്പതികൾക്ക് കുട്ടികളുണ്ടാകാൻ വേണ്ടിയും. ശാസ്ത്രം തോറ്റു, മനുഷ്യൻ ജയിച്ചോ? ഉരുളി കമഴ്ത്തിയും പൂജചെയ്തും മലകയറിയും നേർച്ച നേർന്നും കുട്ടികൾ ഉണ്ടാക്കിയവരെയും ശ്വാസകോശം കഴിച്ചു  കുട്ടികളുണ്ടാകാൻ ശ്രമിച്ചവരേയും നയിക്കുന്ന ചിന്തകൾ തമ്മിൽ വലിയ വ്യത്യാസമില്ല. അമാനുഷികമായ എന്തിനെയോ പ്രീതിപ്പെടുത്തിയാൽ കുട്ടികൾ ഉണ്ടാവും അത്രേ! ശൂലം കുത്തി കയറ്റിയും മുട്ടിലിഴഞ്ഞും ഉരുണ്ടും തീ കൊണ്ട് പൊള്ളിച്ചും സ്വയം ഹനിച്ച് കൊണ്ട് ചെയ്യുന്നതൊക്കെയും നല്ലതിന് വേണ്ടിയാണെന്ന് വാദിക്കുമ്പോൾ ദഹിക്കാൻ അല്പം ബുദ്ധിമുട്ടാണ്. വിശ്വാസം പുഴുങ്ങിത്തിന്നാൽ ജീവൻ നിലനിൽക്കില്ലല്ലോ. ലക്നൗവിൽ ആഭിചാരക്രിയയുടെ ഭാഗമായി പട്ടിണികിടന്ന് തയ്യൽക്കാരനും കുടുംബവും ദാരുണാന്ത്യം ഉണ്ടായതും ശാസ്ത്രസാങ്കേതികവിദ്യ അതിൻറെ ഉച്ചിയിൽ നിൽക്കുന്ന യുഗത്തിലാണ്. വിശ്വാസികളോ അവിശ്വാസികളോ മാത്രമല്ല സമൂഹത്തിന്റെ എല്ലാ കോണിലുള്ളവരും ശാസ്ത്രത്തിൻറെ തെറ്റായ സത്യങ്ങളെ കൂട്ടുപിടിച്ച് വിവിധ രൂപത്തിലും ഭാവത്തിലും അന്ധവിശ്വാസങ്ങളെ തിരിച്ചു കൊണ്ടു വരുന്നുണ്ട്. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും കൊടികുത്തിവാണ കാലത്തിൽ നിന്നും നവോത്ഥാന പ്രവർത്തനങ്ങളുടെയും പോരാട്ടങ്ങളുടെയും ഫലമായി ഒരുപാട് മുന്നോട്ടു പോയി എന്ന് പറയുമ്പോഴും പല രൂപത്തിലും ഭാവത്തിലും ഇന്നും സമൂഹത്തിൽ സ്വാഭാവികമെന്ന് പറയും വിധം ശക്തമാണ്. ഏലസ്സുകളും ചാത്തൻ അനുഗ്രഹവും ധാനാകർഷണയന്ത്രവും തുടങ്ങിയവ മുഖ്യധാരാ മാധ്യമങ്ങളിൽ പോലും സ്ഥാനം പിടിക്കുന്നതിതിന് ഉദാഹരണങ്ങൾ മാത്രം.  1954 - ൽ പാർലമെൻറ് പാസാക്കിയ  ഡ്രഗ്സ് ആൻഡ് മാജിക്കൽ റെമഡീസ്  ആക്ട് ഇതിൻറെ കൂടെ ചേർത്തുവയ്ക്കാം.
ആൾദൈവങ്ങളുടെ ആവിർഭാവവും സന്യാസിമാരും അവർക്ക് മുന്നിൽ വന്നിരിക്കുന്ന നീണ്ട ക്യൂവും, മഹാമാരിക്കാലത്ത് പോലും അന്ധവിശ്വാസങ്ങളുടെ പേരിൽ കബളിക്കപ്പെട്ടവരുടെ കഥകളും വിശ്വാസങ്ങൾ എത്രമേൽ മനുഷ്യബുദ്ധിയെ കടന്നാക്രമിച്ചിരിക്കുന്നു എന്നതിന് തെളിവാണ്.

രാജസ്ഥാനിലെ അമ്പലത്തിന്റെ ശിലാസ്ഥാപനത്തിനുവേണ്ടി മാത്രം പതിനായിരം ലിറ്റർ പാലാണ് ഒഴിച്ചു കളഞ്ഞത്. ആരാധനാലയങ്ങൾ കെട്ടിപ്പടുക്കുവാനും ആചാരങ്ങളും ആഘോഷങ്ങളും പാലിക്കുവാനും കോടികൾ മുതൽ മുടക്കുന്നുണ്ട്. ദുരന്തകാലത്ത് കൊണ്ടാടിയ രാമ രാജ്യ ശിലാസ്ഥാപനം ആരും മറന്നു കാണാൻ വഴിയില്ല. കോടിക്കണക്കിന് വരുന്ന പട്ടിണിപ്പാവങ്ങൾക്ക് വേണ്ടിയാണല്ലോ ഇതൊക്കെയും എന്ന് ആലോചിച്ച് ആശ്വാസം കൊള്ളുന്ന വിശ്വാസികളോട് സഹതാപം മാത്രം.കൽ വിഗ്രഹങ്ങളുടെ മുന്നിലിട്ട് ക്രൂരബലാംൽസംഘത്തിനിരയായി കൊല്ലപ്പെട്ട പിഞ്ചുബാലികയുടെ മുഖം അത്രയൊന്നും പെട്ടെന്ന് മറക്കില്ല. നല്ലത് നടക്കുമ്പോൾ മാത്രം പ്രത്യക്ഷപ്പെടുന്ന അദൃശ്യ ശക്തി കള്ളമാണ്...തെറ്റാണ്...

ഗുട് ഗാവിലെ അവസാന മാൾ തീരുന്നിടത്ത് അവിടെ നിങ്ങളുടെ ജനാധിപത്യവും ഭരണഘടനയും അവസാനിക്കും. വെള്ളവും കരണ്ടും എത്താത്തിടത്ത് എങ്ങനെ ഭരണഘടന എത്തും. ഈ ജാതി വ്യവസ്ഥയോട് നിങ്ങൾ നന്ദി പറയണം മാഡം. ഇതാണ് ആളുകളെ വിഭജിക്കുന്നത്. അല്ലെങ്കിൽ ഇവിടെ വിപ്ലവം നടക്കും.  (NH-10 2015 Hindi film) വെറുമൊരു സിനിമ ഡയലോഗ് ആയി തള്ളിക്കളയേണ്ട വാചകങ്ങൾ അല്ല ഭരണഘടനയും ജനാധിപത്യവും ഒക്കെ വിശ്വാസങ്ങൾക്കും സംസ്കാരങ്ങൾക്കും താഴെ മാത്രം നിലകൊള്ളാൻ കഴിയുന്ന ഇരുട്ടറകൾ നമ്മുടെ രാജ്യത്തിൻറെ പലഭാഗങ്ങളിലും നിലനിൽക്കുന്നുണ്ട്. കൊടിയ ജാതിവ്യവസ്ഥയും ജാതി അക്രമങ്ങളും നടക്കുന്ന ഇലാമ പഴത്തിന്റെ കൊടിയ അന്ധകാരത്തിൽ നിന്നും തെല്ലിട നീങ്ങാത്ത സമൂഹം നമുക്കിടയിലുണ്ട്. കൂട്ടബലാത്സഗവും ആൾക്കൂട്ടക്കൊലയും ദുരഭിമാനക്കൊലയും അസ്വാഭാവികമല്ലാത്ത സമൂഹം. ഭരണഘടനയെ പ്പോലും തീണ്ടാപ്പാടകലെ നിർത്തുന്ന സംസ്കാരങ്ങളും ആചാരങ്ങളും. ബലാത്സംഗത്തിനിരയായി

**വിശ്വാസികളോ അവിശ്വാസികളോ മാത്രമല്ല സമൂഹത്തിന്റെ എല്ലാ കോണിലുള്ളവരും ശാസ്ത്രത്തിൻറെ തെറ്റായ സത്യങ്ങളെ കൂട്ടുപിടിച്ച് വിവിധ രൂപത്തിലും ഭാവത്തിലും അന്ധവിശ്വാസങ്ങളെ തിരിച്ചു കൊണ്ടു വരുന്നുണ്ട്.**

**ആരാധനാലയങ്ങളിൽ എന്തുകൊണ്ട് സ്ത്രീകൾ രണ്ടാം തരക്കാരാവുന്നു. കഷ്ടതയനുഭവിക്കുന്ന സമയത്ത് ആശ്വാസമേകാൻ വിശ്വാസത്തിന് കഴിയുന്നില്ലെങ്കിൽ പിന്നെ ആ വിശ്വാസത്തിൻറെ പ്രസക്തി എന്താണ്?**

പെൺകുട്ടി കൊല്ലപ്പെട്ടപ്പോൾ അവളുടെ കൂടി കുറ്റമാണെന്ന് പറഞ്ഞ സമൂഹം നിലനിർത്തിപ്പോകുന്ന സംസ്കാരങ്ങളും ആചാരങ്ങളും എത്ര മാത്രം മനുഷ്യത്വരഹിതമാണ്. അന്ധവിശ്വാസങ്ങൾക്കെതിരെ മഹാരാഷ്ട്രയിൽ ഡോക്ടർ ദാബോൽക്കറുടെ നേതൃത്വത്തിൽ അന്ധശ്രദ്ധ നിരോധന സമിതി അന്ധവിശ്വാസങ്ങളുടെ നിർമാർജനത്തിനും സഹായകമായ നിയമനിർമാണം നടത്തുന്നതിനു വേണ്ടി പ്രവർത്തിക്കുകയുണ്ടായി. 2013 ആഗസ്റ്റ് 20ന് ദാബോൽക്കർ കൊല്ലപ്പെടുകയുണ്ടായി. പിന്നീട് പല ഭാഗങ്ങളിൽ നിന്നും ഉയർന്നുവന്ന പ്രതിഷേധങ്ങളുടെ ഫലമായി "maharashtra prevention and eradication of human sacrifice and other in human evil and aghoric practices and black magic act" നിലവിൽ വന്നു. ശാസ്ത്രബോധവും യുക്തിചിന്തയ്ക്കും വേണ്ടി നിലകൊണ്ട പത്രപ്രവർത്തക ഗൗരിലങ്കേഷ്, പ്രൊഫസർ എം എം കൽബുർഗി എന്നിവർ മരണപ്പെട്ട കർണാടകയിലും സമാനമായ നിയമനിർമാണം നടപ്പിലാക്കി. എങ്കിലും ജനാധിപത്യ സംവിധാനങ്ങളിലും രാഷ്ട്രീയ ബോധത്തിലേക്കും കടന്നാക്രമിക്കുന്ന വിശ്വാസങ്ങൾക്ക് മുന്നിൽ നിയമങ്ങൾ നോക്കുകുത്തി ആവുകയാണ്. ഹാത്രസ്സിലെ ദുരഭിമാനക്കൊലകൾ രാഷ്ട്രീയപരമായി കൂടി ഏറെ ചർച്ച ചെയ്യപ്പെട്ട ഒന്നാണ്.

മറ്റൊരു ചോദ്യമുയരുന്നത് വിശ്വാസങ്ങളിലെയും സംസ്കാരങ്ങളിലെയും ലിംഗനീതിക്കും വിവേചനങ്ങൾക്കും എതിരെയാണ് ആണ്. അനായ്ക്കുടി ഗ്രാമത്തിൽ മരിച്ച എസ് വിജയലക്ഷ്മി ബജുറയിൽ മരിച്ച അംബയും ഒക്കെ ആർത്തവത്തിന് അയിത്തം കൽപ്പിക്കുന്ന വിശ്വാസങ്ങളുടെ അവസാന തലമുറ ഇരകളാണ്.

അതൊരു ഇരുട്ടുമുറിയാണ്. വീട്ടുകാർ വടക്കിനി എന്നാ പറഞ്ഞിരുന്നത്. പുറത്തായ ചേച്ചിമാരും അമ്മയുമൊക്കെ പിന്നെ ഏഴ് ദിവസവും ആ മുറിയിലാണ് കഴിച്ചുകൂട്ടുക.

പുറത്തായവരില്ലാത്ത ദിവസങ്ങളിൽ ഞങ്ങൾ കുട്ടികൾ വളരെ കൗതുകത്തോടെ ആ മുറിയിലെന്താണെന്ന് പോയി നോക്കുമായിരുന്നു. മരപ്പോളകളുള്ള ഒരിക്കലും തുറക്കാത്ത ഒരേയൊരു ജനലുണ്ട് ആ മുറിക്ക്. അതിന്റെ വിടവിലൂടെ പിശുക്കിവീഴുന്ന വെളിച്ചത്തിൽ കുറേനേരം കാത്തിരുന്നാലേ മുറിയുടെ കാഴ്ച തെളിഞ്ഞ് കിട്ടൂ. ഇരുട്ടടിഞ്ഞ ചുമരുകളിൽ ഒരു പായ ചുരുട്ടിവെച്ചത് ഞാത്തിയിട്ടിട്ടുണ്ട്. പിന്നെയും സമയമെടുത്ത് കണ്ണ് കൂർപ്പിച്ചപ്പോൾ രണ്ടാമത്തെ കാഴ്ച കിട്ടി. കറുത്ത ചുമരിൽ ഒരലമാരയുടെ നിഴലുണ്ട്. മുറിയുടെ മൂലകളിലെല്ലാം കട്ട പിടിച്ച് ഇരുട്ടാണ്. പേടി തോന്നി..

ഭരണഘടനയും ജനാധിപത്യവും വെറും അക്ഷരങ്ങൾ ആവുന്നിടത്ത് ഇരുട്ട്മുറികളും ചാപ്പൗടിയും പേരിട്ടും പേരുടാതെയും കൊടികുത്തിവാഴുന്ന ഗ്രാമങ്ങൾ ഇന്നും നമ്മുടെ രാജ്യത്തുണ്ട്. സ്വാഭാവികമായൊരു ജീവിത പ്രക്രിയയെ അയിത്തം കൽപിച്ച് അകറ്റിനിർത്തുന്ന അശുദ്ധിയുടെ നിർമിതബുദ്ധി പുരുഷാധിപത്യത്തിന്റെ മേൽക്കോയ്മയുടെതാണ്. അറിഞ്ഞോ അറിയാതെയോ സ്ത്രീബോധത്തെ പരുവപ്പെടുത്തിയതും ഇതേ പുരുഷ നിരീക്ഷണങ്ങൾ തന്നെയാവാം. മത വിശ്വാസങ്ങളിലും ഇത് പ്രകടമാണ്. ആർത്തവ സമയത്ത് ആരാധനാലയങ്ങളിൽ കയറിയാൽ അശുദ്ധം ആകുന്നത് എങ്ങനെയാണ്?(എന്താണ് ഈ പറയുന്ന ശുദ്ധി എന്താണ് എന്ന ചോദ്യമാണ് കൂടുതൽ പ്രസക്തി).ആരാധനാലയങ്ങളിൽ എന്തുകൊണ്ട് സ്ത്രീകൾ രണ്ടാം തരക്കാരാവുന്നു. കഷ്ടതയനുഭവിക്കുന്ന സമയത്ത് ആശ്വാസമേകാൻ വിശ്വാസത്തിന് കഴിയുന്നില്ലെങ്കിൽ പിന്നെ ആ വിശ്വാസത്തിൻറെ പ്രസക്തി എന്താണ്? അടുത്തിടെ ശബരിമല വിഷയത്തിൽ ചരിത്രപ്രധാനമായ ഒരു വിധി ഹൈകോടതി പുറപ്പെടുവിക്കുകയുണ്ടായി. ആചാര സംരക്ഷണം വിശ്വാസ സംരക്ഷണം എന്ന പേരിൽ നടത്തിയ പേക്കൂത്തുകൾ നാം ഏവരും സാക്ഷിയാണ്. അശുദ്ധി, യാത്രാദുരിതം,അയ്യപ്പന്റെയും തീർഥാടകരുടെയും ലൈംഗിക വിചാരം,പാരമ്പര്യം ലിംഗ വിവേചനത്തിന്റെ കോട്ടകൊത്തളങ്ങൾ കാത്തുസംരക്ഷിക്കാൻ ചപല ന്യായീകരണങ്ങളുടെ മതിലുകൾ ഉയർന്നു പൊങ്ങി. ഒരു സ്ത്രീയുടെ സാമീപ്യം കൊണ്ട് മാത്രം നഷ്ടപ്പെടുന്ന അശുദ്ധമാകുന്ന ശുദ്ധിയാണ് നിങ്ങളുടെ ദൈവങ്ങൾക്ക് ഉള്ളതെങ്കിൽ അതെടുത്ത് കളയേണ്ട സമയം

അതിക്രമിച്ചിരിക്കുന്നു. ചിരപുരാതനമായ പാരമ്പര്യങ്ങൾ ആണ് പ്രശ്നമെങ്കിൽ ചിരപുരാതനമായ പാരമ്പര്യങ്ങളിൽ ഒരു തിരിഞ്ഞുനോട്ടം ഉത്തമമാണ്. എന്തൊക്കെ നിലനിൽക്കുന്നതെന്ന് മാത്രം അന്വേഷിക്കുക ആചാരങ്ങളൊക്കെ എപ്പോഴാണ് അനാചാരങ്ങൾ ആയിത്തീർന്നതെന്ന് ചിന്തിക്കുക. കേവലം ഒരു ക്ഷേത്രത്തിൻറെ പ്രശ്നം മാത്രമല്ല ഇത് പൊതുവിൽ എല്ലാ മത വിശ്വാസങ്ങളുടെയും എല്ലാ സംസ്കാരങ്ങളുടെയും കെട്ടുകഥകളുടെ പേറ്റുനോവിൽ വിലപിക്കേണ്ടി വരുന്ന ഒരു സമൂഹത്തിൻറെ അടയാളപ്പെടുത്തൽ മാത്രമാണിത്. കാലികമായ സ്വയം പരിഷ്കരണങ്ങളിൽ വിശ്വാസം അർപ്പിച്ചിരിക്കുന്ന വിശ്വാസികളുണ്ട്, മതവിശ്വാസങ്ങൾക്ക് മാറ്റങ്ങളോടുള്ള പ്രതിഷേധം മാത്രമല്ല കാലാകാലങ്ങളായി അവരിൽ കുത്തിവെച്ച ഭയവും കപട ബഹുമാനവും വിശ്വാസവും ആണ് അവരുടെ ചിന്തകളെ നിയന്ത്രിക്കുന്നത്. ചോദ്യങ്ങൾ ഇല്ലാതെ മിത്തുകൾ വെട്ടിവിഴുങ്ങുന്ന അവരുടെ ഉത്തരങ്ങളിൽ ന്യായവും യുക്തിയും വേണമെന്ന് വാശിപിടിക്കുന്നത് പല്ലില്ലാത്തവർ മാത്രം എല്ല് തിന്നാൽ മതി എന്ന് പറയും പോലെയാണ്.

ഞാൻ ഒരു മുസ്ലീം ആയത് എൻറെ കുഴപ്പം ആണോ? (അന്നയും റസൂലും എന്ന പടത്തിൽ അന്നയും റസൂലും തമ്മിലുള്ള സംഭാഷണത്തിൽ നിന്ന്) ഞാൻ തുടക്കത്തിൽ പറഞ്ഞതുപോലെ തന്റേതല്ലാത്ത കുറ്റങ്ങൾ കൊണ്ട് തന്നെയാണ് ഭൂരിഭാഗം പേരും ഓരോ മത വിശ്വാസികൾ ആയി മാറുന്നത്. മനുഷ്യൻറെ നിർമിതബുദ്ധിക്ക് മാത്രമാണ് ജാതിയുടെയും മതത്തിന്റെയും അതിർവരമ്പുകൾ തീർക്കാൻ ആവുന്നത്. വികാരവിചാരങ്ങളെ സംബന്ധിച്ചിടത്തോളം ആത്യന്തികമായി അതിരുകളില്ല. വിശപ്പിനു ജാതിയില്ല മതമില്ല ദാഹത്തിന് ജാതിയില്ല മതമില്ല സെക്സിന് ജാതിയില്ല മതമില്ല സ്നേഹത്തിന് ജാതിയില്ല മതമില്ല. എന്നാൽ നിലനിൽക്കുന്ന വിശ്വാസങ്ങളും ആചാരങ്ങളും വ്യവസ്ഥിതിയും ഒക്കെ തീർക്കുന്ന അതിർവരമ്പുകളിൽ അവർ ബന്ധിതമാണ്. അതുകൊണ്ടുതന്നെയാണ് ഇഷ്ടപ്പെടുന്നൊരാളോടൊപ്പം ജീവിക്കാൻ പറ്റാത്തത് ഇഷ്ടപ്പെട്ട ഭക്ഷണം കഴിക്കാൻ വസ്ത്രം ഉടുക്കാൻ പഠിക്കാൻ ജോലി ചെയ്യാൻ എതിർപ്പുകളുയരുന്നത്. 2001-ൽ കാസർകോട് ബാലകൃഷ്ണൻ 2010-ൽ തുരുപ്പൂർ ശങ്കരനും 2018 - ൽ ആതിരയും കെവിനും

എന്നിങ്ങനെ ദുരഭിമാനക്കൊല എന്ന് ഓമനപ്പേരിട്ട് വിളിക്കുന്ന സംഭവവികാസങ്ങൾ നടമാടിയത് നമ്മുടെ കൊച്ചുകേരളത്തിൽ തന്നെയാണ്. എന്തുകൊണ്ട്? പൊട്ടക്കിണറ്റിലെ അംഗസംഖ്യ കുറയും, ബലക്ഷയം സംഭവിക്കും. രാഹു കേതു ജാതകപ്പൊരുത്തം ചൊവ്വാദോഷം മുഹൂർത്തം എന്നിങ്ങനെ ചോദ്യം ചെയ്യപ്പെടുന്ന ആചാരങ്ങളുടെയും വിശ്വാസങ്ങളുടെയും നീണ്ടനിര ഉണ്ട്. ദമ്പതികളുടെ കുഞ്ഞ് ഏത് വ്യവസ്ഥിതി പിന്തുടരും, ഏതു മതം പിന്തുടരും, ഏത് ജാതി പിന്തുടരും. ചോദ്യങ്ങൾ വരുമ്പോൾ ചിന്തകൾ ഉണരുമ്പോൾ വ്യവസ്ഥകൾ മാറും ചിന്തകൾ മാറും സമ്പ്രദായങ്ങൾ മാറും. അതുകൊണ്ടുതന്നെയാണ് ദുരഭിമാനക്കൊലകൾ ഉടലെടുക്കുന്നതും വിവാഹ പരസ്യങ്ങളിൽ പോലും ജാതിയും മതവും പ്രകടമാകുന്നത്.

നമ്മൾ, ഭാരതത്തിലെ ജനങ്ങൾ, ഇന്ത്യയെ ഒരു പരമാധികാര-സ്ഥിതിസമത്വ-മതനിരപേക്ഷ-ജനാധിപത്യ-റിപ്പബ്ലിക്കായി സംവിധാനം ചെയ്യുന്നതിനും ഇന്ത്യയിലെ എല്ലാ പൗരന്മാർക്കും സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ നീതി, ചിന്ത, ആശയാവിഷ്കാരം, വിശ്വാസം, ഭക്തി, ആരാധന എന്നിവയ്ക്കുള്ള സ്വാതന്ത്ര്യം, സ്ഥാനമാനങ്ങൾ, അവസരങ്ങൾ എന്നിവയിലുള്ള സമത്വം, എന്നിവ ഉറപ്പുവരുത്തുന്നതിനും വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിന്റെ ഐക്യവും അഖണ്ഡതയും ഉറപ്പുവരുത്തുന്ന സാഹോദര്യം എല്ലാവരിലും വളർത്തുന്നതിനും ദൃഢനിശ്ചയം ചെയ്തുകൊണ്ട് നമ്മുടെ ഭരണഘടനാസഭയിൽ വെച്ച്, 1949 നവംബറിന്റെ ഈ ഇരുപത്തിയാറാം ദിവസം, ഈ ഭരണഘടനയെ അംഗീകരിക്കുകയും നിയമമാക്കുകയും നമുക്കായിത്തന്നെ സമർപ്പിക്കുകയും ചെയ്യുന്നു.

**രാഹു കേതു ജാതകപ്പൊരുത്തം ചൊവ്വാദോഷം മുഹൂർത്തം എന്നിങ്ങനെ ചോദ്യം ചെയ്യപ്പെടുന്ന ആചാരങ്ങളുടെയും വിശ്വാസങ്ങളുടെയും നീണ്ടനിര ഉണ്ട്. ദമ്പതികളുടെ കുഞ്ഞ് ഏത് വ്യവസ്ഥിതി പിന്തുടരും, ഏതു മതം പിന്തുടരും, ഏത് ജാതി പിന്തുടരും.**

ആശയങ്ങൾ അക്ഷരങ്ങളിൽ കുടുങ്ങിപ്പോവുമ്പോൾ ഒന്നല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഞാനും നിങ്ങളും ഇതേ വ്യവസ്ഥിതിയുടെ വക്താക്കളാണ്.

ഹനിക്കപ്പെട്ട ജീവനുകൾക്കും ജീവിതങ്ങൾക്കും ഉത്തരവാധികൾ നമ്മളോരോരുത്തരുമാണ്. സാധാരണ അങ്ങനെയാണ് സംസ്കാരം അങ്ങനെയാണ് ഞങ്ങളെയൊക്കെ അങ്ങനെയാ വളർത്തിയത് ശരിയല്ലെന്നുണ്ടെങ്കിൽ  നിങ്ങൾക്ക് തെറ്റി അങ്ങനെയല്ല ചെയ്യേണ്ടത് പറയാൻ ഭയപ്പെടേണ്ടതാരെയാണ്. മാറേണ്ടത് നിയമങ്ങളാണെങ്കിലും സംസ്കാരങ്ങളാണെങ്കിലും വിശ്വാസങ്ങളാണെങ്കിലും ചിന്തകളാണെങ്കിലും തച്ചുടച്ച് വാർക്കണം. വായിലുരുട്ടി തരുന്ന ഇലാമപ്പഴങ്ങളെ ചവച്ചരച്ചു തുപ്പണം.

നാടിന്റെ തീരാത്ത വേദനകളിലും
ശരികേടുകളിലും
മനംനൊന്ത്
സഹിക്കവയ്യാതെ
പൊറുതിമുട്ടി
ഞാൻ
രണ്ട് വരി
കുത്തിക്കുറിച്ച്
ഒരു ക്ലിക്ക് - പോസ്റ്റ്
ഒരു ക്ലിക്ക് - ഷെയർ
ഒരു ക്ലിക്ക് - ലൈക്ക്
മൂത്രമൊഴിച്ച്,
വീണ്ടും
കിടന്നുറങ്ങുന്നു

# തലയില്ലാത്തവർ

Abdul Kather N H / S6 EC



വീടും പറമ്പും കൂടി അളന്ന് വീതം വെച്ചാപിന്നേ അമേരിക്കയിലേക് പറക്ക , അവിടെ മൂത്ത മോള് സെറ്റിൽഡ് ആണേ. മോളെ അമേരിക്കയിലേക് ഒരു സോഫ്റ്റ്‌വെയർ എൻജിനിയറിന് കച്ചവടമുറപ്പിച്ചത് പൊങ്ങച്ചം ചമയുന്ന കൂട്ടത്തിൽ സതീശൻ പറഞ്ഞു. അല്ല ചന്ദ്രാ, ഒന്നും രണ്ടുമല്ല കൊടുത്തത്, നൂറ്റൊന്ന് പവനാ സതീശൻ പൊങ്ങച്ചത്തിനു അര പവൻ കൂട്ടി പിടിച്ചു.

അതുപിന്നെ നമ്മള് കൊറക്കോ ചന്ദ്രേട്ടനും അരപ്പവൻ കൂട്ടി പിടിച്ചു. ചന്ദ്രേട്ടൻ ഒരു പാവം. പണ്ടെന്നോ സതീശേട്ടന്റെ കൂടെ കാര്യസ്ഥനായി കൂടിയതാ. ഇനി ഇപ്പൊ സതീശേട്ടനും കുടുംബവും വിമാനം കയറിയാൽ, ചന്ദ്രേട്ടന്റെ വീട്ടിലെ പുട്ടില് തേങ്ങയൊന്നും കാണില്ല. അതുകൊണ്ട് സതീശേട്ടനെ പൊക്കി പിടിക്കാൻ ചന്ദ്രേട്ടൻ ഒട്ടും മടിച്ചില്ല. അങ്ങ് പൊക്കി തന്നെ പിടിച്ചു. പറമ്പിലെ തലയിലാത്ത തെങ്ങ് നിൽക്കുന്ന പൊക്കത്തിൽ തന്നെ.

അന്ന് പറമ്പിൽ തേങ്ങയിടുന്ന ദിവസമായിരുന്നു. ചന്ദ്രേട്ടന്റെ കൂടെ ആ ദിവസം കണ്ണനും കൂടും, സതീശേട്ടന്റെ ഇളയ മകൻ. അവന് പേടിയാണ്, അവന്റെ തലയില്ലാത്ത പാഴ്തെങ്ങ് ആരേലും മുറിക്കുമോയെന്ന്. എന്റെ കണ്ണാ, നീ എന്തിനാ ഈ തെങ്ങിന് പിറകെ കൂടുന്നെ, അമേരിക്കയിലേക് പോകയല്ലേ ഞിങ്ങള് ! ചന്ദ്രേട്ടൻ കണ്ണനോട് ചോദിച്ചു.

ചന്ദ്രേട്ടോ ഞിങ്ങളി തെങ്ങ് മുറിക്കരുതേ, ഒന്നുങ്കിലേ അതിന് ജീവനില്ല

കണ്ണൻ ചന്ദ്രേട്ടന്റെ ആ വട്ടമുഖത്തേക് നോക്കാതെ പറഞ്ഞു. ചന്ദ്രേട്ടൻ ആള്ളൊരു ശുദ്ധനാണ്, സതീശൻ പലതവണ നിർബന്ധിച്ചിട്ടും കണ്ണന്റെ വാശിക്ക് കൂടെ നിന്നത് ചന്ദ്രേട്ടനാണ്, തെങ്ങുപോലെ.

ചന്ദ്രേട്ടൻ അവനെ ചുമലിലേക് കയറ്റിയിരുത്തി. കണ്ണനിപ്പോ ചന്ദ്രേട്ടന്റെ ചുമലിലിരുന്നു എല്ലാം കാണാം , ഉയരത്തിൽ. ആരാണ് കണ്ണാ പറഞ്ഞത് ഈ തലയില്ലാത്തവന് ജീവനില്ലായെന്ന്?

കണ്ണനും ചന്ദ്രേട്ടനും ആ തലയിലേക് തന്നെ നോക്കിനിന്നു. ഒരു ഓലയില്ല , ഒരു തേങ്ങയുമില്ല , വെറും പാഴ്തെങ്ങു , ബാക്കിയുള്ള തെങ്ങുകളിലെ പോലെ പ്രൗഢിയുള്ള കുലകളുമില്ല. പയ്യെ മഴ പെയ്തുതുടങ്ങി, കാറ്റും വീശി തുടങ്ങി, ആ നേരം ഒരു മാടത്ത ആ തെങ്ങിന്റെ തലക്കൽ വന്നിരുന്നു. അതവിടെ ഇരുന്ന് ചുറ്റും നോക്കി. തലയില്ലാത്ത തെങ്ങുമ്മേൽ ഒരു ജീവനുള്ള തല , അത് ചലിക്കുന്നുണ്ടായിരുന്നു.

കണ്ണാ നീ ആ മാടത്തയെ കണ്ടോ , അതവിടെ പതിയെ കൂടു കൂട്ടും , കുഞ്ഞുങ്ങളെ വളർത്തും, നീ കണ്ടിട്ടുണ്ടോ?. ആ കാഴ്ച ഒന്നു കാണണം. തലയില്ലാത്ത തെങ്ങിനു പിന്നെ ആ കുഞ്ഞു തലയാണ് കാവൽ. അല്ലെങ്കിലും എല്ലാവർക്കും ആരെങ്കിലുമൊക്കെ കാണും , മണ്ടരി തെങ്ങിന് മാടത്തയെ പോലെ. ആ തലയില്ലാത്തവനും ജീവനുണ്ട് കണ്ണാ !

കണ്ണന്റെ മുഖത്താവാക്കുകൾ ചിരിയുണർത്തി, അതിനിടെ ആ വട്ട മുഖത്തു രണ്ട് തുള്ളി കണ്ണുനീരും.

കണ്ണൻ അപ്പോഴും ഉയരത്തിലായിരുന്നു , ആ തെങ്ങിനെയും നോക്കി. മാടത്തയെ പോലെ.





എന്റെ ശവസംസ്കാരം നിശ്ശബ്ദമായിരിക്കട്ടെ. പെട്ടെന്ന് വന്നുപോയ ഒരാളാണ് ഞാൻ എന്ന മട്ടിൽ വേണം നിങ്ങൾ പെരുമാറേണ്ടത്. എനിക്കുവേണ്ടി കരയരുത്. ജീവിച്ചിരുന്നപ്പോഴത്തേതിനെക്കാൾ മരണത്തിലാണ് ഞാൻ കൂടുതൽ സന്തോഷിക്കുന്നത് എന്നറിയുക

– രോഹിത് വെമുല

# അരാഷ്ട്രീയതയുടെ മാനങ്ങളും വാകകുന്നുകളും

Anel Ignus / S8 CE



വാകകുന്നുകളെന്നൊന്നുണ്ടോ ? ഒറ്റനോട്ടത്തിൽ കണ്ടെന്ന് വരില്ല. ഓരോ നിമിഷവും നമ്മളോരോരുത്തരുടേയും മുന്നിലൂടെ കടന്ന് പോകുന്നവർ മനസിലൊരു വാകമരത്തെയും പേറി നടക്കുന്നവരാണ്. കുട്ടിക്കാലത്തു പ്രൗഢവും, എന്നാൽ ഞാൻ അല്ലെങ്കിൽ നീ വളരുന്നതോടൊപ്പം ക്ഷയിച്ചുപോകുകയും ചെയ്യുന്ന വാകമരങ്ങൾ! ഇത്തരത്തിൽ ക്ഷയിച്ചു പോകാതെ അവയെ വാകകുന്നുകളാക്കി പോറ്റി വളർത്തിയ ഒരുപാടു പേരുണ്ട്. ഗാന്ധിയും മാർക്സും നെഹ്റുവും ഗുരുവും ഭഗത്സിംഗുമൊക്കെ ഉള്ളിലെ വാകകുന്നുകളെ മണ്ണിൽ വിതക്കുകയും പരിപാലിക്കുകയും ആദർശങ്ങളും കാഴ്ചപാടുകളും വിരിച്ച നടപ്പാതയിലൂടെ നമ്മളേയോ ഒരു നാടിനെയോ,ആത്യന്തികമായി ലോകത്തെ തന്നെയോ ആ കുന്നിൻചെരിവിലേക്ക് ക്ഷണിച്ചവരുമാണ്.വിപ്ലവങ്ങളുണ്ടായത് അത്തരം കുന്നിൻചെരുവുകളിലാണ്. പാർശ്വവത്കരിക്കപ്പെട്ട ജന്മങ്ങളുടെ കണ്ണീരും ചോരയും വളമാക്കി പൂത്തുലയുകയും പിന്നീട് അതേ ജന്മങ്ങൾക്ക് തണലാകാവുകയും ചെയ്ത വാകകുന്നുകളുടെ ചരിത്രങ്ങൾ പാട്ടിലൂടെയും കഥയിലൂടെയും പാഠപുസ്തകങ്ങളിലൂടെയും ആസ്വദിച്ചരവാണ് നമ്മൾ.

ആസ്വദിച്ചുവെന്ന് മനഃപൂർവം എഴുതിയതാണ്. പഴംകഥകളുടെ മതിപ്പ് പോലും ചരിത്രത്തോടില്ലാത്ത ഒരു സാമൂഹിക അന്തരീക്ഷത്തിലാണ് നേരത്തെ പറഞ്ഞ ഞാനും നീയും ജനിച്ചതും ജീവിക്കുന്നതും. ഞാനിതു പറഞ്ഞിടത്തൊക്കെയും അതെന്തേ ഇപ്പോഴങ്ങനെ തോന്നാൻ ? ചരിത്രത്തെയും ചരിത്രകാരന്മാർ പറഞ്ഞുവെച്ച മൂല്യങ്ങളെയും ഉൾകൊണ്ടുകൊണ്ടല്ലേ നമ്മുടെ പാഠ്യപദ്ധതി അടക്കം ആസൂത്രണം ചെയ്തിരിക്കുന്നത് ? എന്ന ചോദ്യം പലപ്പോഴായി കേൾക്കേണ്ടി വന്നിട്ടുണ്ട്. സ്വാഭാവികമായും എല്ലാവരുടെയും മനസിലേക്ക് കടന്നുവരുന്നതും ഇതേ ചോദ്യമാകും.

സിസ്റ്റം മാറ്റണം,സിസ്റ്റം മാറ്റണം എന്ന് മൂന്നുനേരവും ഉരുവിട്ടുകൊണ്ടിരിക്കുന്ന മടിയന്മാരായ വർത്തമാനകാല സാമൂഹിക പരിഷ്കർത്താക്കളുടെ ട്രാക്കിലേക്കല്ല ഈ പറയുന്ന വണ്ടിയുടെ പോക്ക്. ഒരു വലിയ സാമൂഹിക പ്രതിസന്ധിയെക്കുറിച്ച്,അത് ഭാവിയിലുണ്ടാക്കാനിടയുള്ള ഭവിഷ്യത്തുകളെക്കുറിച്ച് നിന്നെക്കൊണ്ടെങ്കിലും ചിന്തിപ്പിക്കുക എന്നതാണ് നിലവിലെന്റെ ലക്ഷ്യം.



ഒരു ഉദാഹരണത്തിലൂടെ ചിന്തിച്ചുനോക്കാം:

സെക്കണ്ടറി സ്കൂൾ കാലഘട്ടത്തിലെ മനോഹരമായ ഒരു വൈകുന്നേരം കനമേറിയ ഒരു ബാഗും തൂക്കിപിടിച്ചുകൊണ്ട് നീയോ ഞാനോ ക്ഷീണത്തോടെ സ്വന്തം വീടിന്റെ മുറ്റത്തേക്ക് കയറി വരികയും അടുക്കളയിൽ തിരക്കിട്ട ജോലിചെയ്യുന്ന അമ്മയെ വിളിച്ച് ഉമ്മറത്തേക്ക് വരുത്തുകയും തുടർന്ന് നെഞ്ചും വിരിച്ചുകൊണ്ട് ഇനി പറയുന്ന ഈ ശ്ലോകം പറഞ്ഞതായും സങ്കൽപ്പിക്കുക: അമ്മേ, പ്രിയപ്പെട്ടവളെ, എന്റെ ജീവിതത്തെ സംബന്ധിക്കുന്ന നിർണ്ണായകമായ തീരുമാനം ഞാനിന്ന് എടുത്തിരിക്കുകയാണ്. രാജ്യം കണ്ട ഏറ്റവും മികച്ച രാഷ്ട്രീയപ്രവർത്തകനാകുകയാണ് ഇനിയെൻറെ ജീവിത ലക്ഷ്യം. ഇന്നുമുതൽ ഞാനതിനായി കഠിനാധ്വാനം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നു . ഇത് പറഞ്ഞുതീരുന്നിടത് നിന്നെ ലാക്കാക്കി ഒരു സ്പൂണോ തവയോ വരുന്നുവെങ്കിൽ സംശയിക്കേണ്ടതില്ല,അത് തലയ്ക്ക് ഉന്നംവെച്ച് വിക്ഷേപിച്ചതുതന്നെയാണ്. ഈ പരീക്ഷണം ചെയ്യാനൊരുമ്പെടുന്നത് കുറച്ചുകൂടി മുതിർന്ന പ്രായത്തിലാണെങ്കിൽ പരിക്ക് കുറച്ചു കൂടുതലായിരിക്കും

എന്നോർക്കുക. ഈ ശ്ലോകം ഒരു സ്കൂളിലോ കോളേജിലോ പോയി ചൊല്ലി നോക്കൂ. പിന്നെ ഉപദേശങ്ങളായി, വൈരാഗ്യമായി, അറ്റൻറ്സ് കിട്ടാതെയായി ..... അങ്ങനെയങ്ങനെ ആകെക്കൂടെ കാര്യങ്ങൾ കൈവിട്ടുപോകുന്ന അവസ്ഥയാകും.

**രാഷ്ട്ര പുരോഗതിക്കുവേണ്ടി നീയോ ഞാനോ, നമ്മൾ രണ്ടുപേരും ചേർന്നോ നടത്തുന്ന പ്രവർത്തനങ്ങളെ രാഷ്ട്രീയ പ്രവർത്തനമെന്നും ആ സംസ്കാരത്തെ രാഷ്ട്രീയമെന്നും വിശേഷിപ്പിക്കാം.**

ഈ പറഞ്ഞ ഉദാഹരണങ്ങൾ എന്ത് സാമൂഹിക സമസ്യയെയാണ് ചൂണ്ടിക്കാണിക്കുന്നത്? ആദ്യം പറഞ്ഞ വാകകുന്നുകളും ഇപ്പോൾ പറഞ്ഞിരിക്കുന്നവയും തമ്മിൽ എന്താണ് ബന്ധം?
അറിവില്ലായ്മയാണ് ഏറ്റവും വലിയ സമസ്യ. എന്താണ് രാഷ്ട്രീയം എന്ന് എന്നോടോ നിന്നോടോ ആരെങ്കിലും ചോദിച്ചാൽ നിന്ന് പരുങ്ങുകയല്ലാതെ പറയാനൊരു മറുപടി കയ്യിലുണ്ടോ? അതെ, ഖദർ ധരിക്കുന്നതും കൊടിപിടിക്കുന്നതും വാഗ്വാദങ്ങൾ നടത്തുന്നതും അഴിമതി കാണിക്കുന്നതുമാണ് രാഷ്ട്രീയ പ്രവർത്തനം എന്ന് ചിന്തിക്കുന്ന മനുഷ്യരാണ് ഈ സമൂഹത്തിൽ ഭൂരിഭാഗവും എന്നത് തന്നെയാണ് വർത്തമാനകാലം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. രാഷ്ട്രീയം ഞങ്ങളെ ബാധിക്കുന്ന ഒന്നല്ല എന്ന് ചിന്തിക്കുന്ന ജനങ്ങളുടെ പട്ടികയിൽ മുൻപന്തിയിലാണ് ഞാനും നീയും നേരത്തെ സംസാരിച്ച ചരിത്രമൂല്യങ്ങളരച്ചു കലക്കിയ പാഠ്യപദ്ധതി പഠിച്ചിറങ്ങിയ യുവാക്കൾ എന്നതാണ് ഏറ്റവും പേടിപ്പിക്കുന്ന വസ്തുത. എന്നാൽപ്പിന്നെ നെടുനീളൻ പ്രസംഗം നടത്താതെ എന്താണ് രാഷ്ട്രീയമെന്നു മൊഴിഞ്ഞാട്ടെ !
രാഷ്ട്ര പുരോഗതിക്കുവേണ്ടി നീയോ ഞാനോ, നമ്മൾ രണ്ടുപേരും ചേർന്നോ നടത്തുന്ന പ്രവർത്തനങ്ങളെ രാഷ്ട്രീയ പ്രവർത്തനമെന്നും ആ സംസ്കാരത്തെ രാഷ്ട്രീയമെന്നും വിശേഷിപ്പിക്കാം. ചുരുക്കിപ്പറഞ്ഞാൽ ഇന്നാട്ടിലെ ഏറ്റവും മൂല്യമുള്ള രാഷ്ട്രീയപ്രവത്തകർ അധ്യാപകരാണ്. അവരാണ് രാഷ്ട്രീയത്തെ ഈ തരത്തിൽ മലീമസമാക്കി യുവാക്കളുടെ മുന്നിൽ പ്രദർശിപ്പിച്ചത് എന്നതാണ് യഥാർത്ഥത്തിൽ വിരോധാഭാസം എന്ന വാക്കിൻറെ കൃത്യമായ വിശദീകരണം. ഒന്നുകൂടെ ഇരുത്തിചിന്തിച്ചാൽ നിയമപരമായി നമ്മൾ ചെയ്യുന്ന ഏത് ജോലിയും, അത് സ്വദേശത്തോ വിദേശത്തോ ആവട്ടെ, രാഷ്ട്രീയ പ്രവർത്തനം തന്നെയാണ്. ഈ ധാരണയോടുകൂടെ ഓരോ വ്യക്തിയും ജീവിക്കുന്നിടത്താണ് ഒന്നാന്തരം സമൂഹവും രാഷ്ട്രവും രൂപപ്പെടുന്നത്. മറ്റു പുരോഗമന ചിന്തകളൊക്കെയും ഇതിനുപിന്നിൽ നിരനിരയായി മാർച്ച് ചെയ്ത് എന്നിലേക്കും നിന്നിലേക്കും വന്നെത്തിക്കൊള്ളും. ഇതില്ലെങ്കിൽ എന്ത് സംഭവിക്കും എന്നത് വലിയ ചർച്ച ആവശ്യമായ ഒരു ചോദ്യമാണ്.

വളരെ വൈകാതെ സമ്പൂർണ്ണ അരാഷ്ട്രീയതയിലേക്ക് ഈ നാട് കൂപ്പുകുത്തും. അതോടെ ആദർശങ്ങൾ ആവിവത്കരിക്കപ്പെടുകയും മൂല്യങ്ങൾ ചുഴിയിലകപ്പെടുകയും ചെയ്യും. അതോടെ എന്റെയും പ്രിയപ്പെട്ട നിന്റെയും ഉള്ളിലുള്ള വാകകൾ കരിഞ്ഞുണങ്ങി അജീർണ്ണമായി മാറും. ശേഷം ആചാരങ്ങളുടെ, വർണ്ണത്തിന്റെ, ഭാഷയുടെ, ലിംഗത്തിന്റെ പേരിൽ ഞാനും നീയും നമ്മളല്ലാതാക്കപ്പെടും. മേല്പറഞ്ഞവയുടെ പേരിൽ എന്നെ വേട്ടയാടുമ്പോൾ നീയും, നിന്നെ വേട്ടയാടുമ്പോൾ ഞാനും കണ്ണടച്ചിരിക്കും. അന്നുമുണ്ടാകും ഉള്ളിനുള്ളില്ലെ വാകമരത്തെ കരിഞ്ഞുപോകാതെ വാകകുന്നുകളാക്കി സൂക്ഷിച്ച വിരലിലെണ്ണാവുന്ന മനുഷ്യർ. അസഹിഷ്ണുതകൾ സ്വന്തം കഴുത്തിൽ പിടിക്കാതെ വാ തുറക്കില്ലെന്ന് ശപഥം ചെയ്ത ഞാനും നീയും അവസാന കണ്ണികളെന്നോണം ഇവർ കാണിച്ചുതരുന്ന വഴികളിലൂടെ വാകമരങ്ങളുടെ തണലുതേടി മാർച്ചു ചെയ്യും. അസഹ്യമായ വെയിലേറ്റ് ഞാൻ വഴിയിൽ വീണുപോയേക്കാം. എന്നെ എഴുന്നേൽപ്പിക്കുന്നതിനു പകരം നീയെന്റെ രക്തവുമായി മാർച്ച് തുടരുക,എന്നിട്ടതാ മഹത്തായ മരത്തിന്റെ ചുവട്ടിലൊഴിക്കുക. പിന്നീട് ,ഭാവിയിലെപ്പോഴെങ്കിലും നമ്മുടെ കുട്ടികളോട് പറഞ്ഞുകൊടുക്കണം ഞാനൊരു ധീര രക്തസാക്ഷിയായിരുന്നെന്ന്! വാകമരത്തിന്റെ നീരായി മാറിയ രക്തസാക്ഷി!

ഇത് വെറുതെ പറഞ്ഞുവെക്കുകയല്ല. ചുറ്റുപാടുകളെ സൂക്ഷ്മമായി നിരീക്ഷിച്ചാൽ നിനക്കും ബോധ്യമാകും വാകകുന്നുകൾ തേടിയുള്ള യാത്ര അനിവാര്യമാണെന്ന്!

ഹേ അരാഷ്ട്രീയ കഴുതകളെ, ഞാനും എന്റെ ചങ്ങാതിയും വാകകുന്നുകൾ തേടിയിറങ്ങുകയാണ്. നിങ്ങൾ ഉരിയാടാതിരിക്കുക, വെറികളുടെയും ഭിന്നിപ്പിൻറെയും കൈകൾ നിങ്ങളുടെ കഴുത്തിൽ അമരുന്നത് വരെ.അപ്പോഴേക്കും ഞാനൊരു രക്തസാക്ഷിയാകും! വാകമരത്തിന്റെ നീരായ് മാറിയ രക്തസാക്ഷി!

# 2019-20 Union Report

20192020 അധ്യനവർഷത്തെ കോളേജ് യൂണിയൻ തിരഞ്ഞെടുപ്പ് 4/9/2019നു ന ടത്തപ്പെട്ടു. കോളേജ് യൂണിയൻ 2019-20 അംഗങ്ങളായി തിരഞ്ഞെടുക്കപ്പെട്ട സ്ഥാനാർത്ഥികൾ :

Chairman - Azhar
Vice Chairperosn - Safia E. K.
General Secretary- Gokul Kannan
Arts Club Secretary - Thejus Sreekumar
Magazine Editor - Ravisankar C.
Bus Representative - Shahul Shaji
UUC - Alosia Sheela Rose P. G.
Anjana P.
Lady Representative - Krishna Anil
Sadiya O. S.
First Year Rep - Midhun M
Second Year Rep - Amal Zakir
Third Year Rep - Akshay C
Fourth Year Rep- John Paul
MTech Rep - Mizna Saleemudheen C.
MCA Rep - Vishnu Das
College union staff adviosr - Dr. George Joseph

5/9/2019നു പ്രിൻസിപ്പൽ Dr. Jalaja M. J., സ്റ്റാഫ് അഡ്വൈസർ Dr. George Joseph, Prof.Biju Augustine എന്നിവരുടെ സാന്നിധ്യത്തിൽ യൂണിയൻ അംഗങ്ങളുടെ സത്യപ്രതിഞ്ജയ്ക്കും തുടർന്ന് ആദ്യത്തെ യൂണിയൻ യോഗത്തിനും ശേഷം വിക്ടറി മാർച്ച്.

കോളേജ് യൂണിയൻ, ആർട്സ് ക്ലബ് ഉദ്ഘാടനം.

2019-20 അധ്യനവർഷത്തെ കോളേജ് യൂണിയൻ, കോളേജ് ആർട്സ് ക്ലബ് ഉദ്ഘാടനം അഡ്വ :പി. കെ. ഹരികുമാർ, ശ്രീ. രാജീവ് ആലുങ്കൽ എന്നിവർ നിർവഹിച്ചു.

മ്യൂസിക് ക്ലബ്, ഡാൻസ് ക്ലബ് ഓഡിഷൻസ്

കോളേജ് മ്യൂസിക് ക്ലബ്ബിലേക്കും ഡാൻസ് ക്ലബ് ആയ tritanzലേക്കുമുള്ള ഓഡിഷൻസ് 28/9/2019, 1/10/2019 തീയതികളിൽ നടന്നു.

കയ്യെഴുത്ത് മാസിക മത്സരം

ഒന്നാംവർഷ, രണ്ടാംവർഷ വിദ്യാർത്ഥികൾക്കായി കോളേജ് യൂണിയന്റെയും ശാബ്ദികയുടെയും ആഭിമുഖ്യത്തിൽ കയ്യെഴുത്തു മാസിക മത്സരം സംഘടിപ്പിച്ചു.

ഒന്നാംവർഷ വിഭാഗം :

മികച്ച മാഗസിൻ : ചുവരുകൾ (ECE)

മികച്ച കവർ : ഏറുമാടം (CSE)

രണ്ടാംവർഷ വിഭാഗം :

മികച്ച മാഗസിൻ : ഇമ (CSE)

മികച്ച കവർ : പോസ്റ്റ്മോർട്ടം (EEE)

ST കാർഡ് വിതരണം

അധ്യയന വർഷാരംഭത്തിൽ തന്നെ ST കാർഡ് വിതരണത്തിനായുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു. 2019 നവംബർ മാസാവസാനത്തോടെ ത്തോടെ ST കാർഡ് വിദ്യാർഥികളിലേക്ക് എത്തിച്ചുകൊടുത്തു.

Spot Performer

21/10/2019നു കോളേജ് ഓഡിറ്റോറിയത്തിൽവെച്ചു സ്പോട്ട് പെർഫോർമർ മത്സരം സംഘടിപ്പിച്ചു. മൂന്ന് റൗണ്ടുകളായി നടന്ന മത്സരത്തിൽ Arun Sankar (S5 CSE) വിജയിയായി തിരഞ്ഞെടുക്കപ്പെട്ടു.

Freshers day

28/10/2019നു 2019-20 അധ്യയനവര്ഷത്തെ ഫ്രഷേഴ്സ് ഡേ സംഘടിപ്പിച്ചു. ഒന്നാംവർഷ വിദ്യാർത്ഥികളുടെ പ്രൊസെഷനോട് കൂടെ ആരംഭിച്ച ഫ്രഷേഴ്സ് ഡേ ശ്രീ. ദീപക് പറമ്പോൾ ഉദ്ഘാടനം ചെയ്തു. ഫ്രഷേഴ്സ് ഡേയോട് അനുബന്ധിച്ച് നടന്ന haiku, ഫോട്ടോഗ്രാഫി, treasure hunt, poster designing, face painting മത്സരങ്ങളുടെ സമ്മാനദാനവും നിർവഹിച്ചു.

Talk on Citizen rights and constituion

-'Citizen rights and constitution-' എന്ന വിഷയത്തിൽ 31/10/2019നു അഡ്വ : ബിനോ ഐ. ടോംന്റെ ക്ലാസ് സംഘടിപ്പിച്ചു.

Selfie Contest

14/11/2020 ശിശുദിനത്തോടനുബന്ധിച്ചു -'sel-

fie with a child-' മത്സരം സംഘടിപ്പിച്ചു.Amal K. Sebastian (S3 ME) ഒന്നാം സമ്മാനം കരസ്ഥമാക്കി.

Q league Campus
15/11/2019നു കോളേജ് യൂണിയന്റെയും ബോധി RIT ക്വിസ് ക്ലബ്ബിന്റെയുഀ ആഭിമുഖ്യത്തിൽ കോട്ടയം, ഇടുക്കി ജില്ലകളിലെ വിദ്യാർത്ഥികൾക്കായുള്ള Q league campus-first leg ഇന്റർകോളേജ് ക്വിസ് മത്സരം സംഘടിപ്പിച്ചു.

Saptha
22/10/2019നു സിവിൽ ജംഗ്ഷനിൽ വെച്ച് Saptha- karoke musical eve സംഘടിപ്പിച്ചു.
വിദ്യാർത്ഥി ചങ്ങല
വിദ്യാർത്ഥികൾക്കുനേരെ തോക്കുചൂണ്ടുന്ന നരാധമ ഭരണത്തിനെതിരെ, മനുഷ്യാവകാശലംഘനത്തിനെതിരെ പ്രതിഷേധമറിയിച്ചു, AMU, JMI വിദ്യാർത്ഥികൾക്കു ഐക്യദാർഢ്യീ പ്രഖ്യാപിച്ചുകൊണ്ടും ഇഅആനെതിരെ പ്രതിഷേതിച്ചുകൊണ്ടും 17/12/2019 നു കോളേജ് യൂണിയന്റെ നേതൃത്വത്തിൽ വിദ്യാർത്ഥിച്ചങ്ങല സംഘടിപ്പിച്ചു.
ഉപന്യാസ രചന മത്സരം
സാങ്കേതിക വിദ്യാഭ്യാസത്തിനു പുറമെ, സാമൂഹികബോധം വിദ്യാർത്ഥികളിൽ ഉളവാക്കുക എന്ന ഉദ്ദേശത്തോടെ കോളേജ് യൂണിയനും ശാബ്ദികയും ചേർന്ന് പരിസ്ഥിതി സൗഹൃദം - സുസ്ഥിര വികസനം - നവകേരളം എന്ന വിഷയത്തിൽ 14/1/2020നു ഉപന്യാസരചന മത്സരം സംഘടിപ്പിച്ചു. Sayoojya K. K. (S5 ECE) യെ വിജയിയായി പ്രഖ്യാപിച്ചു.
പൗരത്വഭേദഗതി നിയമത്തിനെതിരെ പ്രമേയം
2019ലെ കേന്ദ്രസർക്കാരിന്റെ പൗരത്വഭേദഗതി ബില്ലിനെതിരായ പ്രമേയം 12/1/2020നു കോളേജ് യൂണിയൻ യോഗം ചേർന്ന്, ഐക്യകണ്ഠേന പാസ്സാക്കി.
ആരവം 2020
വർഷങ്ങൾക്കുശേഷം ഞകഠയുടെ മൈതാനത്ത് അധ്യാപക - വിദ്യാർത്ഥി കായികപ്രതിഭകൾക്കായി കോളേജ് യൂണിയന്റെ നേതൃത്വത്തിൽ Annual athletic meet- ആരവം സംഘടിപ്പിച്ചു. ജനുവരി 21, 22, 23 തിയതികളിലായി നീണ്ടുനിന്ന year-wise മത്സരങ്ങൾക്ക് പ്രിൻസിപ്പൽ Dr.Jalaja M. J. ഉദ്ഘാടനം നിർവഹിച്ചു.

Winner - second years
Runner Up - forth years
Individual champions :
Shiju N. P.
Deepa Mol

കിസ്മത്ത് - 2020
14/2/2020 വാലെന്റൈൻസ് ദിനത്തോട് ബന്ധപ്പെട്ട് കിസ്മത്ത്20 സംഘടിപ്പിച്ചു. Love letter competition, tik-tok challenge, അഡാർ കോർണർ എന്നിവ ഈ കിസ്മത്തിലെ ആകർഷണങ്ങളായിരുന്നു.

ചെറുകഥ മത്സരം
വിമൻസ് ഡേയോട് ബന്ധപ്പെട്ടു 'My life, my story-' എന്ന വിഷയത്തിൽ ചെറുകഥ മത്സരം സംഘടിപ്പിച്ചു. Sayoojya K. K. (S6 ECE) വിജയിയായി തിരഞ്ഞെടുക്കപ്പെട്ടു.

---

## RITU-'20 pre-events

മാർച്ച് 19, 20, 21, 22 നടക്കാനിരുന്ന കോളേജ് ടെക്നോ - കൾച്ചറൽ ഫെസ്റ്റ് ആയ RITU-'20 യോടനുബന്ധിച്ച് നടത്തിയ പ്രീ - ഇവന്റുകൾ :

Title Launch
29/01/2020നു RITU-'20യുടെ ഒഫീഷ്യൽ ലോഗോ ഓപ്പൺ എയർ ഓഡിറ്റോറിയത്തിൽ വെച്ച് പ്രിൻസിപ്പൽ Dr. Jalaja M. J ലോഞ്ച് ചെയ്തു.Neon lights, fashion walk എന്നിവ ലോഗോ ലോഞ്ചിനു മാറ്റുകൂട്ടി.

Logo Recreation
27/01/2020നു RITയിലെ വിദ്യാർത്ഥികൾ അണിനിരന്നു സ്ട്രോബ് ലൈറ്റുകൾ തെളിയിച്ച് കോളേജ് ഗ്രൗണ്ടിൽ ഋതുവർണങ്ങളൊരുക്കി. രാത്രിയെ നിറവസന്തമണിയിച്ച ആ കാഴ്ച ഡ്രോണിലെ ക്യാമെറക്കണ്ണുകൾ ഒപ്പിയെടുത്തു.

Origami workshop

RITU-'20നു മുന്നോടിയായി തിരുവഞ്ചൂർ ഗവണ്മെന്റ് ചിൽഡ്രൻസ് ഹോമിലെ വിദ്യാർത്ഥികൾക്കായി 1/2/2020നു origami workshop സംഘടിപ്പിച്ചു.

Bike Rally

8/3/2020 ഇന്റർനാഷൻ വിമൻസ് ഡേയുമായി ബന്ധപ്പെട്ട്, കോട്ടയം CMS കോളേജിൽ നിന്നും RITയിലേക്ക് പെൺകുട്ടികളുടെ ബൈക്ക് റാലി സംഘടിപ്പിച്ചു.മണർകാട് പോലീസും Moto Angels ബൈക്കിങ് ക്ലബുമായി സംയോജിച്ച് കോളേജിലെ വിദ്യാർത്ഥിനികളെ ഉൾപ്പെടുത്തി നടത്തിയ ബൈക്ക് റാലി കോട്ടയം SP ശ്രീ. Jayadev IPS ഫ്ലാഗ് ഓഫ് ചെയ്തു.

---

**ലോക്ക്ഡൗൺ മത്സരങ്ങൾ**

Read a book challenge

വിദ്യാർത്ഥികളിൽ വായനാശീലം പ രിപോഷിപ്പിക്കുവാനും ലോക്ക്ഡൗൺ കാലം പ്രൊഡക്റ്റിവ് ആക്കുവാനും 29/3/2020നു -'Read a book challenge-' സംഘടിപ്പിച്ചു.

ലുഡോ ടൂർണമെന്റ്

രണ്ടു ദിവസം നീണ്ടുനിന്ന ലുഡോ ടൂർണമെന്റിൽ Ludo king ആയി Vyshnav P. K. (S4 CSE) വിജയിക്കപ്പെട്ടു.

ഓർമ്മകൾ പങ്കുവയ്ക്കാം

കാമറയിൽ പതിഞ്ഞ ഞകഠയുടെ മനോഹരമായ ഓർമച്ചിത്രങ്ങൾ പങ്കുവയ്കാനായി ഫോട്ടോഗ്രാഫി ചലെഞ്ച് സംഘടിപ്പിച്ചു.

Quarantine loop dance contest

കോളേജ് യൂണിയനും ഡാൻസ് ക്ലബും ചേർന്ന് ഓൺലൈൻ loop dance contest സംഘടിപ്പിച്ചു.Team 4-mation ടീമിനെ വിജയികളായി പ്രഖ്യാപിച്ചു.

Live Talk session

'Rethinking Engineering and Technology in times of Covid-19-' എന്ന വിഷയത്തിൽ 11/5/2020നു Dr. Nikhitha Hari യുടെ ഇൻസ്റ്റാഗ്രാം ലൈവ് ടോക്ക് സംഘടിപ്പിച്ചു.

---

RITunes

കോളേജ് യൂണിയൻ ആഭിമുഖ്യത്തിൽ 14/5/2020നു കോളേജിന്റെ റേഡിയോ പോഡ്കാസ്റ്റ്, RITunesനു തുടക്കം കുറിച്ചു. അതിനെ തുടർന്ന് നടന്ന RJ Huntൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട 6 ഞഖകളുമായി വിജ യകരമായി പ്രയാണം തുടരുന്ന RITunesനെ RITയിലെ വിദ്യാർത്ഥികളും അലുമിനിയും ഒരേമനസ്സോടെ സ്വാഗതം ചെയ്തു.

Status march

പ്രകൃതിയെ ചൂഷണത്തിനു വിട്ടുകൊടുക്കാനുതകുന്ന കേന്ദ്രഭര ണകൂടത്തിന്റെ ഋകഅ വ്യമളനെതിരെ ശക്തമായ പ്രതിഷേധമറിയിച്ചുകൊണ്ട് 10/8/2020നു കോളേജ് യൂണിയന്റെ നേതൃത്വത്തിൽ -'Withdraw EIA draft-2020-' എന്ന ഹാഷ്ടാഗുമായി status march സംഘടിപ്പിച്ചു.

Onam 2020

ലോക്ക്ഡൗണിലും സമൃദ്ധമായ ഓണത്തെ വരവേറ്റുകൊണ്ട് ഓൺലൈൻ മത്സരങ്ങളോടുകൂടെ അകന്നിരുന്നോണം - 2020 സംഘടിപ്പിച്ചു. ഒരാഴ്ചയോളം നീണ്ട ഇന്റർഡിപ്പാർട്മെന്റൽ ഓൺലൈൻ കലാപരിപാടികൾക്കൊടുവിൽ ഇലക്ട്രിക്കൽ ഡിപ്പാർട്മെന്റ് കീരീടമേന്തി.

യൂണിയനു വേണ്ടി
ഗോകുൽ കണ്ണൻ (ജന. സെക്)
ആലോഷ്യ ഷീല റോസ്, അഞ്ജന പി (UUC)

College union fund
Union and arts club inauguration : 17100/-
Spot performer : 5000
Saptha : 8500
Kismath'20 : 9500/-

Other funds
Aaravam'20 :
Source : college arts and sports fund

Freshers day'19 : 103060/-
Source:
From students : 101060/-
Sponsorship : 2000/-

---

## Fresher's Day '19

### STUDENT'S INCOME

| Department | Class | Amount(₹) |
|---|---|---|
| Mechanical | S1 | 5900 |
| | S3 | 6900 |
| | S5 | 1900 |
| | S7 | 2000 |
| Electrical | S1 | 5200 |
| | S3 | 5400 |
| | S5 | 4500 |
| | S7 | 2900 |
| Electronics | S1 | 5900 |
| | S3 | 4700 |
| | S5 | 2000 |
| | S7 | 1500 |
| Computer Science | S1 | 6100 |
| | S3 | 5200 |
| | S5 | 2000 |
| | S7 | 2800 |
| Civil | S1 | 4000 |
| | S3 | 3500 |
| | S5 | 3000 |
| | S7 | 2500 |
| B Arch | S1 | 3800 |
| | S3 | 3500 |
| | S5 | 3000 |
| MCA | | 10000 |
| MTech | | 2860 |
| **Total** | | **101060** |

RITU

**Class wise collection**

| Department | Class | Amount | Department | Class | Amount |
|---|---|---|---|---|---|
| Mechanical | S2 | 76600 | BArch | S2 | 43700 |
| | S4 | 50400 | | S4 | 42000 |
| | S6 | 11400 | | S6 | 36400 |
| | S8 | 25500 | | S8 | 0 |
| Civil | S2 | 44600 | | S10 | 0 |
| | S4 | 56900 | MCA | S2 | 47600 |
| | S6 | 51800 | | S4 | 64400 |
| | S8 | 44500 | | S6 | 0 |
| Computer Science | S2 | 83900 | ME(IEM) | S2 | 0 |
| | S4 | 81100 | | S4 | 0 |
| | S6 | 29700 | CE(TE) | S2 | 14000 |
| | S8 | 51000 | | S4 | 0 |
| Electronics & Communications | S2 | 58800 | CSE | S2 | 0 |
| | S4 | 67700 | | S4 | 0 |
| | S6 | 58900 | EC(ACIS) | S2 | 0 |
| | S8 | 8400 | | S4 | 0 |
| Electrical & Electronics | S2 | 68200 | EC(AECE) | S2 | 0 |
| | S4 | 74800 | | S4 | 0 |
| | S6 | 66000 | EEE(IDC) | S2 | 0 |
| | S8 | 19100 | | S4 | 0 |

| Total | ₹1277400 |
|---|---|

| INCOME | | EXPENSE | |
|---|---|---|---|
| Students | 1277400 | Proshow-Pineapple Express Advance | 30000 |
| 2007 ME Batch sponsorship | 100000 | Proshow-Lagori Advance | 95000 |
| SquoiaAT sponsorship | 100000 | Women's day Bike rally | 7330 |
| Alumni association | 20000 | Printing | 27000 |
| Receipt collection | 126222 | Advance for adventure activities(Informal events) | 10000 |
| Flight ticket refund | 1010 | Flight ticket | 22517 |
| | | Choreography for dance club | 25000 |
| | | Craftworkshop | 1499 |
| | | Title launch | 42435 |
| | | Kismath | 300 |
| | | Painting | 8856.09 |
| | | Drone rent | 2000 |
| | | Miscellaneous | 21680 |
| Total | 1624632 | Total | 293617.09 |

Amount refunded to students- 11,30,520/-
Amount returned to sponsors - 2,00,000

Balance on account after refund - 495

# IEEE SB RIT

IEEE SB Rajiv Gandhi Institute of Technology, Kottayam was formed on January 2006 and officially inaugurated on 12 December 2006. Currently, the SB has 184 student members and 7 graduate members. The SB has conducted a series of events in and out of the college and has won awards for the Best Student Branch and Best Student Volunteer of Kochi Subsection, Best Event of Kerala Section, IEEE Regional Exemplary Student Branch Award, Best IAS SBC ofKerala Section, and IEEE PES HPSBCCP rewards. IEEE PES SBC RIT, the 4th largest PES SBC globally, was rewarded the Outstanding Student Branch Award-Golden Plaque in the year 2019. Our SB has student members actively volunteering in IEEE Kerala Section and IEEE Link team almost every year. Also, 15 of our student members won travel grants for various IEEE National and International Conferences such as PESGRE, TENCON, and WIE ILS in the year 2019. In 2020, 3 of our student members won PES Student Travel Award for TDLA.

RAS

1. ElectricaRobotics Experience Program(REX) Robotics Experience Program(REX) is the chapter initiative grant event of IEEE RAS SBC RIT which was conducted from 7th August 2020 to 26th September 2020. The event mainly focused on providing specialization courses and interactive sessions on fields of interests like Machine Learning, Augmented Reality, Internet of Things, and 3D Printing.

REX Inauguration

The inaugural ceremony of REX was conducted on 7th August 2020 by Mr.Krishnanand Kaipa (Assistant professor, Old Dominion University) in presence of Dr.Jalaja MJ(principal RIT Kottayam) and Dr.Jisha VR(chair, IEEE RAS Kerala Chapter), with 152 participants, where Mr.Krishnanand Kaipa, shared his journey with Robotics and gave pieces of advice for achieving a better career in robotics.

REX Website

REX website provided a good user interface with less complications which made it very helpful for the registrants

Opportunities in Space Robotics(webinar)

Opportunities In Space Robotics, a webinar conducted under REX on space robotics, on 13th August 2020, with 54 participants. The session was handled by Mr Abhishek Diggewadi from ISU France.

Introduction to 3D Printing

Introduction to 3D printing was the second workshop of REX,conducted from 14th to 15th August 2020,with 27 participants, gave an opportunity for the participants to learn the full process of 3D printing.

Deep Learning Masterclass Using TensorFlow

Deep Learning Masterclass,conducted under REX,from 8th August 2020 to 12th August 2020,
with 34 participants,provided an introduction to TensorFlow for the students in collaboration with
TFUG Thrissur.

AR Filter Development

AR Filter development workshop,the third workshop of REX,was organised in association with Infusory from 3rd to 5th September 2020. The workshop was led by Sreeram Hrithwik,with 52 participants,emphasised on the development of an AR Filter.

Virtual Workshop on IOT

A virtual IoT workshop was conducted under REX from 20th to 22nd September 2020 in association with Inker Robotics Solutions, about 41 participants attended the workshop which was handled by Ms Anu Antony (Senior Robotic Engineer, Inker Robotics).

Kerala Startup Ecosystem Virtual Tour

The Virtual Tour of Kerala Startup Ecosystem was conducted on 26th September 2020 as the closing event of REX, and about 112 students joined the tour. Following the virtual tour, a webinar was taken by Mr.Asif N.M (Community Lead and Business Linkage Manager, KSUM) on startups and possibilities in Kerala.

Technical Ideathon

As part of Mother's Day celebrations, IEEE RAS SBC RIT and WIE Affinity Group of IEEE SB RIT conducted a 'Technical Ideathon' with the theme, 'Addressing homemaker's woes through technology ', on May 8-10, 2020, with 36 participants. The ideathon was held in two phases: thefirst phase, idea submission, where all the teams submitted their technical ideas. The second phase, idea presentation, where the representatives of shortlisted teams presented their ideas by an online webinar platform on 10th May 2020. The winners were Team Kunthi (IIT, Bombay) on the first position followed by Team Four Horsemen (MEC, Ernakulam) and Team Squadron (RIT, Kottayam) on the second and third position, respectively. The event highlighted ideas to aid our homemakers and raised generous contributions towards the Kerala Chief Minister's Distress Relief Fund.

SMARTPHONE Controlled Robotics Workathon

IEEE RAS SBC RIT has organized a two-day workshop on Smartphone Controlled Robotics, on February 8-9, 2020, with 50 participants. This program was led by Er. Anish M S, Young Professional from IEEE Kerala Section, to equip the participants with knowledge of robotics. Besides theory sessions on the basics of robotics and Arduino programming, the program also had hands-on sessions where the participants built the smartphone-controlled robot. The next day Robotics Hackathon and Membership Development session, for the participants, analyzed the benefits of the workshop. The winners of the Robotics Hackathon were the team comprising Abhijith Harikumar of S4 ECE, and Muhammed Sabique of S4 ECE on the first position followed by a team comprising Aparna A. of S4 ECE, Keerthana P. of S4 ECE, and Amruth of S2 ECE on the second position. The event inspired the students to implement robotics for the betterment of society.

PES

1.Electrical hackathon
An Electrical Hackathon jointly organized by IEEE PES SBC RIT and IEEE IAS SBC RIT on Saturday, 25th January 2020. The topic for the Hackathon was 'Solution for preventing hazards due to the breakage of distribution lines.' The teams were given a 2-hour deadline for finding out the solution and preparing a 10 minutes presentation for the same. The participants were able

to bring up many different solutions for the concerned problem using a wide range of technologies.

2. Pesquizine
An inter-college online quiz competition based on IEEE PES magazine was conducted as two editions via an online platform called MySwots.com. The first edition of pesquizine was conducted for students under the Kerala section while the second edition was open for students all over India. The competition was to create an interest among students to read and build up their knowledge from the articles issued in the IEEE Power and Energy magazines.

3. Webinarit
IEEE PES SBC RIT organized about 11 webisodes of this webinar series featuring technical topics by student volunteer speakers. A wide range of technical topics was covered via these sessions. The program served as a platform for students to learn, grow, and build their confidence.

4. Webinar by prof. Celia Shahnaz
In accordance with PES day 2020, IEEE PES SBC RIT and IEEE PES WiP RIT co-organized a webinar on the topic 'Engaging WIE Activities to ensure More Power to the Future' handled by Prof. Celia Shahnaz, R10 Women in Power Representative. She addressed the mission and vision of Women in Power and explained to them that Women in Power aim to create full potential leaders by fostering their carrier, connections, and talent of Women in the Power and Energy Industry.

5. Badge challenge
A webinar session on 'IEEE Badge Challenge and it's opportunities' was organized by IEEE PES SBC RIT. The session was to introduce the student members to the currently active IEEE Badges available in IEEE Collabratec and to make them aware of the opportunities which can be gained from IEEE Collabratec.

6. Little scientist
An IEEE PES SBC organized program conducted to promote scientific curiosity in school students under 13 years. The challenge was to shoot a video of students doing simple DIY science experiments with the materials available in the home itself.

7. Industry academia consortium
IEEE PES SBC RIT and IEEE PES Young Professionals, Kerala Chapter jointly organized 'The Industry-Academia Consortium'. The sessions were handled by Mr. Pradeep Kumar Keloth and Mr. Prasanth Pathiyil, for participants to gain deep insights about various aspects of Electric Vehicles. The program also provided an authentic platform to interact with the engineers from BOSCH.

WIE

Blogging Competition
Women in Engineering Affinity Group of IEEE SB RIT conducted a blogging competition for all its members on the topic, " Women in Engineering", with 30 participants. The winners were selected based on the style, professionalism, and depth of the content. The event enhanced the writing skills of its student members.

Mother's Day Ideathon
As part of Mother's Day celebrations, WIE Affinity Group of IEEE SB RITand IEEE RAS SBC RIT conducted a 'Technical Ideathon' with the theme, 'Addressing homemaker's woes through technology ', on May 8-10 2020, with nine teams. The Ideathon was held in two phases: the first phase, idea submission, where all the teams submitted

their technical ideas, and the second phase, idea presentation, where representatives from shortlisted teams presented their ideas via an online webinar platform. The winners were Team Kunthi (IIT, Bombay) in the first position followed by Team Four Horsemen (MEC, Ernakulam) and Team Squadron (RIT, Kottayam) in the second and third position respectively. The event emphasized ideas to aid our homemakers and raised generous contributions towards the Kerala CMRDF.

WIE Learn and Share
Women in Engineering Affinity Group of IEEE SB RIT conducted 'WIE Learn and Share', a platform for girls to impart as well as gain knowledge. The event had four episodes, and in each session, a student member taught a topic of their choice in an online session. The event gave a platform for girls to support other's learning and growth while building their confidence, in-depth knowledge, leadership, and empathy.

WOMEN IN ENTREPRENEURSHIP
Women in Engineering Affinity Group of IEEE SB RIT conducted a webinar on the topic, 'Women in Entrepreneurship', on 12th July 2020. The session was handled by Juliana Biju, Co-founder at UpTown and IEEE PIE Secretary, Kerala. The session inspired the attendees to identify their passion and follow their dreams.

IAS
ELECTRICAL HACKATHON
Electrical Hackathon was organized on 25th January 2020, jointly by IEEE IAS – PES SBC RIT. About 7 teams participated in the event, in which a problem statement was given as a task for the participants and 2hr research time was given for finding a valuable solution to the problem which was presented before the panel. The judging panel was handled by Dr Vincent G and Dr Prince A.

ONLINE HACKATHON
The online hackathon was organized by IEEE IAS SBC RIT on March 18, 2020, with 40 participants to bring out the best ideas for industrial applications. The problem statement was "Design a system machine on IoT for industries". Participants were divided into 10 teams and were asked to submit their solutions within 24 hours.

SIMULATO:
IEEE IAS SBC RIT conducted 2 webinar series of SIMULATO to introduce the basic concepts of simulation software such as Proteus and Matlab among students. The session on Proteus was handled by Akshay C Seethamurali, Technical Coordinator IEEE PES Kerala Chapter and the session on Matlab was handled by Gitin Jacob George, Co-Founder of Mentefy and an IEEE Young Professional. The webinar series helped in creating awareness as well as interest in participants about the simulation software.

CS
Snag the insignia(20 August 2020 – 30 August 2020)
IEEE SB RIT in collaboration with IEEE IA/IE/PELS Jt. Chapter Kerala conducted an Inter Student Branch competition based on the badge recognition from IEEE Collabratec. The event was successfully completed on 30th August 2020 with the active participation of more than 150 students. It encouraged the participants to get acquainted with Collabratec and start their journey in networking, collaborating, professional development, authoring, and knowledge-sharing.

Code Colosseum (20 March 2020 - 24 April 2020)

The Computer Society of RIT. conducted a series of three 24-hour online coding competitions for the students of RIT. Code Colosseum Edition 1 was hosted on Hackerrank from 20 March 2020 to 21 March 2020 with the participation of 31 coders. Edition 2 took place from 28 March 2020 to 29 March 2020 with 35 participants and the third edition was conducted from 23 April 2020 to 24 April 2020. The events aimed to enhance the coding skills of students and to improve coding speed.

Code Debugging (6 April 2020)
An Inter Student Branch cluster competition hosted by IEEE Kochi Hub was organized by IEEE SB RIT as a pre-event of the Kochi Hub Meet 2020 on 6 April 2020. The event was hosted on Github. The competition consisted of 5 code scripts with errors(two C++ based and three python based) they had to correct the scripts within the stipulated time such that the code passes the provided test cases. It aimed to improve the code analyzing skills and debugging skills of the participants.

# NSS Report

ADMISSION HELPDESK

Programme was taken by NSS RIT UNIT as a request from the college office. Programme was helpful for the newly admitted students and their parents NSS Volunteers guide the students throughout the entire admission procedure, certificate collection validation doubts clanfication etc. The programme was conducted during the 2nd and 3rd allotment admission days.

Venue:RIT-college
Date :15-08-2019
Program:Independence day celebration

INDEPENDENCE DAY CELEBRATION

NSS RIT unit 158 celebrated Independence day with participation of 30 volunteers. The celebration activities held on the campus consisted of special morning assembly. The national flat was hoisted by our college principal Dr. Jalaja M J

Venue:RIT-college auditorium
Date :05-09-2019
Program:Volunteer secretary selection

GENERAL BODY MEETING

RIT-NSS Unit-158 took charge by Dr.Helen Mary M C. A momento given to old program officer. Mr.Vivek and Miss.Roopalakshmi are selected as new volunteer secretaries.

Venue:GISAT
Date :27-09-2019
Program:COMPETITION

SPEECH

A speech competition is conducted by NYK at at GISAT. Five students and program officer attended this program .

Venue:RIT-college auditorium
Date :24-09-2019 Program:NSS day

BLOOD DONATION CAMP

RIT-NSS Unit-158 conducted a blood donation camp, above 150 students participated in which 86 unit blood get donated. This camp conducted in association with the medical college hospital kottayam.

Venue:Kottayam medical college
Date :01-10-2019
Program:National voluntary Blood donation day

Kottayam medical college has honoured to students with an award for
Best co-ordination(NSS Volunteer secretary)
Person who donated blood ten times(Anusree) .

Venue:RIT-college
Date :02-10-2019
Program:Campus program

Swatchabarath

Through this program NSS RIT UNIT was able to beautify college campus by making it plastic free and green.It was a great step towards making our campus green.More than 50 volunteers participated and was able to aware other students about the importance of this program.

# NSS Report

Venue:Kottayam
Date :13-10-2019,19-10-2019
Program:Community program

House Survey

UBA survey under central government, Survey covered five villages and almost 85 houses in each village .

Venue:RIT-college
Date :29-10-2019
Program:College program

Sustainable development goals

A workshop conducted by NSS RIT UNIT on sustainable development goals cooperating with UN India. Mr.vaishakh U S one of our students managed the workshop.

Venue:Kottayam
Date :09-11-2019
Program:College program

LIFE SKILL PROGRAM

Arsha De Trust located in kottayam is conducted a life skill training program incorporated with Nehru Yuva Kedra on 9th november 2019 in our college for the volunteers of NSS RIT UNIT 158. 70 volunteers attended the program. This program helped in developing soft skills among volunteers.

Orientation Programme

Orientation programme, the welcoming event for the second year NSS volunteers was conducted on 16/11/2019. Around 120 volunteers took part in the programme. The orientation session was handled by NSS state resource person Sri.Mangal Das. He explained the values of NSS nurturing their minds with social thoughts. The rules to be followed was explained by NSS programme officers. Multimedia, depicting the events of NSS was presented.

Seven day special camp

A seven-day special camp was conducted at C.Kesavan Memorial Higher Secondary School, Koruthodu from 21/12/2019.Nss volunteers undertaken activities such as plastic collection and awareness about plastic usage, electrical rewiring of the camp, cleaning of pulluted canal and school ground, conducted 2 day IoT workshop for the students of CKMHSS Koruthodu. Several VIPs visited the camp such as Sri.P C George, MLA of poonjar and Koruthodu panchayat president Sri. Sebastian Kulathunkal .

Republic Day Celebration

NSS RIT unit celebrated republic day in our college campus. The celebration was inaugurated with a flag hoisting by college principal Dr.Jalaja M J. About 40 volunteers took part in the celebration. volunteers conducted a rally with placards portraying the richness of our country. As a part of celebration volunteers distributed sweets to the locals.

Blood stem cell donation

NSS RIT unit 158 by joining hands with Red ribbon club of RIT (blood donation club) has conducted a blood stem cell donor registration in association with Datri organization on 14/02/2020. More than 500 students, staffs and outsiders placed their interest.It was a major step on giving students awareness on blood stem cell dination and it's importance.



*Student Editor*
Ravisankar C



***Sub Editors*** Niranj P Anil / Anuvind C N ***board members*** Athul Krishna V / Athul P
Dheekshit Sekhar / Gokul Gopi / Leya Susan / Anjana P
Rahul U / Roopalekshmi K S / Sahil Bin Rahman / Sajin Pramod
Sandra Santhosh / Vysakh T / Vyshnav P K / Yahiya M

# editorialboard



*Staff Advisor*
George Joseph



Azhar - Chairman / Safia EK - Vice Chairperson / Gokul Kannan - General Secretary / Thejus Sreekumar Arts Club Secretary / Ravisankar C Magazine Editor / Shahul Shaji Bus Representative / Anjana P - UUC / Alosia Sheela Rose- UUC / Krishna Anil - Lady Representative / Sadiya OS Lady Representative / John Paul -Fourth Year Representative / Akshay C - Third Year Representative / Amal Z Second Year Representative / Midhun M First Year Representative / Mizna Saleemudheen - MTech Representative / Vishnu Das -MCA Representative

# collegeunion

## Content and Curation



Ajay P K / Anila S / Anjali M / Aravind Ram K / Aswani Unni / Deva Nandan K V / G Saradha / Nandhu Krishnan / Swathi S

## Design Committee



Adarsh E/ Akhil P / Arun Kumar R / Hiba Aboobacker / Liyana Lajudheen / Nivedhya Shaji / Vandana S

## Special Mention

Harikrishnan / Krishnaprasad / Akhil's family / Ramnath / Ashitha / Jithin / Fazalu Rahman / Midhun kuriakkos / Ajith / Abhilash / Taufeek / Achal chand

# specialthanks




Handball Team



Football Team



Badminton



Anandhakrishnan (S5,EEE) and Nikhil Scaria (S5 ME) selected for University Handball team



പുഴുപുലികൾ പക്കിപരുന്തുകൾ
കടലാനകൾ കാട്ടുരുവങ്ങൾ
പലകാലപ്പരദൈവങ്ങൾ
പുലയാടികൾ നമ്മളുമൊപ്പം
നരകിച്ചുപൊറുക്കുന്നിവിടം
ഭൂലോകം തിരുമകനേ
കലഹിച്ചു മരിക്കുന്നിവിടം
ഇഹലോകം എൻതിരുമകനേ.
– കമ്മട്ടിപ്പാടം

